

# കേരളത്തിലെ ക്ഷേത്രചരിത്രം

തൃശൂർജില്ല തലപ്പള്ളി താലൂക്ക്

ABSTRACT

കേരളത്തിലെ ക്ഷേത്രങ്ങളെക്കുറിച്ച് പുരാവസ്തുഗവേഷകരുടെ ശ്രദ്ധയിൽപെടാത്ത പലകാര്യങ്ങളും ഉണ്ട്. ഹരപ്പകാലം മുതലേ ചരിത്രപാരമ്പര്യമുള്ള രാജവംശങ്ങളുമായ് ബന്ധപ്പെട്ട കഥകളും പുരാവസ്തുസംബന്ധമായ തെളിവുകളും ഉണ്ടായിട്ടും കേരളം ചരിത്രഭൂപടത്തിലില്ലാതെ പോയത് എന്തുകൊണ്ട്.നമ്മുടെ ക്ഷേത്രചരിത്രത്തിലേക്കുള്ള ഒരു പ്രയാണമാണ് ഇത്. ആദ്യം മദ്ധ്യകേരളത്തിലെ തലപ്പള്ളി താലൂക്കിൽനിന്ന് ആരംഭിക്കുന്നു.

Dr Suvarna Nalapat

History

എന്റെ  എല്ലാ നിരീക്ഷണങ്ങളും പരീക്ഷണങ്ങളും ആരംഭിക്കുന്നത്, ഞാൻ, ജനിച്ചു വളർന്ന വന്നേരിനാട്ടിൽ നിന്നാണ്. പക്ഷേ ,അവ അവിടെത്തന്നെ അവസാനിക്കുന്നില്ല. വിജ്ഞാനത്തിന്റെ അമൂല്യശേഖരങ്ങൾ ലോകത്തിന് നൽകിയ അനേകം മഹാമനീഷികൾ നടന്നുപോയ വൈജ്ഞാനികഭൂമികളുടെ പഴയ പുതുമണ്ണിലൂടെ ഞാനും പിച്ചവെച്ചു നടക്കാൻ ശ്രമിക്കുക മാത്രമാണ്., ഈ ആന്തരികയാത്ര എവിടേക്കാണ് എന്നെ കൂട്ടിക്കൊണ്ടു പോയത് ?

ഏഴു കടലുകൾ, ഏഴു സിന്ധുക്കൾ സംഗമിക്കുന്ന **സപ്തസൈന്ധവ**നാട്.

വേദവേദാന്തോപനിഷത്തുകളുടെ  **സുധാസിന്ധു** !

ജ്യോതിശ്ശാസ്ത്രത്തിന്റെ  **പ്രകാശസിന്ധു** !

സംഗീതരസനയുടെ ഒരു **നാദലയസിന്ധു** !

ആയുർവേദത്തിന്റെ **കാരുണ്യസിന്ധു** !

യോഗദർശനങ്ങളുടെ, ധർമ്മശാസ്ത്രത്തിന്റെ സുവർണ്ണ**പത്മസിന്ധു**...!

സംസാര**കർമ്മസിന്ധു** ..! നിർവ്വാണ**ബ്രഹ്മസിന്ധു**. !

കാവ്യനാടകാലങ്കാരാദിസാഹിതിയുടെ ഒരു രസസിന്ധു !

ഏഴു കടലും ചേരുന്ന മഹാപ്രലയസിന്ധുവിൽ കര കാണാതെ ഒഴുകി നടക്കുന്ന മനസ്സിനും ബുദ്ധിക്കും , സദാ താങ്ങായി ഒരു ആലിലയുണ്ട്, എനിക്ക്.  അതിൽ , നിശ്ചിന്തം , നിസ്സംഗം, കൈകാലു കുടഞ്ഞ് രസാനുഭവം നുകർന്ന് , ഒഴുകുന്നു ഞാനെന്ന ബിന്ദു. ! ഈ വാർദ്ധക്യത്തിലും  !

ഈ അനുഭവത്തിന്, ഈ ജന്മത്തിന്, ഇതിൽ ഭാഗഭാക്കായ എല്ലാ ചരാചരങ്ങൾക്കും  , ഗുരുപവനപുരേശ്വരനാമത്തിൽ നന്ദി, നമസ്കാരം.

റഫറൻസുകളായി ചരിത്രസംബന്ധമായി ഞാനെഴുതിയ  താഴെപറയുന്ന പുസ്തകങ്ങളും കൂടി വായിക്കേണ്ടതാണ്.

1 https://archive.org/details/music-and-dance-traditions-in-kerala-temple-iconography-1-2/mode/2up

2. https://archive.org/details/chaithrathinte-idanazhi-part-1_2_20200505_20200505_0410/mode/2up

3. https://archive.org/details/charithrathinte-idanazhi-part-1-1_20200505_20200505_1122/mode/2up

4. https://archive.org/details/perar-periyar-samskrithi-part-1/mode/2up

5. https://archive.org/details/thali-temples-_20200506/mode/2up

6. https://archive.org/details/tamil-nad-inscriptions-and-their-kerala-connections/mode/2up

7. https://archive.org/details/2_20200506_20200506/mode/2up തമിഴ് നാട് ലിഖിതം ഭാഗം 2

8. https://archive.org/details/nagapanchamam-20200513_20200513_0227

9. https://archive.org/details/1_20200513_20200513_1147കേരളചരിത്രം ക്ഷേത്രങ്ങളിലൂടെ ഭാഗം 1

10. https://archive.org/details/poetry-in-stones-.-inscriptions-and-sculptures-converted

11.https://archive.org/details/aadibhasha-prakrith-of-nagavansi-pdf 12. https://archive.org/details/kerala-history-part-1-pallavas-their-timespan-and-inscriptions-converted

13. https://archive.org/details/inscriptions-south-india-.-part-1-karnataka

14.https://archive.org/details/educationinancientindianalandaandvalabhisuvarnanalpatrep/page/n1/mode/2up

15. https://archive.org/details/perumal-thirumozhi-bhattikavya-and-ramayana

16.https://www.academia.edu/44169687/Discovery_of_Paleolithic_Cup_markings_on_Rock_surfaces_in_Kerala

17
https://www.academia.edu/44169653/Pookkaattiyur_Inscriptions_A_rare_ancient_stone_inscription_as_evidence_of_musical_literary_and_dance_tradition_of_Kerala_Dr_Suvarna_Nalapat

18
https://www.academia.edu/42994313/Thripuranthaka_temples_in_Malabar_Kerala_State_A_historical_enquiry_Cover_Photo_Vizhinjam_cave_temple_of_Ay_Vel

19.
https://www.academia.edu/42994339/Thovary_Edakkal_Cave_in_Wynad_Kerala_Dr_Suvarna_Nalapat_Trust_for_education_and_Research

20
https://www.academia.edu/42729905/Musical_dance_heritage_from_Arachallur_in_Tamil_Nadu

21. https://www.academia.edu/42634066/Antiquity_of_Sakthi_worship_in_India

ഇവ ക്ഷേത്രസംബന്ധമായ പല കാര്യങ്ങളിലേക്കും വെളിച്ചം വീശുന്നതാണ്.


THRISSUR
TALUKS
(TEHSILS)
MALAPPURAM
THALAPPILLY
Kunnamkulam
WADAKKANCHERRY
PALAKKAD
Guruvayur
CHAVAKKAD
THRISSUR
THRISSUR
CHAVAKKAD
KERALA
TAMIL NADU
Arabian Sea
MUKUNDAPURAM
IRINJALAKKUDA
CHALAKUDY
CHALAKUDY
KODUNGALLUR
KODUNGALLUR
N
ERNAKULAM


THRISSUR
DISTRICT
Kunnamkulam
Chelakkara
Guruvayur
Wadakkancherry
Thrissur
Ollur
Manalur
Nattika
Puthukkad
Irinjalakuda
Chalakudy
Kaipamangalam
Kodungallur

प्रत्नकीर्तिमपावृणु

**Government of India, Ministry of Culture**

Office of the Superintending Archaeologist,
Archaeological Survey of India, Thrissur Circle, Thrissur
Puratattva Bhavan, FF 19 (a), K.S.H.B. Flats, Block No.3, Pullazhy
P.O., Thrissur, Kerala-680 012

No 1/90/TSR/2012-13/M- 2504 Dated the 30/9/, 2013.

To

Dr. Suvarna Nalapat
Retd. Prof. and HOD of Pathology &
Founder President of Dr. Suvarna Nalapat
Trust for Education and research.
Bennet Road, Thrissur – 20.

Sub: Permission to take photograps- reg.

Ref : This office letter even No. dated 31st Jan.2013 & 30th April,2013 & your letter No Nil & Date 01-09-2013.

Madam,

On the subject and reference cited above, permission is hereby accorded to visit and take photographs/videography of the temples under the control of Archaeological Survey of India, Thrissur Circle as a part of research purposes in connection with dance & music forms of ancient temple workmanship etc. as requested for a further **period of 3 months w.e.f. date of issue of this letter.** The other terms and conditions stipulated in letter dated 31-01-2013 will remain the same.

Yours faithfully,

T. Sreelakshmi

Superintending Archaeologist.

Copy to :-

1) Senior Conservation Assistant, ASI, Thrissur Sub Circle, Thrissur.
2) Senior Conservation Assistant, ASI, Kannur Sub Circle, Kannur.
3) Conservation Assistant, ASI, Trivandrum Sub Circle, Trivandrum.
4) Conservation Assistant, ASI, Palakkad Sub Circle, Palakkad.
5) Conservation Assistant, Hqs, ASI, Thrissur Circle, Thrissur.

- 1.Method adopted in ascertaining antiquity of temples:

1. 1A : Made a list of all temples , in a District, and in Each Taluk of the District.

2. 1B : Categorised them according to the Very Ancient and Ancient Category given in the Temples of Kerala series (Census of India Special studies Kerala)

3. 1C : Made a list of temples to be visited for study of Architectural details, Murals,Sculptures related to Dance and Music and 108 Karanas of Nritha.

4. 1D.: Obtained permission from Archeological Society of India Thrissur Division, Kochin Devaswam Board,Thiruvithamkur Devaswam Board, Malabar Devaswam Board , and Zamorins of Calicut and also from different Ooralars of temples.

5. 1E: Videographed and photographed wherevevr possible , inscriptions,architectural peculiarities,and Karana in sculptures and Murals

6. 1F : Analysis and discussion and details of discoveries .

- 2.Methodology of Reading Inscriptions

Inscriptions in Kerala are written in a manipravala style with Granthakshari, Malayalam, Kannada, Telugu,Brahmi,Pictograph,IVC Scripts and Tamil and sometimes it is possible to read them from right to left and left to right with two meanings. Therefore , as far as possible, all such possibilities were considered and the meanings attributed to the inscriptions .Dwasrayakavyasaili of ancient poetry is used in some inscriptions and such styles are noted in specific places. A word can be written in different languages and also as a mixture of languages. For example : My name Suvarna is taken. SUVARNA

(English) . Compare with 4 South Indian Languages,Brahmi,Granthakshari and Hindi.

Comparison of scripts in 4 South Indian Languages,Granthavari,Brahmi and in Hindi

| MALAYALAM | BRAHMI. | GRANTHAVARI | TAMIL | TELUGU | KARNATAKA | Hindi | ENGLISH |
|---|---|---|---|---|---|---|---|
| ① സുവര്‍ണ്ണ | [illegible] | [illegible] | ஸுவர்ணா | సువర్ణ | ಸುವರ್ಣ | सुवर्ण | SUVARNA |
| ② പല്ലവ. | [illegible] | [illegible] | பல்லவ | పల్లవ | ಪಲ್ಲವ | पल्लव | PALLAVA |
| ③ ഫിനിശ | [illegible] | [illegible] | பனிச | [illegible] | [illegible] | फनीशा | Phoenicia |
| ④ വല്ലഭ | [illegible] | [illegible] | வல்லப | వల్లభ | ವಲ್ಲಭ | वल्लभ | VALLABHA |
| ⑤ പാലിയ പലിയ- | [illegible] | [illegible] | பலய | పలయ | ಪಲಯ | पालिय | PALIYA |
| പഴയ പഴമ | [illegible] | Change from LA to zha. | | | | | |
| പലമ പരമ | [illegible] | change - from La to Ra (Ralayorabhedam) | | | | | |
| വഴമി & പഴമ. | Va & Pa വ ↔ പ | exchange. | | | | | |

Note:-1. Similarity of Granthakshari and Tamil.

2.Similarity of Telugu and Kannada.

3.Similarity of the words Pallava and Vallabha and with Paliya. How these words can be read as different by people writing in different scripts and how this evolve the Apabramsabhasha spoken by Bharathamuni.

4. Interchange of La for Zha ( in pronounciation and script ) and the Ralayorabhedam ( LA and Ra spoken as interchangeable in South Indian languages) in the 5th column and how this leads from Paliyam , to Pazhaya (old) ,Vazhumi and Pazhama ( the word seen in Thovari/Edakkal and read differently by M.R.Raghava warrier and Airavatham Mahadevan and the reason for this.

A 5 line inscription of Chalukya is written in Prakrit and Telugu script but is read in Sanskrit ( see Below).

1. Svastiḥ çrim(ān)Calukyākulajalanidhisamudito nṛipatiniçākaraḥ sva-
2. bhrūlatāvajña(ā)namitar(i) punṛipatimakuṭamaṇiprabhāvicchuritacaraṇāravinda-
3. dvayaḥ Satyāçrayaçrivallabhamahārājaḥ; tasya priyānujaḥ sthalajala-
4. vanagirivishamadurggeshu labdhasiddhitvād vishamasiddhiḥ dinānāthadvijavasuvṛishti-
5. pravarshaṇatayā Kāmadhenuḥ yuvatishu madanāyamānacāruçarirat(v)ān Makaradhvaja(ḥ)





1.സ്വസ്തിശ്രീ ചാലൂക്യകുലജലനിധിസമുദിതോ നൃപതിനിശാകര സ്വ-
2.ഭ്രൂലതാവജ്ഞാനമിതരിപൂൻറിപതിമകുടമണിപ്രഭാവിച്ചുരിതചരണാരവിന്ദ-
3.ദ്വയ സത്യശ്രേയാ ശ്രീവല്ലഭമഹാരാജാ.തസ്യ പ്രിയാനുജ സ്ഥലജല-
4.വനഗിരിവിഷമദുർഗ്ഗേഷു ലബ്ധസിദ്ധിത്വാത്വിഷമസിദ്ധി ദിനനാഥദ്വിജവസുവൃഷ്ടി-
5. പ്രവർഷണതയാ കാമധേനു യുവതിഷു മദനായമാനചാരുചരിതവാൻ
മകരധ്വജ

swasthisree. The moon, who is born out of the ocean of Chalukyakula,who with his own eyebrows removes ignorance of the thribhuvana (three worlds) and is the Lord of the three worlds ( Thripoontipathi/ Thrippunithurapathi) and is having the feet like lotus glowing with the crown jewels of kings is Sree Vallabha Maharaja Sathyasreya. His dear brother ( Yuvaraja) obtained Sidhi from Sthalam ,Jalam ( land and waters) Vanam ,Giri (Forests and mountains) and Vishamadurgga ( forts difficult to conquer) and by getting such Vishamasiddhi became like a Sun to Brahmins, by raining jewels (Vasu) , and by his Raining of riches is Kamadhenu to all, and Madana (kamadeva) to all young ladies, and he is having beautiful history , and is called Makaradwaja ( one with a flag post with fish sign/Varuna) .
Makaradwaja is a name usually given to Somavansi Pandya kings and they are brothers of Sree Vallabhas of west coast of India.

| a | ā | i | ī | u | ū |
|---|---|---|---|---|---|
| e | | ai | o | -m | |
| ka | kha | ga | gha | | |
| ča | čha | ja | jha | ña | |
| ṭa | ṭha | ḍa | ḍha | ṇa | |
| ta | tha | da | dha | na | |
| pa | pha | ba | bha | ma | |
| ya | ra | la | ḷa | va | |
| ṟa, ḻa | ḻa | śa | sa | ha | |

| Vowels | DEV | GUJ | PUN | BEN | ORI | TEL | KAN | TAM | MAL | SIN | URD | SIND |
|---|---|---|---|---|---|---|---|---|---|---|---|---|
| ka | क | ક | ਕ | ক | କ | క | ಕ | க | ക | ක | کَ | |
| kā | का | કા | ਕਾ | কা | କା | కా | ಕಾ | கா | കാ | කා | کا | |
| kæ | – | – | – | – | – | – | – | – | – | කැ | – | |
| kǣ | – | – | – | – | – | – | – | – | – | කෑ | – | |
| ki | कि | કિ | ਕਿ | কি | କି | కి | ಕಿ | கி | കി | කි | کِ | |
| kī | की | કી | ਕੀ | কী | କୀ | కీ | ಕೀ | கீ | കീ | කී | کِی | |
| ku | कु | કુ | ਕੁ | কু | କୁ | కు | ಕು | கு | കു | කු | کُ | |
| kū | कू | કૂ | ਕੂ | কূ | କୂ | కూ | ಕೂ | கூ | കൂ | කූ | کُو | |
| kṛ | कृ | કૃ | – | কৃ | କୃ | కృ | ಕೃ | – | കൃ | කෘ | – | |
| kṝ | कॄ | કૄ | – | কৄ | କୄ | కౄ | ಕೄ | – | കൄ | කෲ | – | |
| ke(s) | कॆ * | – | – | – | – | కె | ಕೆ | கெ | കെ | කෙ | – | |
| ke/ē | के | કે | ਕੇ | কে | କେ | కే | ಕೇ | கே | കേ | කේ | کے | |
| kai | कै | કૈ | ਕੈ | কৈ | କୈ | కై | ಕೈ | கை | കൈ | කෛ | کَے | |
| ko(s) | कॊ * | – | – | – | – | కొ | ಕೊ | கொ | കൊ | කො | – | |
| ko/ō | को | કો | ਕੋ | কো | କୋ | కో | ಕೋ | கோ | കോ | කෝ | کو | |
| kau | कौ | કૌ | ਕੌ | কৌ | କୌ | కౌ | ಕೌ | கௌ | കൌ | කෞ | کَو | |
| kaḥ | कः | કઃ | ਕਃ | কঃ | କଃ | కః | ಕಃ | கஃ | കഃ | කඃ | – | – |
| kan | कं | કં | ਕਂ | কং | କଂ | కం | ಕಂ | – | കം | කං | کاں | – |
| kaṁ | कँ | કઁ | ਕਁ | কঁ | କଁ | – | – | – | – | – | (kān) | – |


ka


ki


ku


ke


ko


kā


kī


kū


kai


kau

# തൃശ്ശൂർജില്ല

തൃശ്ശിവപേരൂർ അഥവാ വൃഷഭാചലം (നന്ദിയുടെ കുന്ന്) തെൻകൈലാസം എന്നെല്ലാം യഥാർത്ഥപേരുള്ള ഈ പ്രദേശത്തെ തൃശ്ശൂരാക്കിയത് യൂറോപ്യരുടെ ഉച്ചാരണസൌകര്യത്തിനാണ്.കേരളം മുഴുവനും ഗൂഢലൂരും നീലഗിരി ജില്ലയും ഒറ്റ രാഷ്ട്രീയയൂണിറ്റായിരുന്നു. അതിനെ ഭരണസൌകര്യത്തിനായി നാടുകളും , നാടുകളെ ദേശങ്ങളുമായി വിഭജിച്ചിരുന്നു. വലിയ നഗരങ്ങൾക്ക് പ്രത്യേകം നാട്ടുക്കൂട്ടം ഉണ്ടായിരുന്നു. കുലശേഖരകാലത്ത് ഗംഗാധരക്കോവിലധികാരികളെന്ന പ്രത്യേകസ്ഥാനപ്പേരോടെ വന്ദേരി പെരുമ്പടപ്പ് കൊച്ചിസ്വരൂപത്തിന് കേരളത്തിലെ മിക്കവാറും എല്ലാ ക്ഷേത്രങ്ങളുടേയും ഭരണാധികാരവും പ്രത്യേക അവകാശങ്ങളുമുണ്ടായിരുന്നു. എഡി 1860 വരെ കൊച്ചിസ്വരൂപത്തിന് കോവിലകത്തും വാതുക്കൽ എന്ന് പേരുള്ള 8 താലൂക്കുകൾ പ്രധാനമായും ഉണ്ടായിരുന്നു.(ആകെ 10) കൊച്ചി, കണയന്നൂർ, കൊടുങ്ങല്ലൂർ, മുകുന്ദപുരം, കോടശ്ശേരി, തലപ്പള്ളി, ചേലക്കര,എ്യനാമാക്കൽ, തൃശ്ശിവപേരൂർ, ചിറ്റൂർ. 1860ൽ ആറു താലൂക്കുകളെ നാലാക്കി.

1. കൊച്ചിൻ കണയന്നൂർ
2. തലപ്പള്ളി,ചേലക്കര
3. കോടശ്ശേരി മുകുന്ദപുരം
4. എ്യനാമാക്കൽ, തൃശ്ശിവപേരൂർ

അങ്ങനെ, കൊടുങ്ങല്ലൂർ, മുകുന്ദപുരം, തൃശ്ശിവപേരൂർ, തലപ്പള്ളി, ചിറ്റൂർ, കൊച്ചിൻകണയന്നൂർ എന്ന് 6 താലൂക്കുകളാക്കി. 1949 ജൂലായി ഒന്നിന് തിരുകൊച്ചി സ്റ്റേറ്റ് രൂപീകൃതമായി. കോട്ടയം ജില്ലയിലെ കുന്നത്തുനാടും പറവൂർ താലൂക്കും തൃശ്ശിവപേരൂരിലേക്ക് ചേർത്തു.അപ്രകാരം 8 താലൂക്കുകളായി. സപ്തംബർ 30. 1956 വരെ അപ്രകാരം തുടർന്നു. 1956 ഒക്ടോബർ 1ന് ആലുവ, കൊച്ചി എന്ന് രണ്ട് താലൂക്ക് ഉണ്ടാക്കി. 1957 ജനുവരിയിൽ മലബാറിനെ മൂന്നാക്കി- കണ്ണൂർ,കോഴിക്കോട്, പാലക്കാട്. നാട്ടിക,ചാവക്കാട്ട് ഫർക്കകളും പൂതക്കോട്ട്,പേരകം, ഇരിങ്ങപ്രം ,കടപ്പുറം, മണത്തലഗ്രാമങ്ങളും (പൊന്നാനി താലൂക്കിലെ) ചാവക്കാട് എന്ന പുതിയ താലൂക്ക് ഉണ്ടാക്കി പാലക്കാട്ട് ജില്ലയിൽനിന്ന് തൃശ്ശിവപേരൂർ ജില്ലയിലേക്ക് മാറ്റി. പകരം ചിറ്റൂർ പാലക്കാട്ട് ജില്ലയിലേക്ക് ചേർത്തു. 1958 എപ്രിൽ 1ന് എറണാകുളം ജില്ല ഉണ്ടായി. കുന്നത്തുനാടും ആലുവയും കൊച്ചിയും കണയന്നൂരും പറവൂരും (പുത്തൻചിറഗ്രാമവും വടക്കേക്കരപറവൂരിലെ കോട്ടപ്പുറംകരയും ഒഴികെ) എറണാകുളത്തിനു കൊടുത്തു. പുത്തൻചിറ മുകുന്ദപുരം താലൂക്കിനും കോട്ടപ്പുറം,എടവിലങ്ങ്, പൊയ്യ,

മാടത്തുപ്പടി, പള്ളിപ്പുറം ഗ്രാമങ്ങൾ(മുകുന്ദപുരം) കൊടുങ്ങല്ലൂരിനുമായി. 1964ൽ പുന്നയൂർ, പുന്നയൂർക്കുളം, വടക്കേക്കാട് (പഴയ പാലക്കാട്ട് ജില്ല പൊന്നാനി താലൂക്ക്) ചാവക്കാട്ട് താലൂക്കിലായി. 1975 ഡിസംബർ 5ന് 9 ഗ്രാമങ്ങളുള്ള 5 ഗ്രാമസമൂഹങ്ങളെ (എ)ടത്തുരുത്തി, ചെന്ത്രാപ്പിന്നി, കൈപ്പമംഗലം, പെരിഞ്ഞനം, പാപ്പിനിവട്ടം, കൂളിമുറ്റം, ആല,പനങ്ങാട്, പടിഞ്ഞാറെ വേമ്പല്ലൂർ ഇവ) ചാവക്കാട്ടിൽനിന്ന് വേർപിരിച്ച് കൊടുങ്ങല്ലൂരിന് കൊടുത്തു. ഇങ്ങനെ നിരവധി വിഭജനങ്ങൾക്കു ശേഷമാണ് മലപ്പുറം ജില്ല വരുന്നത്. ചാവക്കാട് തൃശ്ശിവപേരൂരിനും പഴയ പൊന്നാനി താലൂക്ക് മലപ്പുറത്തിനുമായി. പാലക്കാട് ജില്ലയുടെ പല ഭാഗങ്ങളും മലപ്പുറത്തായി.

ക്ഷേത്രങ്ങളുടെ ചരിത്രമെന്നത് ഇത്തരം ഭൂവിഭജനങ്ങളുടെ ചരിത്രവും കൂടിയാണ്. തൃശ്ശൂർജില്ലയിലെ ഏറ്റവും വലിയ താലൂക്കാണ് തലപ്പള്ളി. .മൂഷകവംശരാജാക്കന്മാരുടെയും ചേരന്മാരുടേയും തലസ്ഥാനനഗരമായതിനാലാണ് ആ പേർ.ഏറ്റവും പുരാതനമായ ക്ഷേത്രങ്ങളുടെ എണ്ണം കൊണ്ടും നിരവധി ശിലായുഗാവശിഷ്ടങ്ങളെക്കൊണ്ടും തലപ്പള്ളി മറ്റേതു താലൂക്കിനെക്കാളും മുന്നിലാണ്. ഇന്ന് നാം പറയുന്ന തലപ്പള്ളിയുടെ അതിരുകളല്ല പഴയ തലപ്പള്ളിയുടേത്. അതിനാൽ ഇന്നത്തെ മാപ്പ് വെച്ച് തലപ്പള്ളിയിലെ ക്ഷേത്രങ്ങളെന്ന് ക്ലാസിഫൈ ചെയ്യുമ്പോൾ, അതിലുമധികം ക്ഷേത്രങ്ങളുണ്ടായിരുന്നു എന്ന് മനസ്സിലാക്കണം.(ഉദാ ഇപ്പോഴത്തെ ചാവക്കാട്. പൊന്നാനി താലൂക്കുകളും തലപ്പള്ളി കോവിലകത്തും വാതിക്കൽ ചേർന്നവയായിരുന്നു.

തലപ്പള്ളി താലൂക്കിന്റെ വടക്കേ അതിർത്തിയിൽ ഭാരതപ്പുഴ തിരുവില്വാമല, ചെറുതുരുത്തി, ദേശമംഗലം ഇവ തൊട്ട് ഒഴുകുന്നു. കൊടുങ്ങല്ലൂരിന്റെ തെക്കേ അതിർത്തിയിൽ പെരിയാറെന്ന ചൂർണ്ണിയും. മൂഷക,ചേരരാജാക്കന്മാരുടെ പ്രധാനതലസ്ഥാനങ്ങളെല്ലാം ഇവയുടെ തീരങ്ങളിലാണ്. പേരാർ-പെരിയാർ സംസ്കൃതി ഈ രണ്ട് നദികളുടെ മദ്ധ്യത്തിലാണ് നില നിന്നിരുന്നത്.

തൃശ്ശൂരിന്റെ ഭൂവിഭാഗം

1 കടൽത്തീരം (കടപ്പുറം), 98 ഗ്രാമവും (ഇതിൽ 3 എണ്ണം - ഊരകം, തൊട്ടിപ്പാലം,മൂരിയാട് പകുതി കടലോരം പകുതി സമതലം) 4 ടൌണും (ഗുരുവായൂർ, ചാവക്കാട്, ഇരിഞ്ഞാലക്കുട,) കടലോരത്താണ്.ആദിമചേരന്മാരുടെയും മൂഷകവംശക്കാരുടേയും കൊട്ടാരങ്ങളുണ്ടായിരുന്നു. കടൽ( തലപ്പള്ളി തൃശ്ശൂർ മുകുന്ദപുരം താലൂക്കുകളുടെ പടിഞ്ഞാറ് അതിർത്തി, ചാവക്കാട്, കൊടുങ്ങല്ലൂർ, പൊന്നാനി താലൂക്കുകളുടെ പടിഞ്ഞാറ്) കടലോരഭാഗത്തുള്ള

പുഴകൾ. തടാകങ്ങൾ. വടക്കാഞ്ചേരിപ്പുഴ, വിയ്യൂർപുഴ, മണലി പ്പുഴ,കുറുമാലിപ്പുഴ, ചാലക്കുടിപ്പുഴ. മണക്കൊടി, ഏനാമാക്കൽ, വൈയ്യം ശുദ്ധജലതടാകങ്ങൾ. കോൾപുഞ്ച നിലങ്ങൾ, തോടുകൾ.

2 സമതലം. തലപ്പള്ളി, തൃശ്ശൂർ, മുകുന്ദപുരം താലൂക്കുകൾ സമതല മാണ്. ഭാരതപ്പുഴയും വടക്കാഞ്ചേരിപ്പുഴയും വിയ്യൂർ, മണലി, കുറുമാലിപ്പുഴകളും ചാലക്കുടിപ്പുഴയും ഇതിലൂടെ ഒഴുകുന്നു. 52 ഗ്രാമവും 8 എണ്ണം പകുതിഗ്രാമവും( തൃശൂർ, ചാലക്കുടി നഗരങ്ങളും ഇവിടെയുണ്ട്. കടവല്ലൂരും, ചെമ്മന്തട്ടയും അടാട്ടും നെല്ലായിയും ഒല്ലൂരും തൃക്കൂരും കൊടകരയും ആമ്പല്ലൂരും കൊരട്ടിയും സമതലത്തിലാണ് സ്ഥിതി ചെയ്യുന്നത്.

3 ഉയർന്ന പ്രതലം (വടക്കാഞ്ചേരി), തലപ്പള്ളി, തൃശൂർ താലൂക്കു കൾ. 52 മീ മുതൽ( മുണ്ടത്തിക്കോട്) 208 മീ വരെ (കൊണ്ടാഴി വടക്കുകിഴക്ക്) ഉയരം വരും. തെക്കുവശം വാഴാനി അണക്കെട്ട്. 42 ഗ്രാമവും 3 ഭാഗികഗ്രാമവും (കരിയന്നൂർ,വെളപ്പായ, പണ്ടാര പ്പള്ളി) ദേശമംഗലം, ചെറുതുരുത്തി, നെല്ലുവായ, വടക്കാഞ്ചേരി ,തിരുവില്വാമല,പഴയന്നൂർ, പ്രധാനം.ചേരന്മാരുടെ പ്രധാനക്ഷേത്ര ങ്ങളുണ്ട്.

4 വനമുള്ള മലമ്പ്രദേശം (കോടശ്ശേരി),ജില്ലയുടെ കിഴക്കും തെക്കു കിഴക്കുമായി സ്ഥിതി ചെയ്യുന്നു. (തലപ്പള്ളി,തൃശൂർ, മുകുന്ദപു രം.) നിത്യഹരിതവനങ്ങളും താഴ്വരകളും അരുവികളും ധാരാ ളം. 21 ഗ്രാമം, 2 ഭാഗികഗ്രാമം.(പുട്ടൂർ,കോടശ്ശേരി). മണലി, കരു വന്നൂർ,ചാലക്കുടിപ്പുഴകളുടെ കാച്ച്മെന്റ് ഏരിയ. ചാലക്കുടിപ്പു ഴയുടെ വെള്ളച്ചാട്ടങ്ങളാൽ മനോഹരം. പീച്ചി ,പെരിങ്ങൽക്കുത്ത് അണകൾ. തെക്ക് ഉയരം 1439 മീ മാക്സിമം. വടക്ക് മിനിമം 35 മീ ഉയരം ആറ്റൂർ ഗ്രാമത്തിലാണ്. വടക്കുപടിഞ്ഞാറേക്ക് ചെരിവ്. കരിമലഗോപുരത്തിന് 4721 അടി (1440 മീ) ഉയരമുണ്ട്. പാലക്കാടിനും മുകുന്ദപുരത്തിനുമിടയിലാണിത്. ആറ്റൂരും പീച്ചി യും വരന്തരപ്പള്ളിയും കോടശ്ശേരിയും കുറ്റിച്ചിറയും ഷോലയൂ രും പറമ്പിക്കുളവും അതിരപ്പള്ളിയും ഈ ഭാഗത്താണ്.

മെഗാലിത്തുകളുടെ കലവറയാണ് തൃശൂർജില്ല. ഡോൾമനുകളും റോക്ക്കട്ട് ഗുഹകളും ധാരാളം. വരന്തരപ്പള്ളി, കുന്നത്തുപാടം, വെള്ളായണിമല അതിരപ്പള്ളി വെള്ളച്ചാട്ടത്തിനടുത്തുള്ള റിസ ർവ്വ് വനം, ഇവിടങ്ങളിൽ ഋഷിമാരുടെ തപസ്സിനുള്ള ഡോൾമനു കളുണ്ട്. തിരുവില്വാമലയിലും പോർക്കളത്തും പോട്ട് ഹോൾ സിസ്റ്റുകളുണ്ട്. ആനപ്പാറയിലെ പടക്കല്ല് (ലച്ചിക്കല്ല്) കുട്ടൂരിലും ചുരത്തുക്കരയിലും മുട്ടത്തുമുള്ള മെൻഹിറുകൾ, ഇയ്യാലിലും

ഹരികന്യകയൂരിലുമുള്ള കുടക്കല്ലുകളും തൊപ്പിക്കല്ലുകളും, ചൊവ്വല്ലൂരും ഇയ്യാലും ഹരികന്യകയൂരും കക്കാടും കണ്ടാണശ്ശേരിയിലും കാണുന്ന പാറ തുരന്ന ഗുഹകൾ ഇവയെല്ലാം തലപ്പള്ളി താലൂക്കിനെ വളരെ പഴയ ആവാസവ്യവസ്ഥിതിയെന്ന് ചൂണ്ടിക്കാണിക്കുന്നു. നിരവധി കുടക്കല്ലുകളുള്ള ചേരമാങ്ങാട് ആദിചേരരുടെ ശ്മശാനമാണ്. ചില ഗുഹകളിൽ അകത്ത് കല്ലു കൊണ്ട് ഇരിപ്പിടം, പാദപീഠം, ശിലാശയ്യ ഇവയുണ്ട്. മുനിമാരുടെ തപസ്ഥലമാണ് , ഇവ . പൈങ്കുളം, മുള്ളൂർക്കര (ഇരുനില ക്കോട്) തൃക്കൂർ, മുതലായ സ്ഥലങ്ങളിൽ ഗുഹാക്ഷേത്രങ്ങളുണ്ട്. ഇവ ഓരോന്നും പ്രത്യേകമായ ആർക്കിടെക്ചറൽ സ്റ്റൈൽ ഉള്ള വയാണ്.

ഗോകർണ്ണത്തുനിന്ന് കന്യാകുമാരി വരെ പരശുരാമൻ മഴു എറിഞ്ഞതായാലും, പഴയ അഗ്നിപർവ്വതസ്ഫോടനം, ഭൂമികുലുക്കം, കടലിന്റെ പിന്മാറ്റം ഇവകളാൽ അക്കാലത്ത് രൂപപ്പെട്ടതായാലും കടലിൽനിന്നാണ് കേരളം ഉണ്ടായതെന്നത് വസ്തുതയാണ്. അവസാനത്തെ ഹിമയുഗത്തിലുണ്ടായ ഈ മാറ്റത്തിന് സാക്ഷിയായ ആദിമനുഷ്യനായി പരശുരാമനെ കരുതാം. 18ആം നൂറ്റാണ്ടിലെഴുതിയ കേരളോൽപ്പത്തി അന്ന് പരശുരാമൻ നിശ്ചയിച്ച 64 ഗ്രാമത്തിൽ 36 എണ്ണം കേരളത്തിലാണെന്ന് പറയുന്നു. ഇതിൽ 29 എണ്ണം കണ്ടെത്തിയിട്ടുണ്ട്. 4 എണ്ണം ഭാഗികമായി കണ്ടെത്തി. 2 എണ്ണം കണ്ടെത്താനായില്ല. തൃശൂർജില്ലയിൽ 7 ഗ്രാമം കണ്ടെത്തി. തൃശ്ശിവപേരൂർ, പെരുവനം,ഇരിഞ്ഞാലക്കുട, അവിട്ടത്തൂർ, അടപ്പൂർ(അടൂർ), ഐരാണിക്കുളം, കുഴൂർ. ഏഴും വൈദികതാന്ത്രികവിദ്യാകേന്ദ്രങ്ങളായിരുന്നു. ഭാഗികമായി മനസ്സിലായവ മുകുന്ദപുരത്തും(ചെമ്മണ്ട) തലപ്പള്ളിയിലും കാണുന്ന ചെമ്മന്തട്ട മുതലായവയാണ്.

കടൈസംഘകാലത്ത് മൂന്നു വ്യത്യസ്തശാഖകളിലെ ചേരരാജാക്കന്മാർ കേരളം ഭരിച്ചിരുന്നു. കെ.ജി ശേഷയ്യർ. മാന്തൈ എന്ന ശാഖയെ അംഗീകരിക്കുന്നില്ല. ഇളംകുളം ഒറ്റ ചേരവംശം. അവർ ഇരുന്ന് രാജ്യം ഭരിച്ച സ്ഥലങ്ങളാണ് ശാഖകൾ. വഞ്ചി,തൊണ്ടി, കരുവൂർ,മാന്തൈ എന്നീ സ്ഥലങ്ങളിലിരുന്ന് രാജ്യം ഭരിക്കുന്ന ശാഖകളിലെ മൂത്ത ആളാണ് അടുത്ത രാജാവാകുന്നത്.(മൂപ്പിളമ). ആ വ്യക്തി കിരീടധാരണം ചെയ്യുന്നത്, ഏതു ശാഖയിലെ ആളായാലും, വഞ്ചിമൂതൂരിലാണ്. പഴയവഞ്ചി (പഴവഞ്ചി) കൊടുങ്ങല്ലൂരിലല്ല, വന്ദേരിയിലാണ്. രണ്ടാം ചേരകാലത്ത് (8-12വരെ നൂറ്റാണ്ട്) കുലശേഖരന്മാർക്ക് കടലോരത്തും (കൊടുങ്ങല്ലൂർ,വന്ദേരി) ഉള്ളൂരിലും തലസ്ഥാനങ്ങളും ഭരണകേന്ദ്രങ്ങളും ഉണ്ടാ

യിരുന്നു. 800 എഡി മുതൽ 1102 വരെയുള്ള കുലശേഖരന്മാരുടെ ലിസ്റ്റ് നമുക്ക് ചരിത്രകാരന്മാർ തന്നിട്ടുണ്ട്. (എം ജി എസ്). കുല ശേഖര സാമ്രാജ്യം നാടുകളായി വിഭജിച്ചിരുന്നു. വേണാട്, ഓട നാട്, നണ്ടുഴയൂർനാട്, നെടുമ്പുറൈയൂർനാട്, വള്ളുവനാട്, ഏറാ ൾനാട്, പോളനാട്, പുറക്കിഴൈനാട് ഇപ്രകാരം. ഓരോന്നിനും ഓരോ നാടുവാഴി. നാടുവാഴിമാരെല്ലാം കോവിലധികാരിയായ പെരുമ്പടപ്പ് കൊച്ചിസ്വരൂപത്തിന്റെ (ചക്രവർത്തി) കീഴിലാണ്. ഓരോ നാടും ദേശങ്ങളായി വിഭജിക്കുന്നു. ഓരോന്നിനും ദേശ വാഴികളുണ്ട്. ഈ നാടുകളുടെ സഭകളെ എണ്ണം അനുസരിച്ച് മുന്നൂറ്റുവർ, അഞ്ഞൂറ്റുവർ, അറുനൂറ്റുവർ, നാൽപ്പത്തെണ്ണാ യിരത്തവർ എന്നെല്ലാം വിളിക്കുന്നു. ഓരോ ക്ഷേത്രഭരണത്തിനും സഭകളും പ്രതിനിധികളുമുണ്ട്. അക്കാലത്ത് പല ക്ഷേത്രങ്ങളും ക്ഷേത്രകലകളും അഭിവൃദ്ധിപ്പെട്ടു.

11ആം നൂറ്റാണ്ടിലെ ചേരചോളമൂപ്പിളമത്തർക്കവും ശതവർഷ യുദ്ധവും ചേരവല്ലഭവംശത്തെ പൂർണ്ണമായി നശിപ്പിച്ചു. (മണിമം ഗലം ശാസനം).രാജാക്കന്മാരുടെ അഭാവത്താൽ നാടുവാഴികളും ജന്മികളും പടത്തലവന്മാരും ക്ഷേത്രം ഊരാളരാവുകയും ഭരണം അവരുടേതാവുകയും ചെയ്തു. ഈശ്വരനാമത്തിലുള്ള പൊതുസ്വ ത്തുകളെല്ലാം പ്രൈവറ്റ് ഉടമസ്ഥതയിലായി. സാമൂതിരിയുമായുള്ള യുദ്ധത്തിൽ നായർപ്പട മുഴുവനും നശിച്ചു, സ്ത്രീകളും കുട്ടിക ളും അനാഥരായി.പന്ത്രണ്ടാം നൂറ്റാണ്ടോടെ ചേരകുലശേഖരന്മാർ പ്രബലശക്തിയല്ലാതായി, സാമൂതിരി പ്രബലനായി. 13ആം നൂറ്റാ ണ്ടോടെ പെരുമ്പടപ്പ് വന്ദേരി ഭൂപതികൊച്ചിത്തമ്പുരാൻ തന്റെ തട്ടകം വിട്ട് ഓടിപ്പോയി , ഇപ്പോഴത്തെ കൊച്ചിയിൽ പുതിയ സ്ഥാനം പണിഞ്ഞു. കുലശേഖരകുടുംബം തന്നെയാണ് പെരുമ്പടപ്പ് സ്വരൂപം. അവരുടെ പഴയ സ്ഥാനങ്ങളിൽ പഴയന്നൂരും വന്ദേരി പെരുമ്പടപ്പും കൊടുങ്ങല്ലൂരും മട്ടാഞ്ചേരിയും തൃപ്പൂണിത്തുറയും പ്രധാനമാണ്. എന്നാലും വന്ദേരി പെരുമ്പടപ്പിനാണ് കരുവൂർ (ഗർഭഗൃഹം) എന്ന സ്ഥാനമുള്ളത്. ഭരദ്വാജഗോത്രം നാഗവംശം ആണ് പെരുമ്പടപ്പ് എന്നതുകൊണ്ട് ഭരദ്വാജഗോത്രത്തിന്റെ ഇരിപ്പി ടമായ ചിത്രകൂടമെന്ന പേര് വന്ദേരി പെരുമ്പടപ്പിന് 13ആം നൂറ്റാ ണ്ടുവരെ ഉണ്ടായിരുന്നു. വന്ദേരി പെരുമ്പടപ്പ് വന്ദേരിയിലും തിരുവഞ്ചിക്കുളത്തുമുള്ള തലസ്ഥാനങ്ങളിലിരുന്നാണ്ഭരിച്ചിരുന്നത്. തെക്കൻ മദ്ധ്യകേരളത്തിലെ എല്ലാ നാടുവാഴികഴും 13ആം നൂറ്റാ ണ്ടുവരെ പെരുമ്പടപ്പിനെ കേരളചക്രവർത്തിയായിത്തന്നെ ബഹു മാനിച്ചുപോന്നു. 13ആം നൂറ്റാണ്ടിലാണ് പെരുമ്പടപ്പു സ്വരൂപം 5 താവഴിയായി പിരിഞ്ഞത്.  ഈ 5 താവഴികളിൽ മൂത്തത് (മൂ

പ്പീന്ന്), എളയത്, പള്ളിവിരുത്തി (പള്ളുരുത്തി), മാഠത്തുങ്കൽ (മുരിങ്ങൂർ) ചാഴൂർ ഇവരാണുള്ളത്. 1340 പുതുവൈപ്പു വർഷത്തിൽ ഉണ്ടായ തുരുത്തിലേക്ക് വംശം മാറിത്താമസിച്ചു. 1405 മുതൽ കൊച്ചിരാജവംശം അവിടെ ഉണ്ട്.
15ആം നൂറ്റാണ്ടിൽ മൂന്നു പ്രധാനനാടുകളാണ് ഇപ്പോഴത്തെ തൃശ്ശിവപേരൂർ ജില്ലയിലുണ്ടായിരുന്നത്. അതു മൂന്നും ഭരിച്ചിരുന്നത് കൊച്ചിരാജാവിൻ ബന്ധുക്കൾതന്നെയാണ്. തലപ്പള്ളി, അയിരൂർ സ്വരൂപം, കൊടുങ്ങല്ലൂർ.
കൊച്ചിയുടെ ശിരോവിഹാരം ആയ തലപ്പള്ളി, ഇപ്പോഴത്തെ തലപ്പള്ളി താലൂക്കു മുഴുവനും, പൊന്നാനി മുതൽ ചേറ്റുവാ വരെയുള്ള പ്രദേശവും (ഇതിലാണ് വന്ദേരിനാട്, ഗുരുവായൂർ ഇവ) വടക്കാഞ്ചേരിയും കുന്നംകുളവും ഉൾപ്പെട്ടതാണ്. ഇതുതന്നെയാണ് പെരുമ്പടപ്പിന്റെ പ്രധാനസ്ഥാനമായ കരുവൂരും. അവിടത്തെ മണ്ണിലല്ലാതെ കൊച്ചിരാജാക്കന്മാർ പിറന്നുവീഴാറില്ല.
തലപ്പള്ളിക്ക് , മൂഷകവംശത്തിന്റെ എലിയങ്ങാട്ട് കോവിലകത്തും വാതിക്കൽ കൂടാതെ, അയിനിക്കൂർ ചിറളയം(ചേരാലയം) ,പുന്നത്തൂർ (പുന്നത്തലപ്പതി), മണക്കുളം, കക്കാട്ട് താവഴികളുണ്ടായിരുന്നു.18ആം നൂറ്റാണ്ടിൽ കക്കാട്ട് താവഴി അന്യം നിന്നുവെങ്കിലും കക്കാട്ട് കാരണവസ്ഥാനം ഇപ്പോഴും മൂത്ത പുരുഷന് ലഭിക്കുന്നു. മറ്റു രണ്ടു ശാഖകളാണ് ചിറ്റഞ്ഞൂരും മണക്കുളവും. പുന്നത്തലപ്പതി സാമൂതിരി പക്ഷം ചേർന്നതോടെ പെരുമ്പടപ്പ് വംശത്തിനു പലായനം ചെയ്കയല്ലാതെ വേറെ നിവൃത്തിയില്ലാതായി. ആ കൂറുമാറ്റം പല പ്രശ്നങ്ങളും കേരളത്തിന്റെ മാത്രമല്ല, ഇന്ത്യയുടെ തന്നെ രാഷ്ട്രീയത്തിൽ വലിയ മാറ്റം വരുത്തി.
അയിരൂർ (പാപ്പിനിവട്ടം) ശാഖ വടക്ക് ചേറ്റുവാ മുതൽ കൊടുങ്ങല്ലൂരിനു തെക്കു വരെ ഭരിച്ചിരുന്നു. ഇപ്പോഴും അയിരൂരെന്ന പേരിൽ വന്ദേരി പുന്നയൂർക്കുളത്ത് ഒരു സ്ഥലനാമം കാണാം. ഇത് കൊച്ചിവന്ദേരിയുടെ ഒരു ശാഖയാണെന്നതിന് തെളിവായിട്ട്. അയിരൂർ കുറച്ചുകാലം സാമൂതിരി കയ്യേറി. കൊടുങ്ങല്ലൂർ കോവിലകം (പടിഞ്ഞാറെ സ്വരൂപം) അയിരൂർ ശാഖയാണ്. ഇവരുടെ വംശം ചോളഭരണകാലത്ത് കുറ്റിയറ്റു. പിന്നീട് രാജേന്ദ്രചോളന്റെ ബന്ധുവായ ഒരു ക്ഷത്രിയസൈന്യാധിപനിൽനിന്ന് 11ആം നൂറ്റാണ്ടിലുണ്ടായ കുട്ടികളുടെ വംശമാണ് ഇപ്പോഴത്തെ അയിരൂർ വംശം. പോർച്ചുഗീസുകാരും ഡച്ചും ടിപ്പുവും ബ്രിട്ടീഷുകാരും ഈ ഭാഗം മാറിമാറി കയ്യടക്കി. 1503ലെ ഉണ്ണിരാമക്കോയിൽ മുതൽ, 1790-1805 വരെ വാണ ശക്തൻ തമ്പുരാൻ വരെ ഉള്ളവരുടെ ലിസ്റ്റും ചരിത്രവും ലഭ്യമാണ്. അതിനു

മുമ്പുള്ളതെല്ലാം വന്ദേരിവിട്ട് പോയതോടെ നഷ്ടമായി. ശക്തന്റെ കേന്ദ്രീകൃതഭരണം വേണാടിലെ ധർമ്മരാജാവുമായി വ്യക്തിഗത ബന്ധം പുലർത്തിക്കൊണ്ടായിരുന്നു. ശക്തൻ തമ്പുരാൻ യോഗാതിരിപ്പാടുമാരുടെ ഭരണം അവസാനിപ്പിക്കയും നായർ പ്രഭുക്കളുടെ സ്വത്ത് കണ്ടുകെട്ടുകയും ചെയ്തു. വടക്കുന്നാഥന്റെ ചുറ്റുമുണ്ടായിരുന്ന തേക്കിൻകാടു വെട്ടി ചുറ്റും കച്ചവടക്കാരെ ഇരുത്തി. നിന്ന്പോയ ആറാട്ടുപുഴ പെരുവനം പൂരത്തിനു പകരം തൃശൂർപൂരം തുടങ്ങി. 1809ൽ പാലിയത്തച്ചന്റെ വിപ്ലവം പരാജയപ്പെടുത്തി. 1805 മുതൽ,1949 വരെ 16 രാജാക്കന്മാർ വന്നു. അതിനുശേഷം വന്ന രാമവർമ്മ പരീക്ഷിത്തു തമ്പുരാൻ 1964ൽ തൃപ്പൂണിത്തുറയിൽ തീപ്പെട്ടു.

ആദിദ്രാവിഡർ പ്രകൃതിയെ ആരാധിച്ചിരുന്നു. അവർക്ക് ടോട്ടം ദൈവങ്ങളും ആത്മാക്കളും ആരാദ്ധ്യരായിരുന്നു. അന്നം , ബലി, നൃത്തം, പാട്ട് ഇവയെല്ലാം അവർ തങ്ങളുടെ ദേവതകൾക്ക് നൽകിയിരുന്നു. നടുവിൽ സ്വാമിക്കല്ലുവെച്ച് ചുറ്റും വട്ടത്തിലും ചതുരത്തിലും കല്ലുനാട്ടിയവയായിരുന്നു ആദ്യക്ഷേത്രങ്ങൾ. ഇത്തരം ആദിക്ഷേത്രങ്ങളുടെ കലവറയാണ് തൃശൂരും പാലക്കാട്ടുമെല്ലാം. മലയാളബ്രാഹ്മണരിൽ തമ്പ്രാക്കൾക്ക് (ആഴ്വാഞ്ചേരി, കൽപകഞ്ചേരി) മാത്രമേ ഭദ്രാസനമുള്ളു. കോവിലധികാരിസ്ഥാനവും, സഭയിൽ ചോദ്യം ചെയ്യപ്പെടാത്ത പ്രമുഖസ്ഥാനവും ബ്രഹ്മവാഴചയും ബ്രഹ്മസാമ്രാജ്യവും സർവ്വമാന്യവും തമ്പ്രാക്കളുടേതു മാത്രമാണ്. കൽപ്പകഞ്ചേരി ഇപ്പോഴില്ല. ചന്ദ്രോത്സവകാലത്ത് വര കൽപ്പവല്ലിയെന്ന് വിളിക്കപ്പെടുന്ന ഇദ്ദേഹത്തിന്റെ ഇല്ലത്തിനടുത്താണ് മാധവി എന്ന കൽപ്പവൃക്ഷത്തെ ആരാധിക്കുന്ന കാർത്ത്യായനീക്ഷേത്രം. (ഈ ഇല്ലത്താണ് താത്രിക്കുട്ടി ജനിച്ചത്) തൃശൂരിലെ ഏറ്റവും പഴയ ക്ഷത്രിയകുടുംബങ്ങൾ പെരുമ്പടപ്പ്, അയിരൂർ, തലപ്പള്ളി, പടിഞ്ഞാറേടത്ത് ,പാലിയം ഇവയാണ്. ഇവർക്ക് ഇപ്പോഴും ചില ക്ഷേത്രങ്ങൾ സ്വന്തമായുണ്ട്.

**അമ്പലവാസികളും പ്രജകളും**

പൂണൂലിട്ടവരും ഇടാത്തവരുമായി രണ്ടുതരം അമ്പലവാസികളുണ്ട്.പൂണൂലിട്ടവരാണ് അകപ്പൊതുവാൾ. ഉണ്ണി, നമ്പീശൻ, പുഷ്പകൻ, (ബ്രാഹ്മണി) ചാക്യാർ ഇവരാണ് അകം. പൂണൂലില്ലാത്തവരാണ് പുറം പൊതുവാൾ. പിഷാരടി, വാര്യർ ,ചെണ്ടപ്പൊതുവാൾ(മാരാർ), മാലപ്പൊതുവാൾ തിയ്യാട്ട് നമ്പ്യാർ, നമ്പ്യാർ ഇവരും ഇതിലാണ് പെടുക. ചെണ്ട മാത്രമല്ല പാണിയും മാരാരാണ് കൊട്ടുന്നത്. സാമന്തരും നാടുവാഴികളും ദേശവാഴികളും ക്ഷേത്രത്തിലെ ഭരണത്തിൽ ശ്രദ്ധവെക്കുന്നു. നായർ പ്രധാനമായി യോ

ദ്ധാക്കളാണെങ്കിലും അവരും ക്ഷേത്രത്തിലെ പ്രധാന സേവകരാണ്. ഈഴവ, (തട്ടാൻ,കൊല്ലൻ, മൂശാരി, ആ ശാരി, ചെമ്പോട്ടി) രാജ്യത്തിന്റെ സമ്പദ് വ്യവസ്ഥയിലും ക്ഷേത്രനിർമ്മാണത്തിലും പ്രസിദ്ധപങ്ക് വഹിക്കുന്നു. ഇവർക്കെല്ലാം സ്വന്തം ക്ഷേത്രവും സ്വന്തം പൂജാരികളുമുണ്ട്.മലയൻ,കണക്കൻ,പടന്ന,മണ്ണാൻ,പാണൻ, പറയൻ, ചേരമർ(പുലയർ), പുലയവേട്ടുവർ, തണ്ടാൻ, കാടൻ, മലയൻ,മുതുവൻ ട്രൈബുകൾക്ക് ക്ഷേത്രത്തിൽ പ്രത്യേകഅവകാശങ്ങൾ ഉണ്ട്. ദേവദാസി സമ്പ്രദായം കേരളത്തിലുണ്ടായിരുന്നില്ലെന്നാണ് കാവാലം നാരായണപ്പണിക്കരുടെ അഭിപ്രായമെങ്കിലും ഉണ്ടായിരുന്നതിന് ധാരാളം തെളിവുകൾ കാണുന്നുണ്ട്.

**ക്ഷേത്രങ്ങളുടെ പഴക്കം എങ്ങനെ നിശ്ചയിക്കും.**

1. പ്രതിഷ്ഠയുടെ പഴക്കമാണ് ക്ഷേത്രത്തിന്റെ പഴക്കം. കാരണം, പ്രതിഷ്ഠയാണ് ആദ്യം ഉണ്ടാവുന്നത്. ക്ഷേത്രം പല കാലങ്ങളിലായി വുനർനിർമ്മിക്കുന്നതാണ്.
2. സ്വയംഭൂ (ശില, മരം, ദാരു) ഇവയും ശിലയിൽ ചെറുമി പുല്ലരിഞ്ഞ് ചോര പൊടിഞ്ഞ കഥയും പൌരാണികതയെ സൂചിപ്പിക്കുന്നു. ശില അഥവാ സ്വാമിക്കല്ല് 600 മില്യൻ വർഷം (പ്രീകാംബ്രിയൻ) പഴക്കമുള്ള പാറ കൊണ്ട് ഉണ്ടാക്കിയതും മറഞ്ഞു കിടക്കുന്നതുമാകയാൽ പ്രത്യേകിച്ചും.
3. അവതാരപരുഷകാലം . മത്സ്യകൂർമ്മവരാഹനൃസിംഹങ്ങൾ കൃതയുഗത്തിലും (പ്രഹ്ലാദ, വിരോചന,) വാമന, മഹാബലി, പരശുരാമ,രാമരാവണകാലം ത്രേതായുഗത്തിലും , ബലരാമ, കൃഷ്ണ, ലകുലീശകാലം ദ്വാപരത്തിലും എന്ന് കാണുന്നത്. പ്രതിഷ്ഠ പാണ്ഡവരാണ് ചെയ്തതെങ്കിലും അത് ദ്വാപരയുഗമാണ്.
4. വരരുചികാലം, മറ്റ് രാജാക്കന്മാരുടെ ഭരണകാലം , ലിഖിതങ്ങൾ ഇവ.

വളരെ പുരാതനം, പുരാതനം, മദ്ധ്യകാലത്തുള്ളവ, പുതിയവ എന്ന് നാലാക്കി തിരിക്കുന്നു.

തൃശൂർജില്ലയിൽ 63 വളരെ പഴയ പുരാതനക്ഷേത്രങ്ങളുള്ളതിൽ 22 തലപ്പള്ളിയിലും 21 തൃശൂരിലും 7 ചാവക്കാട് താലൂക്കിലും (പഴയ പൊന്നാനി) മൂന്ന് കൊടുങ്ങല്ലൂരിലും 10 മുകുന്ദപുരത്തുമാണ്. ഇത് ഓരോ താലൂക്കിലേയും പൌരാണികതക്ക് ചൂണ്ടുപലകകൂടിയാണ്.

| തലപ്പള്ളി | തൃശൂർ | ചാവക്കാട് | കൊടുങ്ങല്ലൂർ | മുകുന്ദപുരം |
|---|---|---|---|---|

| 1.കാട്ടകാ<br>മ്പാൽ<br>2.കടവല്ലൂ<br>ർ<br>3.വേദക്കാ<br>ട്<br>പോർക്ക<br>ളം<br>4ചെമ്മന്തട്ട<br>5തലക്കോ<br>ട്ടുകര<br>6പുലച്ചി<br>ക്കാട്<br>മണലി<br>7.ഇയ്യാൽ<br>കാത്യായ<br>നി<br>8.മാത്തൂ<br>ർപ<br>ന്നിത്തടം<br>9കാത്യായ<br>നി<br>ആറങ്ങോ<br>ട്ടുകര<br>10തിരുവ<br>ഞ്ചി<br>ക്കുഴി<br>11പളുങ്കി<br>ൽ<br>12നായ<br>ർകുളങ്ങര<br>13<br>പാഞ്ഞാൾ<br>ലക്ഷ്മീനാ<br>രായണ<br>14.ആറ്റൂർ | 23മുണ്ടയൂ<br>ർശിവ<br>24.വളപ്പായ<br>പിഷാരിക്ക<br>25.മുതുവറ<br>ശിവവി<br>ഷ്ണു<br>26അടാട്ട്<br>ശുവവി<br>ഷ്ണു<br>27അയ്യന്തോ<br>ൾ<br>28 വിയ്യൂർ<br>29.നെട്ടിശ്ശേ<br>രി<br>30വടക്കു<br>ന്നാഥൻ<br>31തുരുത്ത്<br>അഴമംഗലം<br>ശിവ<br>32എടക്കു<br>ന്നി<br>സുബ്രഹ്മണ്യ<br>33എടക്കു<br>ന്നിദുർഗ<br>34.<br>തൈക്കാട്ടു<br>ശ്ശേരി<br>ഭഗവതി<br>35.ഉറുമ്പി<br>ൽതേവർ<br>36അന്തിക്കാ<br>ട് ശിവ<br>37ചൂരങ്ങോ<br>ട്ട് ഭഗവതി | 44ഗോവി<br>ന്ദപുരം<br>45പത്മനാ<br>ഭപുരം<br>46 വടക്കേ<br>ക്കാട്<br>മഹാ<br>വിഷ്ണു<br>47മമ്മിയൂ<br>ർ<br>48<br>ഗുരുവാ<br>യൂർ<br>49<br>പറമ്പുത്ത<br>ളി<br>50തിരുന<br>ല്ലൂർശിവ | 51.കുറുംബമൂ<br>ലസ്ഥാനം<br>52 കുറുംബ<br>53കീഴ്ത്തളി | 54<br>കൂടൽമാണി<br>ക്യം<br>55അവിട്ടത്തൂർ<br>56പേരൂക്കാവ്<br>ദുർഗ<br>57കുഴൂർസുബ്ര<br>ഹ്മണ്യ<br>58<br>ഐരാണിക്കു<br>ളം<br>59കീഴടൂർദുർഗ<br>60പിഷാരിക്ക<br>ൽചാലക്കുടി<br>61പൂനിലാ<br>ർക്കാവ്ദുർഗ<br>കൊടകര<br>62<br>കുറുമാലിക്കാ<br>വ്<br>63 തൃക്കൂർ |
|---|---|---|---|---|

| | | | | |
|---|---|---|---|---|
| കാത്യായനി 15ഇരുനിലങ്ങോട് 16നെല്ലുവായ് 17ചിറ്റണ്ട 18എങ്കക്കാട് വീരാണിമംഗല 19.കൊടലിനി കാത്യായനി 20ഐവർമഠം പാമ്പാടി 21പാമ്പാടി സോമേശ്വരം 22തിരുവില്വാമല | 38അന്തിക്കാട് കാത്യായനി 39പഴുവിൽ സുബ്രഹ്മണ്യ 40തിരുവുള്ളക്കാവ് 41 ചേർപ്പ് ഭഗവതി 42 പെരുവനം ഇരട്ടയപ്പൻ 43 ആറാട്ടുപുഴ ശാസ്താ | | | |

ഇതിൽ 54 എണ്ണത്തിൽ സ്വയംഭൂ, പ്രാകാരം പൂജാക്രമം ഉണ്ട്. 2 ത്രിതലമാടത്തിലപ്പൻക്ഷേത്രങ്ങളാണ് ഇപ്പോളുള്ളത്. പെരുവനം,മുല്ലശ്ശേരി. തൃക്കണാമതിലകത്തും വന്ദേരിയിലുമുള്ളവ നശിപ്പിക്കപ്പെട്ടു. കടവല്ലൂരിലും തിരുവില്വാമയയിലും തൃപ്രയാറിലുമുള്ള ശ്രീരാമക്ഷേത്രങ്ങൾ പ്രസിദ്ധമാണ്. 10-13ആം നൂറ്റാണ്ടുവരെ 290 ക്ഷേത്രമേ നിർമ്മിച്ചിട്ടുള്ളു. അതിൽ 95 എണ്ണം മുകുന്ദപുരത്താണ്. 14-16 നൂറ്റാണ്ടുവരെ 412 ക്ഷേത്രം. 130 തലപ്പള്ളിയിലും 91 മുകുന്ദപുരത്തും ആണ്. 17-19 നൂറ്റാണ്ടിലാണ് ഒരുപാടു ക്ഷേത്രം നശിപ്പിക്കപ്പെട്ടത്. പുതിയ ക്ഷേത്രം 418 ഉണ്ടാക്കുകയും ചെയ്തു. 138 തലപ്പള്ളിയിലും 117 തൃശൂരിലും 76 മുകുന്ദപുരത്തും. 20ആം നൂറ്റാണ്ടിൽ 117 ക്ഷേത്രം നിർമ്മിച്ചു. 48 തൃശൂരിലും 35 മുകുന്ദപുരത്തും. 13 ക്ഷേത്രങ്ങളുടെ പഴക്കം കേരളഗവർമ്മെൻറിന്റെ സെൻസസ്സിൽ നിർണ്ണയിച്ചിട്ടില്ല.

ഏകതലക്ഷേത്രം 1264

27 എണ്ണത്തിന് മേൽക്കൂരയില്ല(കാവ്). 976 ചതുരം,195 വട്ടം,81 ദീർഘചതുരം 6 ഗജപൃഷ്ഠം 7 അഷ്ടകോൺ. വട്ടശ്രീകോവിലിന് പഴക്കം കൂടും.

ദ്വിതലക്ഷേത്രം 195

157 ചതുരം, 34 വട്ടം, 2 ദീർഘചതുരം,1 ഗജപൃഷ്ഠം, 1 അഷ്ടകോൺ

ത്രിതലക്ഷേത്രം 5

3 ചതുരം (കൊടുങ്ങല്ലൂരിൽ) 1 ചതുരം ചാവക്കാട്ട് 1 ദീർഘചതുരം തൃശൂർതാലൂക്ക്.

**തൃശൂർജില്ലയിലെ 18 മഹാക്ഷേത്രങ്ങൾ**

കടവല്ലൂർ,നെല്ലുവായ്, വടക്കുന്നാഥൻ,പെരുവനം,ഊരകം, ആറാട്ടുപുഴ, ഗുരുവായൂർ,വെങ്ങാനല്ലൂർ, തിരുവേമ്പിലപ്പൻ,തിരുവഞ്ചിക്കുളം, തിരുവില്വാമല,പഴയന്നൂർ, തിരുവമ്പാടി,പാറമേക്കാവ്,മമ്മിയൂർ,തൃപ്രയാർ, കൊടുങ്ങല്ലൂർ,വയലൂർശിവ(നെല്ലായി),ഇരിഞ്ഞാലക്കുട.

**12 വലിയ ക്ഷേത്രങ്ങൾ**

പെരിഞ്ഞനം പള്ളിയിൽ ഭഗവതി,അവിട്ടത്തൂർ,ചെമ്മന്തട്ട, ഹരികന്യക, പാതിരക്കോട്ടക്കാവ്(മുണ്ടത്തിക്കോട്), വെളപ്പായ ശിവ,കീഴൂർ സുബ്രഹ്മണ്യ,കീഴടൂർ ദുർഗ്ഗ,അന്നമനട ശിവൻ,പാഞ്ഞാൾ ലക്ഷ്മീനാരായണ, ഐവർമഠം കൃഷ്ണൻ, തിരുവുള്ളക്കാവ് ശാസ്താവ്.

ജില്ലയിലെ 1513 ക്ഷേത്രങ്ങളിൽ ശക്തി,വിഷ്ണു,ശൈവ,ഗാണാപത്യ, സുബ്രഹ്മണ്യ,ശാസ്താസങ്കൽപങ്ങൾക്കു പുറമേ, ശൈവവൈഷ്ണവ (ശങ്കരനാരായണ),ലക്ഷ്മീനാരായണ,ഉമാമഹേശ്വരി,അർദ്ധനാരീശ്വര, അഞ്ചുമൂർത്തിസങ്കൽപ്പത്തിലുള്ളവയും, നാഗക്ഷേത്രങ്ങളുമുണ്ട്.

| കൽപ്പം | ആകെ ജില്ല യിൽ 1513 | തലപ്പള്ളി | തൃശൂർ | ചാവക്കാട് | കൊടുങ്ങല്ലൂർ | മുകുന്ദപുരം |
|---|---|---|---|---|---|---|
| ശക്തി | 522 | 159 | 120 | 84 | 38 | 121 |
| വിഷ്ണു | 366 | 100 | 112 | 26 | 15 | 113 |
| ശിവ | 315 | 96 | 85 | 33 | 23 | 78 |
| ഗാണാപത്യ | 10 | 3 | 3 | 2 | 2 | -- |

| സുബ്രഹ്മണ്യ | 119 | 37 | 28 | 13 | 13 | 28 |
|---|---|---|---|---|---|---|
| ശാസ്താവ് | 154 | 40 | 48 | 16 | 11 | 39 |
| 1. ശങ്കരനാരായണ<br>2. ലക്ഷ്മിനാരായണ<br>3. ലക്ഷ്മിനരസിംഹ<br>4. ഉമാമഹേശ്വര(അർദ്ധ നാരീശ്വര)<br>5. അഞ്ചുമൂർത്തി | 6<br>2<br>2<br>3<br>1 | -<br>-<br>1<br>-<br>- | 4<br>-<br>-<br>-<br>- | 1<br>-<br>-<br>-<br>- | 1<br>-<br>-<br>-<br>- | 1<br>1<br>1<br>2<br>- |
| നാഗം | 4 | - | 1 | 2 | - | 1 |
| മറ്റുള്ളവ | 9 | 1 | 3 | 3 | - | 2 |
| ആകെ | 1513 | 437 | 404 | 180 | 103 | 387 |

ശക്തികൽപ്പം രുരുജിത്ത്, ദാരുജിത്ത് എന്ന് രണ്ടുവിധം കാണുന്നു. ദാരികനെ വധിക്കുന്നതിന് മുമ്പോ പിമ്പോ ഉള്ളതാണ് ദാരുജിത്ത്. മൂലമന്ത്രം ബാലാത്ര്യക്ഷരി, ശ്രീവിദ്യാപദ്ധതി. ബാലാദീക്ഷ എടുക്കണം. ശേഷസമുച്ചയത്തിലെ 7്യ9 പടലമാണ് രുരുജിത്ത് സമ്പ്രദായം. ശിവനും ചാമുണ്ഡയും സപ്തമാതൃക്കളും ക്ഷേത്രപാലനും അകത്തെ ബലിവട്ടത്തിൽ (ചുറ്റമ്പലത്തിലുമാകാം)ഉപദേവതകളായി ഉണ്ടാവും. കാശ്മീരശൈവമാർഗ്ഗത്തിലെ കാലസങ്കർഷിണി,മഹാർത്താസങ്കൽപ്പവും തന്ത്രമാർഗ്ഗത്തിലെ ശ്രീവിദ്യയിലെ ത്രിപുരസുന്ദരിസങ്കൽപവും ചേർന്ന താണ്. ആചാരമെല്ലാം ശ്രീവിദ്യാപദ്ധതിപ്രകാരമാണ്. ശ്രീവിദ്യാദീക്ഷ എടുക്കണം.

തലപ്പള്ളിയിലെ പ്രധാനശക്തികൽപ്പക്ഷേത്രങ്ങൾഃ-
പോർക്കളം,അഞ്ഞൂർ,കാണിപ്പയ്യൂർ,ഹരികന്യകയൂർ,വേലൂർ,ഇയ്യാൽ,തിച്ചൂർ(വിരുത്താനം) ആറങ്ങോട്ടുകര, ചെറുതുരുത്തി,ആറ്റൂർ,ചിറ്റണ്ട, എങ്കക്കാട്ട്, മുണ്ടത്തിക്കോട്, പനങ്ങാട്ടുകര, പഴയന്നൂർ.

തൃശൂരിലെ പ്രധാനശക്തികൽപ്പക്ഷേത്രങ്ങൾഃ-
വെളപ്പായ,കുട്ടൂർ,പുഴക്കൽ,അയ്യന്തോൾ,വിയ്യൂർ(മണലാർകാവ്)ചെമ്പുക്കാവ്, ശങ്കരൻകുളങ്ങര,പാറമേക്കാവ്, ലാലൂർ,കാരമുക്ക്, കുട്ടനല്ലൂർ, എടക്കുന്നി,ചൂരക്കോട്ട്,പട്യാല,അന്തിക്കാട്, ഐക്കുന്ന്, ചേർപ്പ്,ഊരകം, കടലാശ്ശേരി, താണിക്കുടം.

ചാവക്കാട്ട് പാലപ്പെട്ടിയും കോഴുക്കുളങ്ങരയും. കൊടുങ്ങല്ലൂരിൽ കുറുംബാഭഗവതിയും പെരിഞ്ഞനം പള്ളിയിൽ ഭഗവതിയും ശക്തികൽപ്പമാണ്. മുകുന്ദപുരത്ത് കുഴിക്കാട്ടുകോണം,കടുപ്പാശ്ശേരി, അണ്ണല്ലൂർ

(പേരൂർകാവ്) കീഴടൂർ,ചാലക്കുടി പിഷാരിക്കൽ, പൂനിലാക്കാവ്, കുറുമാലി ,കൊരട്ടി(ചിറങ്ങര) ഇവ പ്രധാനം.

ഇപ്പോഴത്തെ തൃശൂർപൂരത്തിനു മുമ്പ് പെരുവനം ആറാട്ടുപുരം പൂരമായിരുന്നു കൊച്ചിരാജാക്കന്മാരുടെ പ്രധാനപൂരം. തിരുനാവായിൽ 12 വർഷത്തിലൊരിക്കൽ ചേരുന്ന മഹാമഘമെന്ന കുംഭമേളയിൽ മൂഷകവംശകാലം മുതലേ നിലപാടുതറ നിൽക്കാനുള്ള അവകാശം കൊച്ചിവന്ദേരി പെരുമ്പടപ്പ് രാജാവിനായിരുന്നു. അതുപോലെ, ആറാട്ടുപുഴ,പെരുവനം പൂരത്തിനും അദ്ദേഹത്തിനാണ് അവകാശം. ഈ പൂരത്തിന് ഗംഗയും കാശിവിശ്വനാഥനും പങ്കെടുക്കുന്നതിനാൽ അദ്ദേഹത്തെ ഗംഗാധരക്കോവിലധികാരികളെന്നാണ് വിളിക്കുന്നത്. അദ്ദേഹത്തിന്റെ പഴയ സ്ഥാനം (പുരാണപുരി) അഥവാ പഴയന്നൂരിലെ ദേവിക്ക് കുക്കുടപുരാധീശ്വരി (കോഴി എന്ന കൊറ്റവൈ) എന്നാണ് പേർ.

ആയാതു ശിവലോകം ന കലാവിതി വിലോകനാൽ

ചിന്തയാ സദ്ഭിരാരംഭി ദേവപൂരമഹോത്സവം

1345610 എന്ന കലിദിനസംഖ്യ( ആയാതുശിവലോകം) കലി 3684 മീനം 27 .108 ദേവീദേവന്മാരുടെ സംഗമം ആണ് ഈ പൂരം. എഡി 1775 വരെ 4183 വർഷം ഈ പൂരം മുടങ്ങാതെ നടന്നിട്ടുണ്ട് എന്ന് പറയുമ്പോൾ അതിന്റെ ആരംഭം ബിസി 2408 മുതലാണ്. ആറാട്ടുപുഴയിലെ ഒരു ലിഖിതപ്രകാരം എഡി 582-83ൽ ഈ പൂരത്തിന്റെ ക്രമങ്ങളെ പുനർനിശ്ചയിച്ചിട്ടുണ്ട്. അഥവാ ക്രമീകരിച്ചിട്ടുണ്ട്. പഴക്കം ഏതാണ്ട് സിന്ധുസരസ്വതി-ഹരപ്പൻകാലത്താണ് എന്ന് സാരം.
(മൂഷകവംശകാവ്യം കാണുക. പെരുഞ്ചെല്ലൂരിൽനിന്ന് രാജസിംഹന്റെ ശാഖ വന്ദേരിയിൽ കോയിൽപ്പള്ളി എന്ന രാജവിഹാരം നിർമ്മിച്ച കാലം . Education in Ancient India -Valabhi and Nalanda University https://archive.org/details/educationinancientindianalandaandvalabhisuvarnanalpatrep/page/n1/mode/2up)

തലപ്പള്ളി താലൂക്കിലെ ക്ഷേത്രങ്ങൾ:







1. കാട്ടകാമ്പാൽ ശിവക്ഷേത്രം . കുന്നംകുളത്തുനിന്ന് വടക്കുകിഴക്ക് പതിനൊന്നര കിമീ . കോഴിക്കോട്റോഡിലെ പറയൻപാടം ജങ്ക്ഷനിൽനിന്ന് ചിറക്കൽജങ്കഷൻവഴി പോകണം. വളരെ പുരാതനം. പരശുരാമൻ സ്ഥാപിച്ച 108 ശിവക്ഷേത്രങ്ങളിലൊന്ന്. വളരെക്കാലം ഈ ക്ഷേത്രം ആരും അറിയാതെ കിടന്നു. വേടന്റെ പശു നിത്യവും ഈ ശിലമേൽ പാലുചുരത്തുന്നതുകണ്ട് വേടനാണ് പിന്നീട് കണ്ടുപിടിച്ചത്. അതിനാൽ സ്വയംഭൂവായി കരുതുന്നു.എഡി 800 കാലത്ത് ഇവിടത്തെ നാടുവാഴി സന്തതിക്കായി ശിവനെ പ്രാർത്ഥിച്ചു. സ്വപ്നത്തിൽ ശിവൻ ദർശനം കൊടുത്ത് കന്യാകുമാരിയിലെ ബാലാംബികയെ പൂജിക്കാൻ പറഞ്ഞു. കന്യാകുമാരിക്ഷേത്രത്തിൽ മണ്ഡലഭജനം ഇരുന്ന് ,ചെമ്പുകലശത്തിൽ ജലവും പൂവും സ്വർണ്ണവുമിട്ട് ദേവിയെ ആവാഹിച്ച്

തെക്കേ വലിയമ്പലത്തിൽ പടിഞ്ഞാട്ട് അഭിമുഖമായി പ്രതിഷ്ഠി ച്ചു. ദാരുശിൽപ്പത്തിലാണ് ശക്തി. മുന്നിൽ ചെറിയ അർച്ചനാബിം ബമുണ്ട്. പ്രതിഷ്ഠാസമയത്ത് ഭദ്രകാളിയെയാണ് സങ്കൽപ്പിച്ചത്. പ്രതിഷ്ഠിച്ച ഉടനെ 1001 നാഴി അരികൊണ്ട് അടനിവേദ്യം ചെയ്തു. പക്ഷേ അട വേവും മുമ്പ് പ്രതിഷ്ഠ കഴിഞ്ഞതിനാൽ പച്ചട നിവേദിക്കേണ്ടിവന്നു. ഇവിടത്തെ പച്ചടനേദ്യത്തിന് സർവ്വ രോഗസംഹാരശക്തിയുണ്ടെന്ന് കേൾക്കുന്നു. കടവല്ലൂർ ശ്രീരാമ ക്ഷേത്രത്തിലെ കഴകം അച്യുതത്ത് മൂസത് ആണ് പ്രതിഷ്ഠ ചെയ്തത്. പരശുരാമന്റെ ശിവനേക്കാളും പ്രസിദ്ധി ഭഗവതിക്ക് കാലക്രമത്തിൽ വന്നു. കാട്ടകാമ്പാൽ പൂരം പ്രസിദ്ധമാണ്. (ഇവി ടത്തെ പൂരത്തിന് കാളീദാരികസംവാദവും സംഹാരവും ഉണ്ട്. ഇത് പാശുപതലകുലീശസമ്പ്രദായപ്രകാരമാണ്

https://archive.org/details/poetry-in-stones-.-inscriptions-and-sculptures-converted




കൊച്ചിവന്ദേരിഭൂപതിയുടെ ഈ ക്ഷേത്രം ആദ്യം നായന്മാരാണ് ഭരിച്ചി രുന്നത്. പിന്നെ 6 മനക്കാരായി. (കാണിപ്പയ്യൂർ, പണിക്കാട്ട്, പാലയൂർ, മാതമിറ്റം,താമരയൂർ,കരിപ്പാൽ) 1955 മുതൽ കൊച്ചിൻ ദേവസ്വം ബോ ഡിന്റെ കീഴിലാണ്. കിഴക്കഭിമുഖമായ ചതുരദ്വിതല ശ്രീകോവിലാ

ണ്. വടക്കുകിഴക്ക് കിണറുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും രണ്ട് വാതിലുണ്ട്. തിടപ്പള്ളി തെക്കെ നാലമ്പലത്തിലാണ് . തെക്കുപടി ഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതിയുണ്ട്. തെക്കുകിഴക്ക് കിഴക്കഭി മുഖമാണ് ശാസ്താവ്. അതിന് മുമ്പിലുള്ള ശില ശാസ്താ തന്റെ വാൾ മൂർച്ച കൂട്ടിയിരുന്നതാണെന്ന് ഐതിഹ്യം. തെക്കുപടിഞ്ഞാറെ മൂല യിൽ നാഗത്തറ. 2 നാഗരാജാവും നാഗയക്ഷിയും 2 ചിത്രകൂടവും കാണാം. വടക്കുകിഴക്കേ തീർത്ഥക്കിണർ മഴു കൊണ്ട് പരശുരാമൻ കുഴിച്ചതാണ്. അതിനു മുകളിൽ കരിങ്കല്ല് മൂടി യുണ്ട്. വടക്കുകിഴക്ക് വേറൊരു കിണറും കുളവുമുണ്ട്. ശിവലിംഗം കൃഷ്ണശിലയാണ്. 45 സെമീ ഉയരം. ദേവിയുടെ ദാരുബിംബം 65 സെമീ. അർച്ചനാബിംബം ശില,കണ്ണാടിബിംബം. 30 സെ മീ . ഇരിക്കു ന്ന മഹാഗണപതിക്കും ശാസ്താവിനും 37, 45 സെ മീ വീതം. നാഗ ങ്ങൾക്ക് 30 സെ മീ വീതം.പണ്ട് പറയെടുപ്പിന് എല്ലാ ദേശത്തും പോയിരുന്നു. ഇപ്പോൾ കടവല്ലൂരും കക്കാട്ടും മാത്രമേ പോകാറുള്ളു. എഴുന്നള്ളിപ്പിൽ നാലുദേശം പങ്കെടുക്കുന്നു. കിഴക്കുമുറി, പടിഞ്ഞാറ്റു മുറി, ശ്ലായമുറി, പാലാട്ടുമുറി.കല്ലാറ്റ് കുറുപ്പന്മാർ 5 പേർ വ്രതമെടുത്ത് ദാരികന്മാ രായും ഒരു കല്ലാറ്റ് കുറുപ്പ് ഭദ്രകാളിയായും ദാരികവധം അഭിന യിക്കുന്നു. കാളിയുടെ മുടിയേറ്റ് സംവാദം ഇവ കാണാൻ നാനാദേ ശത്തുനിന്നും ആളുകളെത്തുന്നു. കാളി ചില വാക്കുകൾ സംസ്കൃത ത്തിലാണ് പറയുക, ചിലത് പ്രാകൃതവും.






പിറ്റേന്ന് പഞ്ചവിംശതികലശം ഉണ്ട്. പോർക്കുളം വടക്കേടത്തും തെക്കേടത്തുമാണ് തന്ത്രിമാർ.പാലക്കൽ കാവാണ് കാട്ടകാമ്പാൽ ദേവിയുടെ തട്ടകം. ഈ പ്രദേശമെല്ലാം പാലക്കലമ്മയുടേതാണ് എന്ന്

ഐതിഹ്യം.



2. രാമപുരം പാർത്ഥസാരഥി കാട്ടകാമ്പാൽ. കുന്നംകുളത്തുനിന്ന് 11 കിമീ വടക്കുപടിഞ്ഞാറുള്ള ഈ ക്ഷേത്രം താരതമ്യേന പുതിയ താണ്. 17ആം നൂറ്റാണ്ടിലെ ക്ഷേത്രമാണ്. പെരുമ്പള്ളിമനക്കാരുടെ വകയാണ്. ബ്രാഹ്മണർക്കു മാത്രം പ്രവേശനമുള്ള ക്ഷേത്രമാണ്. ഏകതലചതുരശ്രീകോവിലിന്റെ പ്രണാളം താങ്ങുന്നത് ഒരു കുട്ടി യാണ്. ചുറ്റമ്പലത്തിന് കിവക്കും പടിഞ്ഞാറും വലിയമ്പലത്തി നും(വടക്ക്) മൂന്നു വാതിലുണ്ട്. കിഴക്കഭിമുഖം. തെക്കുകിഴക്ക് തിടപ്പള്ളിയും ഗണപതിയും. തെക്കുപടിഞ്ഞാറ് കിണർ, വടക്കു കിഴക്ക് വേട്ടേക്കരൻ പടിഞ്ഞാട്ടഭിമുഖം.വടക്കുപടിഞ്ഞാറ് ക്ഷേത്രപാലൻ ശിലാപ്രതിഷ്ഠ. മര്യാദ പൊളിഞ്ഞ നിലയിലാണ്. 75 സെമീ ഉയരമുള്ള നിൽക്കുന്ന പാർത്ഥസാരഥീവിഗ്രഹം. കൃഷ്ണശിലയാണ്. രഥത്തിലാണ് നിൽക്കുന്നത്. രണ്ടു കൈകളേ ഉള്ളു. 60 സെമീ ഉള്ള ക്ഷേത്രപാലനും നിൽക്കുന്ന വിഗ്രഹമാണ്. കയ്യിൽ വാളും കവചവുമുണ്ട്. വേട്ടേക്കരൻ 30 സെമീ കണ്ണാടി. തന്ത്രി അണ്ടലാടി.







3. പീടികേശ്വരം ശിവൻ. പെങ്ങാമുക്ക് കാട്ടകാമ്പാൽ

കുന്നംകുളത്തുനിന്ന്  10 കി മീ വടക്കുപടിഞ്ഞാറ് പറയമ്പാടം, കരി ച്ചാൽ ജങ്ക്ഷൻ. 17ആം നൂറ്റാണ്ടിലെ ക്ഷേത്രമാണ്. ഇവിടെയാണ് കേരളത്തിലെ ത്രിപുരാന്തകസങ്കൽപ്പത്തിലുള്ള പ്രതിഷ്ഠ സാമൂതിരിയെ തോൽപ്പിക്കാൻ ചെറളയം രാജാവ് ചെയ്തത്. സാമൂതിരി കൊച്ചിയെ തോൽപ്പിച്ച് മഹാമഘത്തെ മാമാങ്കമെന്ന യുദ്ധക്കളമാക്കി, ചാവേറുക ളെ നിരവധി വധിച്ചു. 1755ലെ മാമാങ്കത്തിനു വാക്കാട്ട് നമ്പിടിയു മൊത്ത് ചിറളയം (ചേരാലയം) രാജാവും പോയിരുന്നു. മാമാങ്കം കഴിഞ്ഞ് നമ്പിടി തൃപ്രങ്കോട്ടപ്പനെ തൊഴുതു ഭജിക്കാനായി (ഒരു മാസ ത്തേക്ക് )പോയി. തൃപ്രങ്കോട്ടെ കാലസംഹാരമൂർത്തിയായ ത്രിപുരാന്ത കന് വീട്ടിനടുത്ത് ക്ഷേത്രം പണിയാനാഗ്രഹത്തോടെ മടങ്ങി. സാമൂതിരി യെ അമർച്ച ചെയ്യാനായി ത്രിപുരാന്തകൻ സഹായിക്കുമെന്ന് സങ്കൽപ്പ ത്തോടെ. പീടികയിൽ മുളങ്കാട്ടിനടുത്ത് വെച്ച കുട ഉറച്ചു. മുള വെട്ടു ന്നവർ ആയുധം മൂർച്ച കൂട്ടുമ്പോൾ കുടക്കു താഴെയുള്ള ശിലയിൽ രക്തം കണ്ടു. പീടികേശ്വരത്താണ് ഇത്. ചെറുവള്ളിമനക്കാരാണ് ഉട മസ്ഥർ . അവരാണ് ആദ്യഊരാളർ. ചെറുവള്ളിമന, അവരുടെ കാര്യ സ്ഥൻ കുറുമുല്ല പണിക്കർ, വാക്കാട്ട് നമ്പിടി ഇവരെയാണ് മുളവെട്ടു ന്നവർ വിവരം അറിയിച്ചത്. 25 ധനുവിനാണ് രക്തം കണ്ടത്. അന്നാ ണ് വേലകളി. അതിനുള്ള പൂർണ്ണഅധികാരം മുള വെട്ടുന്നവർക്കാണ്. 1973 വരെ ഇതേ ഊരാളരായിരുന്നു. പിന്നെയാണ് കൊച്ചിൻദേവസ്വം ബോഡ് ട്രസ്റ്റിയും ബോഡും ഏറ്റെടുത്തത്. ചെറളയം രാജാവിന്റെ ത്രിപുരാന്തകപ്രതിഷ്ഠ ചെയ്തത് പോർക്കളത്തെ വടക്കേടത്ത് മന. അവരാണ് തന്ത്രി. ചതുരദ്വിതലശ്രീകോവിലിൽ കിഴക്കോട്ടഭിമുഖമാണ്. സ്വയംഭൂ ആകയാൽ പ്രണാളം ഭൂനിരപ്പിലാണ്. സോപാനത്തിന് പടിക ളില്ല. മുഖമണ്ഡപത്തിന്റെ തെക്കുഭാഗത്ത് ഗണപതി കിഴക്കഭിമുഖം. കിണർ വടക്കുകിഴക്ക്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതി ലുണ്ട്.തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുകിഴക്ക് കിഴക്കഭിമുഖമായി അയ്യപ്പൻ. വടക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി ത്രിപുരാന്തകന്റെ ക്ഷേത്രത്തിന് മേൽക്കൂരയില്ല.(കാവ്) എന്തുകൊണ്ട് പടിഞ്ഞാട്ടഭിമുഖം. സാമൂതിരിയുടെയും പാശ്ചാതൃരുടേയും കപ്പലുകളാണ് തങ്ങളുടെ കച്ചവടത്തിനും സമൃദ്ധിക്കും ശക്തിക്കും വിഘാതമെന്ന് അന്നത്തെ കൊച്ചിരാജാവും ബന്ധുക്കളും തിരിച്ചറിഞ്ഞിരുന്നു എന്ന് അർത്ഥം. വടക്കുകിഴക്കെ നാഗത്തറയിലെ നാഗങ്ങൾ പടിഞ്ഞാട്ടഭിമുഖമാണ്. കിഴക്കും പടിഞ്ഞാറും മാത്രമാണ് മര്യാദ ഉള്ളത്. മറ്റു രണ്ടുവശത്തും ചെറിയ അരമതിലേ ഉള്ളു .ശിലാസ്വയംഭൂവിന് 15 സെ മീ ഉയരം. അയ്യപ്പന് 60 സെമീ, ത്രിപുരാന്തകന് 30 സെ മീ, ഗണപതി 15 സെമീ , നാഗരാജാ,നാഗയക്ഷി 30, 27 സെ മീ വീതം.

https://www.academia.edu/42994313/Thripuranthaka_temples_in_Malabar_Kerala_State_A_historical_enquiry_Cover_Photo_Vizhinjam_cave_temple_of_Ay_Vel

4. തുപ്പേശ്വരം പഴഞ്ഞി കാട്ടകാമ്പാൽ. പഴവഞ്ചിയാണ് പഴഞ്ഞി യായി ലോപിച്ചത്. കൊച്ചിരാജാവിന്റെ പ്രതാപകാലത്ത് അദ്ദേ ഹം അഭയാർത്ഥികളായി വന്ന യഹൂദർക്കും ആദ്യകാലക്രി സ്ത്യാനികൾക്കും അനുവദിച്ചുകൊടുത്ത അവകാശങ്ങളും അധി കാരങ്ങളും കച്ചവടാനുകൂല്യങ്ങളും കൊണ്ട് ഇവിടെ ധാരാളം ക്രൈസ്തവദേവാലയങ്ങളാൽ സമൃദ്ധമാണ്. അടക്കയാണ് ഇവിട ത്തെ പ്രധാനകൃഷിയും പണ്ടത്തെ കയറ്റുമതിയും. കുന്നംകുള ത്തും അങ്ങാടി ക്രിസ്ത്യാനികളുടേതാണ്, കോട്ടപ്പടിയും അപ്ര കാരം തന്നെ. ഒരുപക്ഷേ, കൊച്ചി ക്രിസ്ത്യാനികൾക്ക് നൽകിയ കച്ചവടആനുകൂല്യമാവാം കൊച്ചിക്കെതിരെ സാമൂതിരിയോടു ചേരാൻ അറബികച്ചവടക്കാരെ പ്രേരിപ്പിച്ചത്. കുന്നംകുളത്തുനിന്ന് 8 കി മീ വടക്കുപടിഞ്ഞാറ് പോർക്കളം പഴഞ്ഞിവഴി ചെറുതു രുത്തിയിലാണ് തുപ്പേശ്വരം ക്ഷേത്രം.11ആം നൂറ്റാണ്ടിൽ ഈ ക്ഷേത്രം വളരെ സമൃദ്ധവും പ്രബലവുമായിരുന്നു.17ആം നൂറ്റാ ണ്ടിൽ മൈസൂർ ആക്രമണകാലത്ത് നമ്പൂതിരി ഊരാളന്മാരെല്ലാം ഓടിപ്പോയി. നായന്മാർക്ക് കൊടുത്തു. നാശോന്മുഖമായിക്കിടന്ന ഈ ക്ഷേത്രം ശ്രീനാരായണഗുരു പലതവണ സന്ദർശിച്ചിട്ടുണ്ട്. ഗുരുശിഷ്യനായ ശാന്തലിംഗസ്വാമികൾ പുനരുദ്ധരിച്ച് , പി.കെ. വാസുദേവൻശാന്തിയെ ഏൽപ്പിച്ചു. 1993ൽ ശ്രീനാരായണസംഘം ട്രസ്റ്റ് ഏറ്റെടുത്തു. ഏകതലചതുരശ്രീകോവിലാണ്, പടിഞ്ഞാട്ട് അഭിമുഖം. ചുമർ സർവ്വതോഭദ്രമാണ്. വടക്ക് കിണർ. ചുറ്റമ്പ ലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. വടക്കുകിഴക്ക് തിടപ്പ ള്ളി. ഹവനമുറി വടക്കുപടിഞ്ഞാറ്. പടിഞ്ഞാട്ടുള്ള കുളത്തെ അഭിമുഖീകരിച്ച് ജലദൃഷ്ടിയായിട്ടാണ് ദേവൻ ഇരിക്കുന്നത്. ശിലാലിംഗം 33 അംഗുലം(99 സെമീ)ഉപദേവതമാരില്ല. പുനപ്ര തിഷ്ഠ ചെയ്ത ശാന്തലിംഗസ്വാമിയാണ് തന്ത്രി.
5. മങ്ങാട്ടുതൃക്കോവിൽ ശിവൻ പഴഞ്ഞി. കുന്നംകുളത്തുനിന്ന് 6 കിമീ വടക്കുപടിഞ്ഞാറ്. 12ആം നൂറ്റാണ്ടിലെ ക്ഷേത്രമാണ്. പാലയൂർമനയിലെ ഒരു അന്തർജ്ജനം എല്ലാ മുപ്പട്ടുതിങ്കളാ ഴ്ചയും വടക്കുന്നാഥനെ ഭജിക്കാൻ പോയിരുന്നു. ഒരു ദിവസം പോകാനായില്ല. വ്രതം മുടങ്ങാതിരിക്കാൻ അന്ന് വടക്കിനിയിൽ പത്മമിട്ട് പൂജിച്ചു. പത്മം മായ്ക്കാൻ പുറപ്പെട്ടപ്പോൾ അതി ന്മേൽ ഒരു സ്വയംഭൂലിംഗം കണ്ടു. മന കോവിലാക്കി കുടുംബം

അവിടെനിന്ന് മാറിത്താമസിച്ചു. ഈക്ഷേത്രത്തിൽ ബുധനും ശനി ക്കും പ്രധാനമാണ്. രണ്ട് സ്വയംഭൂലിംഗമുണ്ട്. ഒന്ന് അന്തർജ്ജന ത്തിന് പ്രത്യക്ഷമായത്. രണ്ടാമത്തേത് നേരത്തേ പാലയൂർമനക്കാ ർ ആരാധിച്ചുപോന്നിരുന്ന ഉഗ്രമൂർത്തി. ഇവിടത്തെ ശിവന്റെ നന്ദിയാണ് (അഥവാ നന്ദിപ്പുറത്ത് ഏറിയ ശിവനാണ്) ലോകം ചുറ്റിസ്സഞ്ചരിക്കുന്നത് എന്നാണ് സങ്കൽപ്പം. നന്ദി എന്ന നാമം വല്ലഭ(മൂഷക)വംശത്തിലെ സഞ്ചാരികളായ വിദ്വാന്മാരുടെ നാമമാ ണ് . പാലയൂർമന കാരണവരാണ് ഊരാളൻ. ചതുരഏകതല ശ്രീകോവിൽ കിഴക്കഭിമുഖം. സോപാനം,പ്രണാളം ഇല്ല. വടക്ക് ഗണപതി. ഋഷഭൻ മുമ്പിലല്ല, തെക്കുപടിഞ്ഞാറാണ്. വടക്കുകിഴ ക്ക് കിണറുണ്ട്. വലിയമ്പലമുണ്ട്. നാലമ്പലത്തിനു ചുമരു മാത്രം. വലിയമ്പലത്തിന്റെ തെക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് നാഗത്ത റ. മര്യാദക്ക് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. 30 സെ മീ ഉയരമുണ്ട് സ്വയംഭൂലിംഗത്തിന്. ഗണപതി 25 സെ മീ. നന്ദി 45 സെ മീ. 3 നാഗങ്ങൾ 30,21,21 സെ മീ വീതം. ആദ്യതന്ത്രി പാല യൂരിലെ കന്യക. ഇപ്പോൾ പോർക്കളത്ത് കരകണ്ണൂർ വടക്കേട ത്ത് മനയാണ് തന്ത്രി.

6. ചിറവരമ്പത്തുകാവ് അറുവായി മുത്തശ്ശിയാർക്കാവ്.
   കാട്ടകാമ്പാൽ പഞ്ചായത്ത് പഴഞ്ഞി. കുന്നംകുളത്തുനിന്ന് 6 കിമീ വടക്കുപടിഞ്ഞാറ്. പാറേമ്പാടംവഴി പഴഞ്ഞിറോഡിലാണ് അറു വായിലെത്തുക. വളരെ പുരാതനമാണ്. ഭദ്രകാളിയെ ആവാഹി ച്ച് ഋഷി പ്രതിഷ്ഠിച്ചതാണ്. ചേരവരമ്പത്ത് എന്നത് പിന്നീട് ചിറ വരമ്പത്തും , ചെറുവരമ്പത്തും എല്ലാമായി ഉച്ചാരണം വ്യത്യ സ്തമായി.ചേരരാജാക്കന്മാരുടെ പരദേവതയാണ് മുത്തശ്ശിയാർ. 1976ലാണ് ശില മാറ്റി കണ്ണാടിയാക്കിയത്. 1992ൽ പുനരുദ്ധാരണം നടന്നതോടെ ഇതിന്റെ തനിമ നഷ്ടമായി. പട്ടിത്തടം പയ്യഴികുടുംബ ത്തിന്റെ ക്ഷേത്രമാണ് ഇപ്പോൾ. ചതുരഏകതലശ്രീകോവിൽ പടി ഞ്ഞാട്ടഭിമുഖമായിരിക്കുന്നു. വലിയമ്പലത്തിന് പടിഞ്ഞാറും വട ക്കും വാതിലുണ്ട്. വടക്കുപടിഞ്ഞാറ് തിടപ്പള്ളി. വടക്ക് തീർത്ഥ ക്കിണർ. നാലമ്പലത്തിനു പകരം ചുറ്റുമതിൽ.അതിന് കിഴക്കു വശത്താണ് വാതിൽ. തീർത്ഥക്കുളം മര്യാദക്കു പുറത്ത് തെക്കുവ ശത്താണ്. മര്യാദക്കു പുറത്ത് കരിനീലിക്കും ഭൂതഗണങ്ങൾക്കും തറയുണ്ട്. ദുർഗ്ഗാസങ്കൽപ്പത്തിലുള്ള മുത്തശ്ശിക്ക് കണ്ണാടിശിലയിൽ 21 സെമീ ഉയരമുണ്ട്. ശാസ്താവും ബ്രഹ്മരക്ഷസ്സും ലിംഗരൂപ ത്തിൽ 30 സെ മീ വീതം. തന്ത്രി പോർക്കുളത്ത് കരക്കണ്ണൂർ വടക്കേടത്താണ്. ഈ ക്ഷേത്രത്തിൽനിന്നാണ് ഞാൻ കണ്ണൂരിലെ ക്ഷേത്രസന്ദർശനം ആരംഭിച്ചത്. രാജരാജക്ഷേത്രത്തിലും മാടായി

ക്കാവിലും ഉണ്ടാവാനിരിക്കുന്ന ചില അനുഭവങ്ങളുടെ മുന്നോടിയായി ഇവിടെ ഞാനൊരു കാഴ്ച കണ്ടു.




ക്ഷേത്രമതിൽക്കെട്ടിനു പുറത്ത് കാട്ടിൽ തറമേൽ വൃക്ഷം കൊണ്ട് ഒരു സ്ത്രീരൂപം. നീണ്ടകാലുകളും വില്ലും ശരവുമേന്തിയ കയ്യുകളും ഉയർത്തിക്കെട്ടിയ മുടിയുമായി മുത്തശ്ശിയുടെ കിരാതരൂപം.




പ്രകൃതി ഒരുക്കിത്തന്ന ഇത്തരം ദൈവീകദൃശ്യങ്ങൾ വളരെ. യാത്ര

യുടെ സാഫല്യവും ഇത്തരം അപൂർവ്വദൃശ്യങ്ങളാണ്. ചേരന്മാരുടെ ചരിത്രം അവരുടെ പുരാതനക്ഷേത്രങ്ങളിലൂടെ അന്വേഷിക്കുന്ന എനിക്ക് ചേരന്മാരുടെ മുതുമുത്തശ്ശി തരുന്ന അനുഗ്രഹദർശനം.

7. കടവല്ലൂർ ശ്രീരാമൻ

Kaattakampal ,Pazhanji

1.Siva Kaattakampal 11 1/2 km NW

2.Parthasarathy Ramapuram 11 km NW

3 Pengamukk Chiralayam kovilakam 10kmNW

4 Pazhanji Thuppeswaram Sivan 8km NW

5 Mangaat 6km NW

6.Cheravarambathu Aruvaayil Muthassikkali

Kadavallur

1.Srirama 10 km NW,1KM SW

2Korattikkara Nrisimha 9km N,2kmNE

3Thrichutala Thippilasseri Mahadeva 3 1/2 km N

4 Karikat Bhattimuri Balanrisimha1/2 km W

5 Poravur Kirathamurthy 8km N

NW

North

1 2 3

4

5

6

kadvallurRam

Bhattimuri

Kunnamkulam Town

Directional Map Not to scale.

Bhattimuri to Kadavallur Anyonyam Route

(Not to scale)

ത്രികോണമിതി (Trigonometry) of Trade routes and sacred journey routes of India

Dr Suvarna Nalapat Trust for Education and Research

കുന്നംകുളത്തുനിന്ന് 10 കിമീ വടക്കുപടിഞ്ഞാറ് അതിപുരാതനമായ കടവല്ലൂർ രാമസ്വാമിക്ഷേത്രം സ്ഥിതി ചെയ്യുന്നു. ദശരഥൻ പൂജിച്ചിരുന്ന വിഷ്ണുപ്രതിമയാണ് ഇവിടെ രാമരൂപത്തിൽ സങ്കൽപ്പിച്ച് പൂജിക്കുന്നത്. രാമൻ ഇത് വിഭീഷണനു കൊടുത്തു, അദ്ദേഹം ലങ്കയിലേക്ക് കൊണ്ടുപോയി രാമസങ്കൽപ്പത്തോടെ ആരാധിച്ചു. രാജസൂയകാലത്ത് ഭീന്റെ മകനായ ഘടോത്കചനെ സഹദേവൻ ലങ്കയിലേക്ക്, അന്നത്തെ വിഭീഷണനെ കാണാനയച്ചു. വിഭീഷണൻ വിഗ്രഹം ഘടോത്കചനെ ഏൽപ്പിച്ചു. കൃഷ്ണൻ അശോകവൃക്ഷം(polyathis longifolia) നിറഞ്ഞ സ്ഥലത്ത് പ്രതിഷ്ഠിക്കാനുപദേശിച്ചു. മുമ്പ അഗസ്ത്യമുനി ധ്യാനിച്ചതും(തൊട്ടടുത്ത് അഗത്തിയൂർ അഗസ്ത്യന്റെ ധ്യാനം കൊണ്ട് പ്രസിദ്ധം) അശോകമരം നിറഞ്ഞതുമായ ഈ പ്രദേശത്ത് കൃഷ്ണന്റേയും അഗസ്ത്യന്റെയും അനുഗ്രഹത്തോടെ മദ്ധ്യമപാണ്ഡവപുത്രനായ ഘടോത്കചനാണ് വിഗ്രഹം പ്രതിഷ്ഠിച്ച ആദ്യതന്ത്രി. മൂഷകവംശജരുടെ (രാമഘടമൂഷകരുടെ സോമവംശി യാദവ) ഈ പ്രദേശം

അന്നുമുതൽ ഘടോത്കചപുരം അഥവാ ഘടവല്ലൂർ(കടവല്ലൂർ, കാടവ ല്ലൂർ) എന്ന പേരു കിട്ടി. ഇവരുടെ ഒരു ശാഖ ഖടോച്ച് എന്നപേരിൽ ഹിമാലയപ്രദേശത്തുമുണ്ട്. (പൂരുവിന്റെ കൂടെ വടക്കോട്ടു പോയവ രാണ് ഈ ശാഖ സ്ഥാപിച്ചത്. ഋഷിമാരുടെ സന്ധ്യാവന്ദനത്തിന് സുബ്രഹ്മണ്യൻ കൊടുത്ത പ്രസിദ്ധമായ തീർത്ഥക്കുളമുണ്ട്. രാവിലെ വനവാസിരാമനും, ഉച്ചക്ക് വരുണനുനേരെ ആഗ്നേയാസ്ത്രം തൊടുത്ത രാമനും ,രാത്രി പട്ടാഭിഷേകരാമനുമാണ് സങ്കൽപ്പം. തൃശൂർതിരുനാവാ യ ബ്രഹ്മസ്വം മഠക്കാരുടെ ഋഗ്വേദപരീക്ഷയായ അന്യോന്യം നടക്കുന്ന തിനാൽ പ്രസിദ്ധമാണ് കടവല്ലൂർ.

കൊച്ചി വന്ദേരി പെരുമ്പടപ്പിന്റെ പന്നിയൂർഗ്രാമം ഊരാളരായിരുന്നത്, കുറെക്കാലം പന്നിയൂർ പാറമന (ഒറ്റപ്പാലം) ആയിരുന്നു. ഊരാളരുടെ ജന്മിക്കരം 36 പറ നെല്ലാണ്. ക്ഷേത്രത്തിന് 12000 പറ നെല്ലുവരവും 6000 പറ നെല്ല് പാട്ടക്കരവും ഉണ്ടായിരുന്നു. ആകെ 18000 പറ. അതി ന്റെ അഞ്ഞൂറിലൊന്നു മാത്രമാണ് ജന്മിക്കരമെന്ന് കാണുക. ചതുരദ്വിതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖമാണ്. തെക്കുപടിഞ്ഞാറ് കിണർ. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കുമായി രണ്ട് വാതിലുണ്ട്. വടക്കുകിഴക്ക് മുളയറ. വടക്കേ വലിയമ്പലത്തിൽ കൂത്തമ്പലവും അരങ്ങും അണിയറയുമുണ്ട്. കിഴക്കേ നാലമ്പലത്തിൽ പടിഞ്ഞാട്ടഭി മുഖമാണ് ശിവൻ. തെക്കുകിഴക്കേ തിടപ്പള്ളി. തെക്കേ നാലമ്പലം കിഴക്കഭിമുഖം ഗണപതി. കിഴക്കും പടിഞ്ഞാറും ഗോപുരം. ആന പ്പള്ള മര്യാദ. അതിനു പുറത്ത് വടക്കുകിഴക്കായി അയ്യപ്പൻ. തെക്ക് വലിയ ക്ഷേത്രക്കുളമുണ്ട്. ശ്രീരാമസങ്കൽപ്പമുള്ള വിഷ്ണുവിന് 169 സെ മീ ഉയരം, ചതുർഭുജം. ടിപ്പുവിന്റെ  ആക്രമണകാലത്ത് അൽപ്പം കേടു പറ്റിയിട്ടുണ്ടെങ്കിലും വിഗ്രഹത്തിന്റെ പഴക്കവും അപൂർവ്വതയും കാര ണം മാറ്റിയിട്ടില്ല. 15 സെ മീ ഉള്ള സാളഗ്രാമശിലാലിംഗമാണ് ശിവൻ. ഇരിക്കുന്ന അയ്യപ്പന് 60 സെ മീ. ഹനുമാന് വിഗ്രഹമില്ല, പൂജയുണ്ട്. തന്ത്രി കരലൂർ തൃപ്രങ്ങോട്ട് കൈനിക്കര വടക്കേടത്ത് മന. പ്രധാനഉത്സ വം ബ്രഹ്മഏകാദശിയാണ്. മകരമാസത്തിലെ വെളുത്തപക്ഷത്തിലാണ് ബ്രഹ്മഏകാദശി.

8. മഹാവിഷ്ണു(നരസിംഹമൂർത്തി)കൊരട്ടിക്കര.
   കുന്നംകുളത്തുനിന്ന് 9 കി മീ വടക്ക്. പഴയ ക്ഷേത്രമാണ്. പെരു മ്പടപ്പുരാജാവിന്റെ ഭരണകാലത്ത് നമ്പൂതിരിമാരുടെ ക്ഷേത്രമായി രുന്നു.. ടിപ്പുവിന്റെ കാലത്ത് നമ്പൂതിരിമാരെല്ലാം ഓടിപ്പോയി. പിന്നീട് തിരിച്ചുവന്നപ്പോൾ കണിശ്ശാത്തു മനക്കായിരുന്നു ഊരാ ണ്മ ..1975 വരെ മന ഭരിച്ചു. പിന്നീട് സന്തതിയില്ലാത്തതിനാൽ 12 അംഗസമിതിക്ക് കൊടുത്തു. കൊരട്ടിക്കരദേശത്തിന്റെ പകുതിഭാ

ഗം ക്ഷേത്രത്തിന്റെയായിരുന്നു. ഇപ്പോൾ ഒരേക്കർ പറമ്പുമാത്രം. ദ്വിതലവട്ടശ്രീകോവിലാണ്.കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. തിടപ്പള്ളി വടക്കുകിഴക്ക് കിണറിന് അടുത്താണ്. തെക്കുപടിഞ്ഞാറ് ശാസ്താവ് ചുറ്റമ്പ ലത്തിനു പുറത്താണ്. വടക്ക് ഭാഗത്ത് ഭഗവതിയും കുളവും. 90 സെമീ ചതുർഭുജവിഗ്രഹമാണ് വിഷ്ണുവിന്. ശിലയാണ്. ഗണപതി 30 സെ മീ ഇരിക്കുന്ന രൂപം. ഭഗവതി വാൽക്കണ്ണാടി. 45 സെ മീ. ശാസ്താവ് ലിംഗം 15 സെ മീ. തന്ത്രി മുതുതല ഐക്കാട്ട് മന.

9. തൃച്ചുടലയിൽ മഹാദേവൻ. തിപ്പിലശ്ശേരി. കടവല്ലൂർ പഞ്ചായത്ത്. പെരുമ്പിലാവ് ഗ്രാമം. കുന്നംകുളത്തിന് മൂന്നര കി മീ വടക്ക് പട്ടാമ്പിറോഡിൽ അക്കിക്കാവിൽ. പഴയ ക്ഷേത്രം. ഏതോ കാലത്ത് വിസ്മൃതിയിലാണ്ടുപോയ ഈ ക്ഷേത്രത്തിലെ വിഗ്രഹത്തിനും വിറകിനുപോയ പുലയസ്ത്രീ ശിലയിൽ ചോര കണ്ട കഥയുണ്ട്. ചക്രും കുമരത്ത് കാരണവരാണ് താണ്ഡവനൃത്തസങ്കൽപ്പത്തിൽ പ്രതിഷ്ഠിച്ചത്. പിന്നീട് മൂന്നുമനകൾക്ക്- മുല്ലപ്പള്ളി, പട്ടത്തോൽ, രാമത്തൂർ ഇടവഴിപ്പുറത്ത്- കിട്ടി. 1977ൽ കൊച്ചി ദേവസ്വം ബോഡിനു ലഭിച്ചു. ചതുരദ്വിതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം. ഭഗവതിയും ഞെറിഞ്ഞിശിവഭൂതവുംദാരുശിൽപങ്ങളും ഉണ്ട്. ഗ്രീവത്തിൽ നൃസിംഹവും പാർവ്വതിയും ദക്ഷിണാമൂർത്തിയുമുണ്ട്. നമസ്കാരമണ്ഡപത്തിലെ അയ്യപ്പൻ മണ്ഡപത്തിന്റെ വടക്കു ഭാഗത്താണ്. കിണറ് തെക്കുകിഴക്ക്. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും വാതിൽ . കുളത്തിനു നടുവിലായി മറ്റൊരു കിണറുണ്ട്. സ്വയംഭൂലിംഗം വളരെ ചെറുതാണ്. അടുത്ത് 75 സെ മീ ലിംഗം ശിവതാണ്ഡവസങ്കൽപ്പത്തിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. ഗണപതി 23 സെ മീഇരിക്കുന്ന രൂപം. അയ്യപ്പനും ഇരിക്കുന്ന 23 സെ മീ വിഗ്രഹമാണ്. ഭഗവതി 60 സെ മീ. തന്ത്രി ആലങ്കോട്ട് കക്കാട്ട് മന.

10. ഭട്ടിമുറി ബാലനരസിംഹമഹാവിഷ്ണു. കടവല്ലൂർ പഞ്ചായത്ത് കരിക്കാട്ട് ഗ്രാമം. അക്കിക്കാവു ജങ്ക്ഷനിൽനിന്ന് ഒന്നര കിമീ . പഴയകാലത്തെ നമ്പൂതിരിഗ്രാമമായിരുന്നു. ടിപ്പുവിന്റെ കാലത്ത് ഒരു നമ്പൂതിരിയും കഴകവും കുറ്റിക്കാട്ടിലൊളിച്ച് രക്ഷപ്പെട്ടു. മറ്റുള്ളവർ വധിക്കപ്പെടുകയോ ഓടി രക്ഷപ്പെടുകയോ ചെയ്തു. സൈന്യം പോയപ്പോൾ നമ്പൂതിരിയും കഴകവും വീണ്ടും പൂജ തുടങ്ങി. പുരാതനവേദപഠനകേന്ദ്രമായിരുന്നു. ഇപ്പോഴും കടവല്ലൂർ അന്യോന്യത്തിനു വരുന്ന ഋഗ്വേദികൾ ഈ ക്ഷേത്രം സന്ദർശിക്കുന്നു. ഭട്ടിയിൽ കുഴിയിൽകുന്നത്തുമനയുടെ കയ്യിലായിരു

ന്നു 1953 വരെ. പിന്നീട് ഊരാളരെ സഹായിക്കാനായി 11 അംഗ ക്കമ്മിറ്റി ഉണ്ടാക്കി. ചതുരശ്രകതലശ്രീകോവിൽ കിഴക്കഭിമുഖം. പ്രണാളം താങ്ങുന്നത് ഒരു മനുഷ്യരൂപമാണ്. ശ്രീകോവിലിനോട് ചേർന്ന് തെക്കുപടിഞ്ഞാറ് ഗണപതി. കിണർ വടക്കുകിഴക്ക്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. തെക്കുകി ഴക്ക് തിടപ്പള്ളിയും തെക്കുപടിഞ്ഞാറ് കലവറയും. വടക്കേ നാലമ്പലത്തിൽ കിണർ. ആനപ്പള്ള മര്യാദ. രണ്ട് ഗോപുരം. (കിഴക്കും പടിഞ്ഞാറും).അഗ്രശാല വടക്കെ മര്യാദയോടു തൊട്ടാ ണ്.തെക്കുപടിഞ്ഞാറ് ശിവനും ശാസ്താവും പിന്നിൽ ഭഗവതി ക്ഷേത്രവും ഭഗവതിയുടെ വടക്കുപടിഞ്ഞാറ് കുളവുമുണ്ട്. 91 സെ മീ വിഷ്ണു നിൽക്കുന്ന രൂപമാണ്. ശംഖചക്രധാരിയായി ദ്വിഭുജ മാണ്. നിൽക്കുന്ന ഗണപതി 28 സെ മീ.25 സെ മീ നീളമുള്ള ലിംഗമാണ് ശിവനും ശാസ്താവും. ഭഗവതിക്ക് 15 സെ മീ ഉയരമുള്ള ബലിക്കല്ലിന്റെ രൂപമാണെന്നത് പ്രത്യേകതയാണ്. തന്ത്രി പാലക്കാട്ടിരി മന.

11. കിരാതമൂർത്തി പൊറവൂർ കടവല്ലൂർ പഞ്ചായത്ത്. കരിക്കാട്ട് ഗ്രാമം. കുന്നംകുളത്തുനിന്ന് 8 കിമീ വടക്ക്. സ്വയംഭൂവായ ഒരു പഴയ വിഗ്രഹവും, 11ആം നൂറ്റാണ്ടിൽ പ്രതിഷ്ഠിച്ച മറ്റൊരു വിഗ്രഹവും ഉണ്ട്. പീശപ്പിള്ളിമനയിലെ ഊരാളകുടുംബത്തിലെ കുട്ടിയെ മാവിലായിക്കാരനായ നമ്പൂതിരി വിവാഹം കഴിച്ച് ഇവിടെ താമസമാക്കി ഉണ്ടാക്കിയ ക്ഷേത്രമാണ് പതിനൊന്നാം നൂറ്റാണ്ടിലേത്. ഭൂമിയമത്തിനുശേഷം തകർന്നുപോയി. കിരാത മൂർത്തിയും മഹാവിഷ്ണുവും തുല്യപ്രാധാന്യമുള്ള ക്ഷേത്രമാണ്. കിരാതമൂർത്തിക്ക് ചതുരശ്രകതലം കിഴക്കഭിമുഖം, വടക്കുകിഴ ക്ക് കിണർ. മഹാവിഷ്ണുവിന് ചതുരശ്രകതലം കിഴക്കഭിമുഖം. ചുറ്റമ്പലം മൂന്നു വാതിൽ 2 എണ്ണം കിഴക്കോട്ട് (രണ്ടു ദേവന്മാ ർക്കും) ഒന്ന് പടിഞ്ഞാറ്. തിടപ്പള്ളി തെക്കുകിഴക്ക്. തെക്കുപടി ഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതി. പടിഞ്ഞാറ് വനദുർഗ്ഗ കിഴക്കഭിമുഖം. കിരാതമൂർത്തിക്ക് 45 സെ മീ. ഇരിക്കുന്ന ഗണ പതി 30 സെ മീ. 90 സെ മീ വിഷ്ണു ചതുർഭുജം, നിൽക്കുന്ന രൂപം.വനദുർഗ്ഗ കണ്ണാടി 30 സെമീ. തന്ത്രി തെക്കേടത്ത് മന പോർക്കളം.

12. ചേനപുരം ശിവൻ അകത്തിയൂർ ഗ്രാമം. പോർക്കളം.പഞ്ചായ ത്ത്. ഇരട്ടശ്രീകോവിലാണ്. വിഷ്ണു 11ആം നൂറ്റാണ്ടിലേതും ശിവൻ 16ആം നൂറ്റാണ്ടിലേതും. കൊച്ചിരാജാക്കന്മാർ ജനക്ഷേമം അന്വേഷിച്ച് വേഷപ്രച്ഛന്നരായി ചുറ്റിസ്സഞ്ചരിച്ചിരുന്നു. അങ്ങനെ സഞ്ചരിക്കുമ്പോൾ ശോചനീയാവസ്ഥയിൽ കിടക്കുന്ന വിഷ്ണു

ക്ഷേത്രം കണ്ട് അത് പുനരുദ്ധരിക്കാൻ കൽപ്പിച്ചു. മമ്മിയൂരിലേക്ക് പോകുന്ന (തിങ്കൾഭജനത്തിന്) ഒരു വൃദ്ധബ്രാഹ്മണൻ വിഷ്ണുക്ഷേത്രത്തിന്റെ വലിയമ്പലത്തിലിരുന്ന് ശിവധ്യാനം ചെയ്യുന്നുണ്ടായിരുന്നു. വിഷ്ണുക്ഷേത്രത്തിനടുത്ത് വളർന്നു നിൽക്കുന്ന ചേനയുടെ അടിയിൽ താനുണ്ടെന്ന് ശിവൻ സ്വപ്നം പോലെ പറഞ്ഞു. അദ്ദേഹം ചേനക്കടിയിൽ കുഴിച്ചുനോക്കി സ്വയംഭൂ വിഗ്രഹം കിട്ടി. മമ്മിയൂരപ്പന്റെ സങ്കൽപ്പത്തിൽ അവിടെ ശിവക്ഷേത്രം പണിയിച്ചു. ബ്രാഹ്മണൻ മരിക്കുംവരെ അവിടെ പൂജ ചെയ്തു. ശിവക്ഷേത്രത്തിനു മുന്നിലെ അദ്ദേഹത്തിന്റെ സമാധിക്ക് വൃന്ദാവനം എന്നാണ് പേർ. 1984 മുതൽ 12 അംഗക്കമ്മിറ്റി ഭരിക്കുന്നു. പുരാതനമായ വിഷ്ണുക്ഷേത്രം ഏകതലവട്ടശ്രീകോവിലാണ്. പടിഞ്ഞാട്ടഭിമുഖം. ശ്രീകോവിലിനോട് ചേർന്ന് ഗണപതി. വടക്കുപടിഞ്ഞാറ് കിണർ. പടിഞ്ഞാറും കിഴക്കും ചുറ്റമ്പലത്തിന് വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുപടിഞ്ഞാറ് നാഗത്തറ. വടക്കുകിഴക്ക് പത്തായപ്പുര. അയ്യപ്പൻ തെക്കുകിഴക്ക്.  ശിവക്ഷേത്രം ചതുരദ്വിതലം.  കിഴക്കഭിമുഖം. വിഷ്ണുവിന്റെ തെക്കുപടിഞ്ഞാറാണ് ശിവക്ഷേത്രം. സോപാനമോ പ്രണാളമോ ഇല്ല. മുഖമണ്ഡപമുണ്ട്. ചുറ്റുമതിലിന് കിഴക്കാണ് വാതിൽ. മര്യാദ രണ്ടു ക്ഷേത്രങ്ങൾക്കും കൂടിയാണ്. അതിന് 4 വാതിലുണ്ട്. കിഴക്ക്(ശിവനു പിന്നിൽ) പടിഞ്ഞാറ് (വിഷ്ണുവിന് പിന്നിൽ)വടക്കുകിഴക്കേ മൂലയിൽ കുളത്തിലേക്ക്, തെക്ക്ഭാഗത്ത്. വിഷ്ണു 75 സെമീ നിൽക്കുന്നചതുർഭുജവിഷ്ണു. ശിവലിംഗം 30 സെ മീ. ഗണപതി 15 സെ മീ ഇരിക്കുന്നത്. അയ്യപ്പന് ലിംഗം 15 സെ മീ. തന്ത്രി വടക്കേടത്ത് മന.

13. കലശമല അഗത്തിയൂർ പോർക്കുളം പഞ്ചായത്ത്. ശിവവിഷ്ണു ഇരട്ടക്ഷേത്രം. കുന്നംകുളത്തുനിന്ന് 4 കി മീ വടക്ക്. പഴയ പേർ ചിറയിൽ(ചിറക്കൽ) ശിവക്ഷേത്രം . അഗസ്ത്യനും മറ്റുപല ഋഷിമാരും തപം ചെയ്ത പുരാതനസ്ഥാനമാണ്. അഗസ്ത്യന്റെ കലശത്തിലെ ജലം വീണ വറ്റാത്ത ഉറവ ഒഴുകുന്നതിനാലാണ് കലശമല എന്ന പേര്. കലശമലയുടെ താഴെയാണ് ഇരട്ടക്ഷേത്രം. വറ്റാത്ത ഉറവയുള്ള സ്ഥലം പണ്ട് പിതൃതർപ്പണസ്ഥാനമായിരുന്നു. തുലാത്തിലെ അമാവാസിക്ക് ഇവിടെ പിണ്ഡപ്പാറയിൽ ബലിതർപ്പണമുണ്ടായിരുന്നു. ഇതിനു ചുറ്റും വളരെ പൌരാണികകാലത്തുള്ളതും ഇപ്പോൾ വംശനാശഭീഷണിയുള്ളതുമായ 200 കാട്ടുഞാവൽമരങ്ങളുണ്ട്. ഇത് പഴക്കത്തിനു നിദാനമാണ്. ഇവയുടെ വേരുകൾക്കിടയിൽനിന്നാണ് ഉറവ രൂപം പ്രാപിക്കുന്നത്. കലശമലയുടെ മുകളിൽ ഒരു വാനനിരീക്ഷണകേന്ദ്രത്തിന്റെ അവ

ശിഷ്ടവും നരിമട എന്നുവിളിക്കുന്ന പ്രകൃതിദത്തഗുഹയുമുണ്ട്.







ഗുഹയിൽനിന്ന് മുകളിലേക്കുള്ള തുരങ്കം വഴി വാനനിരീക്ഷണ സ്ഥാനത്ത് എത്താം. ഗുഹയുടെ വാതിലിൽ തോരണം തൂക്കിയാൽ ജപ്പാനിലെ അമാ തെരസു ക്ഷേത്രം പോലെ തോന്നും. കലശമലയിൽനിന്ന് കുന്നിറങ്ങുമ്പോൾ യാഗശാലയോ ഗൃഹമോ പോലെ ചില അവശിഷ്ടങ്ങളുണ്ട്. അവിടെ നിന്ന് നിരവധി പടവുകളിറങ്ങിയാലാണ് ആദ്യം പിണ്ഡപ്പാറയും പിന്നെ ശുദ്ധജലം നിറഞ്ഞ കുളവും (ഉറവയിൽനിന്ന്) ഇരട്ടക്ഷേത്രവും കാണുക. ഊരാളർ കിള്ളിമംഗലം മന കാരണവർ. ഇപ്പോൾ 9

അംഗക്കമ്മിറ്റിയുണ്ട്



ശിവന് ഏകതലചതുരശ്രീകോവിൽ കിഴക്കഭിമുഖം. ഗണപതി കിഴ ക്കഭിമുഖമായി ശ്രീകോവിലിന്റെ തെക്ക്. വിഷ്ണുക്ഷേത്രത്തിന്റെ ഘടന സമാനമാണെങ്കിലും വലുതും പഴയതുമാണ്. വലിയ ബലി ക്കല്ലുണ്ട്. പഴയ നമസ്കാരമണ്ഡപത്തിന്റെ അവശിഷ്ടങ്ങളുണ്ട്. ചുറ്റമ്പലം തകർന്നുകിടക്കുകയാണ്. വലിയമ്പലത്തിന് രണ്ടു വാതി ലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. ചുറ്റുമതിൽ വടക്കും തെക്കും പടിഞ്ഞാറും. വടക്കുനിന്ന് വാതിൽ. കിണറും കുളവുമുണ്ട്. കുളം അഗസ്ത്യന്റെ ഉറവയിൽനിന്നാണ് ഉണ്ടായത്.സ്വയംഭൂശിവലിംഗ ത്തിനു മുമ്പിൽ, (15 സെ മീ) ശിലാലിംഗം (45 സെ മീ) പ്രതിഷ്ഠിച്ചി ട്ടുണ്ട്. നിൽക്കുന്ന വിഷ്ണു 90 സെമീ ചതുർഭുജം .ഇരിക്കുന്ന ഗണപതി 15 സെമീ. തന്ത്രി പോർക്കുളം വടക്കേക്കാട് മന.

14.വേദക്കാട് ഭഗവതി പോർക്കളം.




കുന്നംകുളത്തുനിന്ന് 3 കി മീ പടിഞ്ഞാറ് പാറേമ്പാടത്ത്നിന്ന് 1 കി മീ പടിഞ്ഞാറ് പോർക്കളം പഴഞ്ഞിറോഡിലാണ് ക്ഷേത്രം. വളരെ പുരാതനമാണ്. പരശുരാമൻ തപം ചെയ്യുമ്പോൾ മഹിഷാസുരമർദ്ദിനി സ്വയംഭൂവായി പ്രത്യക്ഷമായി. അതിനു തെക്ക് അദ്ദേഹം ദുർഗ്ഗയേയും പ്രതിഷ്ഠിച്ചു. നിരവധി ഋഷിമാരുടെ തപസ്സും വേദപഠനവും സംവാദങ്ങളും കൊണ്ട് ഒരുകാലത്ത് മുഖരിതമായിരുന്നതിനാലാണ് വേദാരണ്യം അഥവാ വേദക്കാട് എന്ന പേരുവന്നത്. ഋഷഭചക്രവർത്തിയാണ് ആദ്യമായി ഭാഗവതധർമ്മം ഉപദേശിച്ചത്. അദ്ദേഹത്തിന്റെ പുത്രന്മാരായ നവയോഗികൾ ഇവിടെ വസിച്ച് തപം ചെയ്തിരുന്നു. പണ്ട് വേദമെന്നതിന് പൈന എന്നാണ് പറഞ്ഞിരുന്നത്. പൈനപറയുന്നവരുടെ പിൻതുടർച്ചക്കാരായ നവയോഗികുടുംബത്തിന് പയ്യൂർ ഭട്ടതിരിമാരെന്നാണ് പറയുന്നത്. വേദാരണ്യത്തിലെ വേദവതിയുടെ ശാപമാണ് രാവണന് സീതയെ തൊടാനുള്ള ധൈര്യം ഇല്ലാതാക്കിയതെന്ന്രാമായണം. വേദവതി വേദാരണ്യത്തിൽ വിഷ്ണുതപം ചെയ്തിരുന്ന ഋഷികന്യകയാണ്. വൈദികജ്ഞാനം തലമുറകളിലേക്ക് കൈമാറാനായി അനേകം വിദ്വാന്മാരെ പരശുരാമൻ ഇവിടെ താമസിപ്പിച്ചിരുന്നു. പിൽക്കാലത്ത് ഇവിടെ ചേരചോള

യുദ്ധങ്ങളും സാമൂതിരികൊച്ചിയുദ്ധങ്ങളും നിരവധി നടന്നു. അക്കാലത്താണ് പോർക്കളമെന്ന നാമം വന്നത്. പോരിൽ മരിച്ച ആദ്യകാലസംഘചേരരാജാക്കന്മാരുടെ നിരവധി കുടക്കല്ലുകൾ ഈ ഭാഗത്തുണ്ട്. അവ ചേരചോളയുദ്ധകാലത്തും ഉണ്ടായി.. തെക്കു ഭാഗത്ത് കാണുന്ന മൺകോട്ട (കോട്ടക്കുന്ന്) സാമൂതിരി കെട്ടിയ താണ്. പയ്യൂർപട്ടേരിമാരാണ് പണ്ടുമുതലേ ഊരാളർ. പതിനെട്ട രക്കവികളിലെ 9 സംസ്കൃതകവികൾ നവയോഗികളുടെ പിന്മു റക്കാരായ പയ്യൂർപട്ടേരിമാരാണ്.മീമാംസാജ്ഞാനത്തിൽ അപാ രപാണ്ഡിത്യമുണ്ടായിരുന്നവരാണ്. മറ്റുള്ള 9 പേരിൽ ചേന്നാസും മുല്ലപ്പള്ളിയും വന്ദേരി ഗ്രാമക്കാരാണ്, 5 പേർ തിരുവേഗപ്പുറ ക്കാരാണ്. കാക്കശ്ശേരി, ഉദ്ദണ്ഡശാസ്ത്രി, ഇവരാണ് സാമൂതിരി കാലത്തുണ്ടായ സംസ്കൃത പണ്ഡിതർ. സാമൂതിരിയുടെ അര ക്കവി മലയാളകവി പൂന്താനമാണ്. ഉള്ളൂരിന്റെ അഭിപ്രായ ത്തിൽ ശങ്കരസ്മൃതി എഴുതിയ പയ്യൂർ പട്ടേരി 14ആം നൂറ്റാ ണ്ടിലാണ് ജീവിച്ചിരുന്നത്. പയ്യൂർ പട്ടേരിമാർ ജ്ഞാനികളായത് പോർക്കാളി ഭഗവതി എന്ന വേദാരണ്യത്തിലെ ഭഗവതിയുടെ കൃപയാലാണ്. പയ്യൂർ പട്ടേരിമാർ ധ്യാനിച്ചിരുന്ന നിരവധി മുനിമടകളും ഗുഹാഗൃഹങ്ങളും ഈ ഭാഗത്തുണ്ട്. ഈ ക്ഷേത്രം തലപ്പള്ളി പുന്നത്തൂർ കോവിലകത്തിന്റെ ക്ഷേത്രമായിരുന്നു . 1963ൽ അവർക്ക് നടത്തിപ്പിൽ വിഷമം വന്നു. 1988ൽ ട്രസ്റ്റിനെ ഏൽപ്പിച്ചു. മഹിഷാസുരമർദ്ദിനിക്ഷേത്രം ചതുരഏകതലം പടിഞ്ഞാട്ടഭിമുഖം, നമസ്കാരമണ്ഡപമുണ്ട്. ദുർഗ്ഗാക്ഷേത്രവും ചതുര ഏകതലം പടിഞ്ഞാട്ടഭിമുഖം, നമസ്കാരമണ്ഡപമുണ്ട്. ചുറ്റമ്പലം അപൂർണ്ണം, തെക്കുവശം മാത്രമേ ഉള്ളു. ഗണപതി തെക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി ഇരിക്കുന്നു. തിടപ്പള്ളിയും ഭജനമഠവും തെക്കുപടിഞ്ഞാറ്. രണ്ടു ക്ഷേത്രത്തിനും വലിയ ബലിക്കല്ലുണ്ട്. ചുറ്റുമതിലിന് പുറത്താണ് ബലിക്കല്ല്. തെക്കുപടി ഞ്ഞാറെ ഉപദേവതാക്ഷേത്രത്തിൽ ശിവൻ ,ഭദ്രകാളി, അയ്യപ്പനെ ന്നിവർ കിഴക്കഭിമുഖം. വടക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ശാസ്താവ്,പ്രഭ,സാത്യകൻ. ഇതിനു ചുറ്റും അരമതിലുണ്ട്. വട ക്കുപടിഞ്ഞാറ് ബ്രഹ്മരക്ഷസ്സിന് പീഠം. പുറമതിലിനു പുറത്ത് കുളവും കിണറും. മഹിഷാസുരമർദ്ദിനി സ്വയംഭൂലിംഗം മുക ൾഭാഗം അർദ്ധവൃത്താകൃതിയിലാണ്, 15 സെ മീ .പഞ്ചശിലാഗോ ളക പൊതിഞ്ഞ 45 സെമീ ഉയരമുള്ള നിൽക്കുന്ന, രണ്ടുകയ്യുള്ള വിഗ്രഹം അതിന്നു മുന്നിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ദുർഗ്ഗ നിൽക്കുന്ന , 121 സെ മീ ഉയരമുള്ള ചതുർഭുജവിഗ്രഹമാണ്. ശംഖം ,ചക്രം,താമര, അഭയഹസ്തം ധരിച്ച വൈഷ്ണവിദുർഗ്ഗ

യാണ്. ഇരിക്കുന്ന ഗണപതി 45 സെമീ, ശിവലിംഗം 15 സെ മീ,അയ്യപ്പൻലിംഗം 15 സെ മീ, ഭദ്രകാളി കണ്ണാടി 30 സെമീ, ശാസ്താ,പ്രഭ.സാത്യക 30-23-23 സെ മീ . തന്ത്രി കൽപ്പുഴമന

15. മങ്ങാട്ട് ഭഗവതി. കുന്നംകുളത്തുനിന്ന് 5 കി മീ വടക്ക് പോർക്കളം പഞ്ചായത്ത് മങ്ങാട്ടുഗ്രാമത്തിൽ. തലപ്പള്ളി മൂത്ത കാരണവർ (കക്കാട്ട് കാരണവർ) തീർത്ഥയാത്ര കഴിഞ്ഞുവരുമ്പോൾ കുടപ്പുറത്ത്പോന്ന് നിലത്തുറച്ച ദേവിയെന്ന് ഐതിഹ്യം. ത്രിപുരസുന്ദരീരൂപത്തിലുള്ള ഭദ്രകാളിയാണ്. കക്കാട്ട് കാരണവരും പുന്നത്തൂർ കോവിലകക്കാരും ബ്രാഹ്മണരും കൂടി ക്ഷേത്രം പണിതു. അവരാണ് ഊരാളർ.1958ൽ ദേവസ്വം ബോഡും കണിശ്ശേരി തറവാട്ടിലെ ട്രസ്റ്റിയും എടുത്തു. ചതുരഏകതലശ്രീകോവിൽ കിഴക്കഭിമുഖമാണ്. ചുറ്റമ്പലത്തിന് രണ്ടു വാതിലുണ്ട്.കിഴക്കും പടിഞ്ഞാറും. തിടപ്പള്ളി തെക്കുകിഴക്ക്. തെക്കുപടിഞ്ഞാറേ ഉപദേവതാക്ഷേത്രം കിഴക്കഭിമുഖം. പടിഞ്ഞാറേ നാലമ്പലത്തിൽ 3 കലവറകളുണ്ട്. വടക്ക് നാഗത്തറയും (വടക്കുപടിഞ്ഞാറ്) ശ്രീകരാളന്റെ പീഠപ്രതിഷ്ഠയും (വടക്ക് അഭിമുഖം) കിണറുമുണ്ട്. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ബ്രഹ്മരക്ഷസ്സ്. ചുറ്റുമതിലിനും മര്യാദക്കുമിടയിൽ, വടക്കുകിഴക്ക് മണിയൻകാവ് ഭഗവതി, ദീപസ്തംഭം, പാട്ടുകൊട്ടിൽ, മണ്ണാന്മാർക്കു മാത്രമായി ഒരു പാട്ടുപുര ഇവയുണ്ട്. തെക്കുകിഴക്ക് 6 ദീപസ്ംഭവും , വടക്കുപടിഞ്ഞാറ് കാവുമുണ്ട്. കരാളനെ അഭിമുഖീകരിച്ച് ദുഷിച്ച ആത്മാക്കളെ ഓടിക്കാനുള്ള തറയും കാണാം. മര്യാദക്ക് ഒരു വാതിലേ ഉള്ളു. ഗോളക പൊതിഞ്ഞ കൃഷ്ണശിലാവിഗ്രഹമാണ് ഭഗവതിക്ക്. അഷ്ടദലപത്മത്തിന്മേൽ 15 സെ മീ ഉണ്ട്. ഭദ്രകാളി,ത്രിപുരസുന്ദരിസങ്കൽപ്പമാണ്. ഗണപതി 37 സെ മീ ഇരിക്കുന്നരൂപം. മണിയൻകാവ് ഭഗവതി 30 സെമീ ലിംഗം. ബ്രഹ്മരക്ഷസ്സ് കണ്ണാടി 45 സെ മീ. നാഗങ്ങൾ 27 സെ മീ  വീതം. ഭൂതഗണമുഖ്യനായ കരാളൻ പീഠം മാത്രമാണ്. തന്ത്രി പോർക്കളത്ത് തെക്കേടത്ത് മന. ശാന്തി പാലയൂർമന.

16. കുന്നംകുളം അഞ്ഞൂർ ശിവക്ഷേത്രം. കുന്നംകുളത്തുനിന്ന് 3 കി മീ പടിഞ്ഞാറ് പാർക്കാടി ജങ്കഷനിൽ നിന്ന് 250 അടി മാറി , ചുറ്റും നെൽവയലുകളോടു കൂടി. പുരാതനമാണ്. 92 മനകളുടെയായിരുന്നു. അതിൽ ഇപ്പോൾ നാലുമന മാത്രമേ ഉള്ളു. കൊങ്ങോരപ്പള്ളി, പൂങ്ങാട്ട്, പിള്ളനേഴി,തോട്ടപ്പായ. 8ആം നൂറ്റാണ്ടുവരെ ഇത് സുബ്രഹ്മണ്യക്ഷേത്രമായിരുന്നു. പൂജകൾ തെറ്റിച്ചതുകൊണ്ടാണ് മനകൾ അന്യം നിന്നതെന്ന് വിശ്വാസം. മുമ്പുണ്ടായിരുന്ന രാമസങ്കൽപ്പത്തിലുള്ള വിഷ്ണുപ്രതിമയും, വേട്ടേക്കര

നും വിഗ്രഹം കാണാനില്ല,പീഠം മാത്രമേ ഉള്ളു. വിഗ്രഹം പൂങ്ങാട്ട് മനയിലാണിരിക്കുന്നത്. 15ആം നൂറ്റാണ്ടിലാണ് ശിവപ്രതിഷ്ഠ ചെയ്തത്. ടിപ്പുവിന്റെ കാലത്ത് സുബ്രഹ്മമണ്യന്റെ രണ്ടു കാലും മുറിച്ചു. ഇപ്പോൾ ബോൾട്ടും നട്ടും വെച്ച് യോജിപ്പിച്ച നിലയിലാണ്. 1953ലാണ് ദേവസ്വം ബോഡിനു കീഴിലായത്. ചതുരദ്വിതലം കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും ഓരോന്നും, തെക്ക് രണ്ടും വടക്ക് ഒന്നും വാതിലുണ്ട്. വടക്കുള്ളത് ക്ഷേത്രജീവനക്കാർക്കു മാത്രമാണ്. തെക്കുകിഴക്ക് തിടപ്പള്ളി. ഗണപതിക്ക് 2 ഉപദേവതാക്ഷേത്രമുണ്ട്. വേട്ടേക്കരൻ തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമാണ്. വേട്ടേക്കരന് പീഠം മാത്രമേ ഉള്ളു. വടക്കേ വലിയമ്പലത്തിലാണ് പൂജവെപ്പ്. ചുറ്റമ്പലത്തിനു പുറത്ത് വലിയ ബലിക്കല്ല്. ശിവനു തെക്ക് മഹാവിഷ്ണുക്ഷേത്രം പടിഞ്ഞാട്ടഭിമുഖമാണ്. മര്യാദയുടെ ഗോപുരം കിഴക്കാണ്. വടക്കുകിഴക്ക് പുറത്തായി കിണറുണ്ട്. ഏറ്റവും പഴയത് സുബ്രഹ്മണ്യക്ഷേത്രമാണ്. എട്ടാംനൂറ്റാണ്ടിനു മുമ്പുണ്ട്. വൃത്താകൃതിയിൽ ദ്വിതലമായി കിഴക്കഭിമുഖമായി ശിവക്ഷേത്രത്തിനു വടക്ക് കാണുന്നു. നമസ്കാരമണ്ഡപത്തിന് മേൽക്കൂരയില്ല. വലിയ ബലിക്കല്ലുണ്ട്. അതിന്റെ ഘടന പഴമക്കും പഴയ പ്രതാപത്തിനും ഉദാഹരണമാണ്. വടക്കുകിഴക്ക് കിണർ. തെക്കുവശത്ത് കിഴക്കഭിമുഖമായ ഗണപതി അപൂർവ്വമാണ്. ചുറ്റുമതിൽ അപൂർണ്ണമാണ്. സുബ്രഹ്മണ്യക്ഷേത്രത്തിനും ശിവന്റെ മര്യാദക്കുമിടയിൽ അയ്യപ്പക്ഷേത്രമുണ്ട്. കിഴക്കഭിമുഖമാണ്. കുളമുണ്ട്. ശിവലിംഗം 37 സെ മീ, നിൽക്കുന്ന സുബ്രഹ്മണ്യൻ 135 സെ മീ,2 കൈ, കാലുകൾ മുറിഞ്ഞത്. വിഷ്ണു 105 സെമീ ,അയ്യപ്പൻ ഇരിക്കുന്ന വിഗ്രഹം 30 സെ മീ,ഗണപതി രണ്ടെണ്ണം 37 സെ മീ വീതം ഇരിക്കുന്ന വിഗ്രഹം.തന്ത്രി പുലിയന്നൂർ മന

17. പാർക്കാടി ഭഗവതി അഞ്ഞൂർ.പാർക്കാടി ജങ്കഷനിൽനിന്ന് നെൽപ്പാടത്തിലൂടെ 150 മീ നടന്നാൽ ക്ഷേത്രമായി. കൊടുങ്ങല്ലൂരമ്മ വെളിച്ചപ്പാടിന്റെ ഓലക്കുടമേൽ തോട്ടപ്പായമനയിൽവന്നു,പാർക്ക ഇടം എന്ന് ചോദിക്കുന്ന അശരീരി അവിടത്തെ അന്തർജ്ജനം കേട്ടു. വെളിച്ചപ്പാട് ആദ്യം നടുമുറ്റത്തെ മുല്ലത്തറമേൽ ആവാഹിച്ചുവെച്ചു. ആദ്യം മനക്കാർ മാത്രമാണ് ആരാധിച്ചിരുന്നത്. ദേവി ഉഗ്രശക്തിയാർജ്ജിച്ചു. ഒരിക്കൽ ദേശമാകെ വസൂരിബാധ പടർന്നപ്പോൾ ദേശക്കാർക്ക് എല്ലാവർക്കുമായി ക്ഷേത്രം പണിതു. ദേശദേവതയാക്കി. ഊരാളർ തോട്ടപ്പായ കാരണവരാണ്. ചതുരശ്രീകോവില് കിഴക്കഭിമുഖം, മേൽക്കൂരയില്ലാത്ത കാവാണ്. പടിഞ്ഞാട്ടഭിമുഖം. വടക്കുകിഴക്ക് പാലച്ചുവട്ടിൽ കരാളമൂർത്തിക്ക്

പീഠമുണ്ട്. തെക്ക് തിടപ്പള്ളി. കിണറും കുളവും തെക്കാണ്. കണ്ണാടിശില 15 സെ മീ ഭദ്രകാളീസങ്കൽപ്പമാണ്. നിത്യപൂജ ഊരാളർതന്നെ ചെയ്യുന്നു. തന്ത്രി പന്തലക്കോട്ട് മന.

18. ചീരംകുളങ്ങര (ചേരംകുളങ്ങര) ഭഗവതി. കുന്നംകുളത്ത്, 500 മീ കാണിപ്പയ്യൂരിന് തെക്ക് ആനായിക്കൽ(ശ്രീനാരായണപുരം) റോഡിൽ ചെമ്മണ്ണൂരിലാണ് ക്ഷേത്രം. 11ആം നൂറ്റാണ്ടുവരെ കാവായിരുന്നു. 11ആം നൂറ്റാണ്ടിലാണ് ക്ഷേത്രം പണിതത്. ഊരാളർ ആദ്യം കാണിപ്പയ്യൂരായിരുന്നു. പിന്നെ കൊഴുപ്പാട് നായർക്ക് കിട്ടി. രണ്ടു ക്ഷേത്രമുണ്ട്. മേലേക്കാവിലെ ദുർഗ്ഗ സൌമ്യയും കീഴേക്കാവിലെ മേൽക്കൂരയില്ലാത്ത കാവിലിരിക്കുന്ന ഭദ്രകാലി ഉഗ്രയുമാണ്. ക്ഷേത്രക്കുളത്തിൽനിന്ന് കോതമംഗലം (ഗോദമംഗലം-ചേരന്മാരുടെ ഒരു ആസ്ഥാനം) മന വരെ 500 മീ നീളത്തിലുള്ള ഗുഹാമാർഗ്ഗമുണ്ട്. ഇവയിൽ കണ്ടനെന്നും കാളിയെന്നും വിളിക്കുന്ന ദിവ്യമുതലകളുണ്ടായിരുന്നു. തലപ്പള്ളി രാജവംശത്തിനും എലിയങ്കാട് മൂഷകവംശത്തിനും അവരുടെ ജലത്തിൽ ഈ മുതലകളെ വളർത്തുന്ന പതിവുണ്ടായിരുന്നു. അവരുടെ രാജാവിനും മൂത്ത തമ്പുരാട്ടിക്കും ഈ പേരുകളുണ്ടായിരുന്നു. എലിയങ്ങാട്ടു കോവിലകം ചിറയിലെ ഈ മുതലകൾ എന്റെ കുട്ടിക്കാലത്ത് നാലപ്പാട്ടെ കുളം വരെ ഗുഹാമാർഗ്ഗം വരാറുണ്ട്. അനന്തപുരം ക്ഷേത്രത്തിലെ (വടക്കേ മലബാർ) മുതലയും ഇതിന്റെ ബാക്കി പത്രം തന്നെയാണ്.ചേരന്റെ കുളത്തിലെ മുതലകൾ വരുണവാഹനമാണ്, വേട്ടേക്കരന്റെ വാഹനവുമാണ്. ഇപ്പോൾ 21 അംഗക്കമ്മിറ്റി ക്ഷേത്രം ഭരിക്കുന്നു.മേലേക്കാവ് ചതുരഏകതലം പടിഞ്ഞാട്ടഭിമുഖം. ചുറ്റും തിണ്ണ. സോപാനമില്ല.നടുഭാഗം മേൽക്കൂര തുറന്നതാണ്. മുമ്പിൽ ദീർഘചതുരമണ്ഡപമുണ്ട്.വടക്ക് കിണറുണ്ട്. ചുറ്റുമതിലിന് പടിഞ്ഞാറുവശത്ത് വാതിലുണ്ട്. വടക്കുഭാഗത്ത് 3 അറയും തിടപ്പള്ളിയും. പടിഞ്ഞാറ് നടപ്പന്തൽ. വടക്കുപടിഞ്ഞാറ് ആൽത്തറ. താഴേക്കാവിലേക്ക് കടക്കാൻ ഗേറ്റുണ്ട്. താഴേക്കാവ് ദീർഘചതുരം ഏകതലം. അതിനോട് ചേർന്ന് മണ്ഡപം. വടക്ക് ചാത്തന്റെ തറ. പണ്ട് മദ്യം നേദിച്ചിരുന്നു. ഇപ്പോൾ തേനാണ് നേദിക്കുന്നത്. തെക്ക് കുളവും മനക്കലേക്കുള്ള ഗുഹയുമാണ്. കുളത്തിനു തെക്കുപടിഞ്ഞാറ് വെടിപ്പുരയുണ്ട്. മേലേക്കാവിലെ ദുർഗ്ഗ കൃഷ്ണശില കണ്ണാടിയാണ്. 37.5 സെ മീ സൌമ്യസങ്കൽപ്പം. താഴേക്കാവിലെ ഭദ്രകാളി ഉഗ്രസങ്കൽപ്പമാണ്. ശിലയിൽ രൂപം കൊത്തിവെച്ചതാണ്. (സാമിക്കല്ല് പോലെ.) കലംകരിക്കൽ (പൊങ്കാല) മകരച്ചൊവ്വക്കാണ്. പിറ്റേന്ന് വെളിച്ചപ്പാട് ആദ്യം കാണിപ്പയ്യൂർ മനയിലേക്ക് പറയെടുപ്പ് നടത്തും. (ഉത്സവക്കാലം ഘോഷി

ക്കൽ). പൂരത്തിന്റെ തലേന്നുവരെ തട്ടകത്തിൽ പറയെടുക്കും. അവസാനപറയെടുപ്പ് പൂരം അർദ്ധരാത്രിക്കാണ്. ഈ പറയെടുപ്പ് കോതമംഗലം മനയിലേക്കാണ്.(കോതമംഗലം അഥവാഗോദമംഗലം ചേരന്മാരുടെ നാമത്തിലാണ്).ആദിചേരസാമ്രാജ്യകാലത്ത് തന്നെ ഉള്ള ഈ ക്ഷേത്രത്തിൽ ഏറ്റവും പഴയ കാലത്തെ കാവുസമ്പ്രദായം നിലനിർത്തിക്കൊണ്ടാണ് 11ആം നൂറ്റാണ്ടിലെ പുനർന്നവീകരണം ചെയ്തിരിക്കുന്നതെന്നത് ശ്രദ്ധേയമാണ്. കലംകരിക്കലെന്ന ആദിചേരനാട്ടിലെ ആചാരം ഇപ്പോൾ പൊങ്കാലയെന്നപേരിൽ പ്രസിദ്ധമായിരിക്കുന്നത് തെക്കൻചേരന്മാരുടെ ആറ്റുകാൽ ക്ഷേത്രത്തിലാണെങ്കിലും അതിന്റെ മുന്നോടി ഈ പൌരാണികചേരംകുളങ്ങരയിലാണ്. തന്ത്രി പുലിയന്നൂർമന,മറ്റം,കടവല്ലൂർ.

19. കക്കാട്ട് മഹാഗണപതി. കുന്നംകുളത്തുനിന്ന് 750 മീ വടക്ക് ബസ്സ്റ്റാന്റിനടുത്ത്. പുരാതനമാണ്. തിരുവളയനൂർ ഭട്ടതിരി സ്വത്തു മുഴുവനും ഊരകത്തമ്മക്ക് സമർപ്പിച്ചു. ഗണപതിബിംബം കക്കാട്ട് കോവിലകത്ത് കാരണവപ്പാടിനു കോടുത്ത് വടക്കോട്ട് പോയി. ഭട്ടതിരിയെ പിന്നീട് പൂമുള്ളിമന ദത്തെടുത്തു. ആനായിക്കൽ, ചിറ്റഞ്ഞൂർ,ചിറളയം,മണക്കുളം,കുമരപുരം എന്നിവർ വേട്ടേക്കരൻക്ഷേത്രത്തിനടുത്ത് ഗണപതിയെ പ്രതിഷ്ഠിച്ചു.മുമ്പ് ക്ഷേത്ര നടത്തിപ്പിന് നാലായിരം പറ പാട്ടമുണ്ടായിരുന്നു. ഇപ്പോളില്ല.



ഇപ്പോൾ 144 കുടുംബങ്ങളിൽനിന്ന് തെരഞ്ഞെടുത്ത 17 അംഗ ക്കമ്മിറ്റി ക്ഷേത്രഭരണത്തിൽ കക്കാട്ട് കാരണവരെസഹായിക്കുന്നു. ചതുരഏക തലം കിഴക്കഭിമുഖം. പ്രണാളം ഭൂതഗണം താങ്ങുന്നു. നിൽക്കുന്ന ഭൂതത്തിന്റെ ഇടത്തു കയ്യിലെ പാത്രത്തിലേക്കാണ് വെള്ളം വീഴുന്നത്. നമസ്കാരമണ്ഡപത്തിൽ വടക്കുഭാഗത്ത് ഗണപതിയെ അഭിമുഖീകരിച്ച് നിൽക്കുന്ന ആനയുടെ ശിലാവിഗ്രഹം ഉണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. വടക്ക് വലിയമ്പലത്തിലും ഒരു വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളിയും വടക്കുകിഴക്ക് മുളയറയും. ചുറ്റമ്പലത്തിന്റെ അഗ്രമണ്ഡപത്തിലാണ് ബലിക്കല്ല്. ചുറ്റമ്പലത്തിനു പുറത്ത് തെക്കുകിഴക്ക് കിഴക്കഭിമുഖമായി ഉപദേവതാക്ഷേത്രം. മര്യാദക്ക് രണ്ട് ഗോപുരം. കിഴക്കും പടിഞ്ഞാറും. വടക്കുവശത്ത് ഒരു ഗേറ്റും കുളവുമു

ണ്ട്. ഇരിക്കുന്ന ഗണപതിക്ക് 76 സെ മീ ഉയരം. ചതുർഭുജം. മഴു, പാശം,കൊമ്പ്,ബീജാപൂരം (മാതളനാരങ്ങ) ഇവ ധരിച്ചിരിക്കുന്നു. വേട്ടേക്കരൻ കണ്ണാടിയാണ്. 19 സെ മീ ഉയരം. ഗണപതിമാരാണ് ദ്വാരപാലകർ. തന്ത്രി തെക്കേടത്ത് മന പോർക്കളം.




20.കീഴൂർ കാർത്യായനി. 11ആം നൂറ്റാണ്ടുമുതലുണ്ട്. 32 ഇല്ലക്കാരുടെയായിരുന്നു. 18ആം നൂറ്റാണ്ടിൽ ഇല്ലക്കാർ ഓടിപ്പോയി. വിഗ്രഹം കുളത്തിലിട്ടു. 1867ൽ കൊച്ചിരാജാവ് പുതിയ വിഗ്രഹം പ്രതിഷ്ഠിച്ചു. 1950ൽ കൊച്ചിദേവസ്വം ബോഡ് ഏറ്റെടുത്തു. കടവല്ലൂർദേവസ്വത്തിനു കീഴിലാണ്. 1.5 ഏക്കർ വിസ്തൃതിയുള്ള കാളൻചിറ പുരാതനമാണ്. ക്ഷേത്രം താരതമ്യേന പുതിയതാണ്. ചതുരദ്വിതലം കിഴക്കഭിമുഖം ,ശ്രീകോവിലിനും മുഖമണ്ഡപത്തിനും ഓരോ പ്രണാളമുണ്ട്.വടക്കുകിഴക്കാണ് കിണർ. വലിയമ്പലത്തിന് വടക്കും തെക്കും വാതിലുണ്ട്. വടക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറെ ഉപദേവതാക്ഷേത്രത്തിൽ നാലു ദേവതമാരുണ്ട്- ശാസ്താ, ഗണപതി, പഴയന്നൂർഭഗവതി,ശിവൻ. വടക്കുകിഴക്ക് മുളയറ. കിഴക്കും പടിഞ്ഞാറും മര്യാദ, മറ്റു ഭാഗങ്ങ

ളിൽ വേലിമാത്രം. കാത്യായനി ചതുർഭുജവൈഷ്ണവിയാണ്, കന്യകാസങ്കൽപ്പമാണ്. (ഹരികന്യ). സൌമ്യമൂർത്തിയാണ്. ശംഖം, ചക്രം, അഭയമുദ്ര, കടിഹസ്തം എന്ന് നാലുകൈ. ശിവന് താമ്ര ലിംഗം 15 സെ മീ ഉയരം. ഇരിക്കുന്ന ഗണപതി 30 സെ മീ. ഇരിക്കുന്ന ശാസ്താ 37 സെ മീ. പഴയന്നൂരമ്മ കണ്ണാടി 23 സെ മീ. തന്ത്രി വടക്കേടത്ത് മന.

21.തലക്കോട്ടുകരമഹാദേവൻ കുന്നംകുളം. ഒരു ശിവൻ സ്വയംഭൂവാണ്, പഴയതാണ്. മറ്റേത് കീച്ചേരി വടക്കാഞ്ചേരിറോഡിലെ തലക്കോട്ടുകര നിന്ന് കൊണ്ടുവന്നതും. ക്ഷേത്രം പണിതത് 11ആം നൂറ്റാണ്ടിലാണ്. സ്വയംഭൂക്ഷേത്രം ചതുരദ്വിതലം കിഴക്കഭിമുഖം. സോപാനമില്ല, പ്രണാളത്തിനു പകരം ഓവാണ്. മുഖമണ്ഡപമുണ്ട്. നടപ്പന്തലിൽ നന്ദി. തലക്കോട്ടുകര ശിവൻ സ്വയംഭൂശിവന്റെ വടക്കാണ്. അതിന് ഏകതലശ്രീകോവിൽ കിഴക്കഭിമുഖം. അകത്തെ ബലിവട്ടത്തിൽ വടക്കുകിഴക്ക് കിണർ. നടപ്പന്തലിൽ നന്ദി. ചുറ്റമ്പലത്തിൽ 3 വാതിൽ. 2 എണ്ണം കിഴക്ക് രണ്ടുശിവനും നേരെ. ഒന്ന് പടിഞ്ഞാറ്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതിക്കും അയ്യപ്പനും ഉപദേവതാക്ഷേത്രം, കലവറ. വടക്കുപടിഞ്ഞാറ് ഭഗവതിക്ക് ഉപദേവതാക്ഷേത്രം. വടക്കുകിഴക്ക് മുളയറ. (കിണറിനടുത്ത്) വലിയമ്പലത്തിന്റെ വടക്കുഭാഗം ഊട്ടുപുരയായി ഉപയോഗിക്കുന്നു. ചുറ്റമ്പലത്തിനു പുറത്ത് രണ്ട് വലിയ ബലിക്കല്ല്. ശിവന് രണ്ടും ഭഗവതിക്ക് ഒന്നുമായി 3 ദീപസ്തംഭം. മര്യാദ ഉണ്ട്. കുളമുണ്ട്. സ്വയംഭൂ ശിലാലിംഗം 30 സെ മീ ഉയരം, ഭൂനിരപ്പിനു താഴെയാണ്. അതിനു മുകളിലാണ് 45 സെ മീ വടക്കേ ശിവന്റെ പ്രതിഷ്ഠ. 45 സെ മീ ഉയരത്തിൽ നിൽക്കുന്ന നരസിംഹം, 30 സെ മീ ഇരിക്കുന്ന ഗണപതി, 23 സെ മീ അയ്യപ്പലിംഗം, 30 സെ മീ കണ്ണാടി ഭഗവതി, ഇവയുണ്ട്. തന്ത്രി വടക്കേടത്ത് മന.

22.അന്നംകുളങ്ങര കാണിപ്പയ്യൂർ. കുന്നംകുളം. 11ആം നൂറ്റാണ്ടുമുതലുണ്ട്.കാണിപ്പയ്യൂരിലെ ഒരു പെൺകുട്ടി കുട്ടിക്കാലം മുതലേ വാതിലടച്ചിരുന്ന് ശിവപൂജ ചെയ്തിരുന്നു. അകത്തുനിന്ന് സംസാരം കേട്ട മാതാപിതാക്കൾ വാതിൽ തള്ളിത്തുറന്നു. ശിവന് ദേഷ്യം വന്ന് കന്യകയെ തള്ളിത്താഴെയിട്ടു. അടുത്തുള്ള കുളത്തിൽ നോക്കിയാൽ എന്നെക്കാണാമെന്ന കന്യകയുടെ ശബ്ദം കേട്ടു. കുളത്തിന്റെ പടിഞ്ഞാറുഭാഗത്ത് സ്വയംഭൂശില (പാർവ്വതി,ദുർഗ്ഗ) കണ്ടു. മുമ്പിൽ ശിലാലിംഗം പ്രതിഷ്ഠിച്ചു. അന്നപ്രാശനമാണ് പ്രധാനവഴിപാട്. സ്വയംഭൂലിംഗം വളരുന്നുണ്ട്. പിൽക്കാലത്ത് വെട്ടത്ത് പയ്യൂർദേശത്തെ (തിരൂർ) നമ്പൂതിരിമാരും ഇവിടെ

പ്രതിഷ്ഠ നടത്തി. 1987 വരെ കാണിപ്പയ്യൂർ മനവക. 1988 മുതൽ കമ്മിറ്റി. കാണിപ്പയ്യൂർ മന ഇപ്പോഴും രക്ഷാധികാരി യാണ്. രണ്ട് ശ്രീകോവിലുണ്ട്. ഒന്ന് ദുർഗ്ഗാക്ഷേത്രം. സ്വയംഭൂ. അകത്ത് രണ്ട് ശിലാവിഗ്രഹമുണ്ട്. പിന്നിലുള്ളത്, സ്വയംഭൂവിനു മുകളിലെ പ്രതിഷ്ഠ 23 സെമീ. മുമ്പിലെ ശിലാലിംഗപ്രതിഷ്ഠ 30 സെ മീ. ഏകതലം ചതുരം പടിഞ്ഞാട്ടഭിമുഖം, പ്രണാളത്തിനു പകരം ഓവ്. സോപാനമില്ല. മേൽക്കൂര നടുവിൽ തുറന്നതാണ്. വടക്കുപടിഞ്ഞാറ് തിടപ്പള്ളി. വടക്ക് കിണർ. ചുറ്റമ്പലമില്ല. വലിയമ്പലവും അഗ്രമണ്ഡപവും പടിഞ്ഞാറ്. മറ്റുവശങ്ങളിൽ ചുറ്റുമതിൽ. ദുർഗ്ഗാക്ഷേത്രത്തിനു തെക്ക് രണ്ട് ഉപദേവതാക്ഷേത്ര ങ്ങളിൽ വിഷ്ണുവും ഗണപതിയും ശിവനും. നിൽക്കുന്ന വിഷ്ണു 13 സെ മീ,ശിവലിംഗം 45 സെ മീ. രണ്ടാമത്തെ ക്ഷേത്രം ഭദ്രകാളിയുടേതാണ്. വിഷ്ണുക്ഷേത്രത്തിനു തെക്കാണ് ഈ ക്ഷേത്രം. ദീർഘചതുരം ഏകതലം മുഖമണ്ഡപമുണ്ട്. വടക്കു കിഴക്ക് കുളം. കിഴക്ക് അരയാൽത്തറയും ഗരുഡ,അയ്യപ്പവിഗ്രഹ ങ്ങളും. അയ്യപ്പൻ ലിംഗമാണ് 23 സെ മീ ഉയരം. ഗരുഡൻ സർപ്പത്തിനുമുകളിൽ നിൽക്കുകയാണ്. തന്ത്രി വടക്കേടത്ത് മന പോർക്കളം.

23. കൊടുവായൂർ ശിവൻ. ചൊവ്വന്നൂർ. സ്വയംഭൂ പഴയതാണ്. കാണിപ്പയ്യൂർമനക്കാരുടെയാണ്. ക്ഷേത്രം 11ആം നൂറ്റാണ്ടുമുതലു ണ്ട്. ഇപ്പോൾ ക1ച്ചി ദേവസ്വം ബോഡിന്റെയാണ്. 1994 മുതൽ നാശോന്മുഖമായി കിടക്കുകയാണ്. പഴയ മാതൃകയിലുള്ള വട്ടശ്രീകോവിലാണ്,ദ്വിതലമാണ്. പടിഞ്ഞാട്ടഭിമുഖം. നമസ്കാരമ ണ്ഡപമുണ്ട്. അകത്തെ ബലിവട്ടത്തിൽ 2 ഉപദേവതാക്ഷേത്രം. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം, ദുർഗ്ഗ വടക്കുപടി ഞ്ഞാറ് കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. വാതിൽമാടത്തിനു പടിഞ്ഞാറ് വാതിൽ. നാലമ്പലത്തി നു പകരം ചുറ്റുമതിലാണ്. അതിന് കിഴക്കോട്ട് ഒരു വാതിലുണ്ട്. വാതിൽമാടത്തിനു പുറത്ത് ബലിക്കല്ലും ദീപസ്തംഭവും. തെക്കു പടിഞ്ഞാറ് തീർത്ഥക്കുളം. ശിവലിംഗം 69 സെ മീ പീഠത്തിനു മുകളിലാണ്. രുദ്രാക്ഷശിലകൊണ്ടാണ് ലിംഗം. ഗണപതി ഇരിക്കു ന്ന രൂപം 30 സെ മീ. ദുർഗ്ഗ കണ്ണാടി 15 സെ മീ. തന്ത്രി പരമ്പര യായി ഒരു എമ്പ്രാന്തിരികുടുംബമാണ്.

24. ചെമ്മന്തട്ട മഹാദേവക്ഷേത്രം. കുന്നംകുളത്തുനിന്ന് 13 കിമീ തെക്കുകിഴക്ക് കേച്ചേരിവഴി പന്നിത്തടം റോഡിലാണ് ഈ പുരാ തനക്ഷേത്രം. തെക്കുപടിഞ്ഞാറായി ഒരു ചെറിയ പുഴയുണ്ട്. ചെറളയം(ചേരാലയം) രാജാവിന്റെ ഈ ക്ഷേത്രം 108 ശിവക്ഷേത്ര

ങ്ങളിൽ ഒന്നാണ്. എട്ടാം നൂറ്റാണ്ടിലെ പന്നിയൂർ ശുകപുരം മത്സരകാലത്ത് പരദേശിബ്രാഹ്മണരെ കേരളത്തിലേക്ക് കൊണ്ടു വന്നു. അവർ അവരുടെ പൂജാക്രമം തുടങ്ങി. പല ബ്രാഹ്മണ രും അപ്പോൾ ബ്രഹ്മന്തട്ട എന്ന ഈ ക്ഷേത്രപരിസരത്തേക്കാണ് മാറിത്താമസിച്ചത്. ഇവരിൽ 9 മനക്കാരുടെ പേരേ അറിവുള്ളു. മഠത്തിൽ,വെമ്മനത്തൂർ,കണ്ടഞ്ചാത,ഓക്കി, അക്കഴി, കല്ലൂര്, ചേ ന്നാത്ത്(സ്),നെടുമ്പഴി, കുറിയേടത്ത്. കണ്ടഞ്ചാതക്കാരുടെ ദേഹ ബലം ഭീമന്റെ വംശമാകയാലാണെന്ന് പറയുന്നു. ഭീമനാണ് പ്രതിഷ്ഠിച്ചതെന്നും അർജ്ജുനനാണ് ക്ഷേത്രം പണിതതെന്നും ഐ തിഹ്യം. . ടിപ്പുവിന്റെ ആക്രമണവും 1905ലെ തീപ്പിടുത്തവും കഴിഞ്ഞ് ജീർണ്ണാവസ്ഥയിലായ ക്ഷേത്രം 1963ൽ കൊച്ചി ദേവസ്വം ബോഡ് പുനർന്നവീകരിച്ചു. 1986ൽ പൊട്ടിയ പീഠം മാറ്റിവെച്ചു. ഊരാണ്മ ദേവസ്വം ബോഡും 15 അംഗഭരണസമിതിയുമാണ്. പുരാവസ്തുഗവേഷണഡിപ്പാർട്ടുമെന്റിൻറിന്റെ സംരക്ഷണയിലാ ണ്. കിഴക്കഭിമുഖമായ വട്ടശ്രീകോവിലാണ്. ഏകതലം, വടക്കുകി ഴക്ക് കിണർ. ചുറ്റമ്പലത്തിന് നാലുഭാഗം വാതിലുണ്ട്. വലിയമ്പല ത്തിന് ഇരുവശവുംഉണ്ട്. വലിയമ്പലത്തിൽ തെക്കുകിഴക്ക് തിട പ്പള്ളി. തെക്കേ നാലമ്പലത്തിൽ ഭദ്രകാളിയും ഗണപതിയും കിഴ ക്കഭിമുഖമായിരിക്കുന്നു. തെക്കേ ഉപദേവതാക്ഷേത്രത്തിൽപടി ഞ്ഞാട്ടഭിമുഖമായി മൂന്നു ദേവതമാർ-വനദുർഗ്ഗ, അയ്യപ്പൻ, വേട്ടേ ക്കരൻ. അതിനു തെക്ക് നാഗത്തറ. വടക്കുപടിഞ്ഞാറ് വിഷ്ണു വിന് വട്ടശ്രീകോവിൽ.ഇതിനും ബലിക്കല്ലുണ്ട്. ആനപ്പള്ള മര്യാദ യും ഗോപുരവുമുണ്ട്. ഗോപുരം സാധാരണ കാണുന്നതു പോലെ യല്ല. വടക്കുകിഴക്ക് കുളമുണ്ട്. പത്തായപ്പുര ജീർണ്ണിച്ച് കിടക്കു കയാണ്. ധാരാളം മ്യൂരലുകളും ശിൽപ്പങ്ങളുമുണ്ട്. സ്വയംഭൂ രുദ്രാക്ഷശിലാലിംഗം 37 സെ മീ ഉയരമുള്ള പീഠത്തിൽ 37 സെ മീ ഉയരത്തിലാണ് സ്ഥാപിച്ചിരിക്കുന്നത്. സതീദേവിയുടെ മരണ വാർത്ത കേട്ട് കോപിച്ച ഭാവത്തിലാണ് സങ്കൽപ്പം. 23 സെ മീ ഗണപതി ഇരിക്കുന്ന വിഗ്രഹമാണ്. വിഷ്ണു 60 സെ മീ , നിൽക്കുന്ന വിഗ്രഹം. 15 സെ മീ ഭദ്രകാളി കണ്ണാടി. 25 സെ മീ അയ്യപ്പൻ ലിംഗമാണ്. വേട്ടേക്കരന് 20 സെ മീ, വനദുർഗ്ഗ 15 സെ മീ , നാഗരാജാ നാഗയക്ഷിമാർക്ക് 28, 25 സെ മീ , ഭഗവതിയുടെ താമ്രകണ്ണാടിക്ക് 15 സെ മീ . തന്ത്രി പുലിയന്നൂർ മന എളവള്ളി (ചാവക്കാട് താലൂക്കിൽനിന്ന്.) ഇവിടത്തെ മ്യൂറലുകളിൽ നിരവ ധി എണ്ണം സാധാരണ മനുഷ്യജീവിതഗന്ധികളാണ്. അതിമനോ ഹരമായ മോഹിനീചിത്രവും, വെളുത്ത ശിഷ്യനെ പഠിപ്പിക്കുന്ന ശ്യാമളാദേവീചിത്രവും ഉൾപ്പെടെ നിരവധി മ്യൂറലുകൾ മറ്റെവി

ടെയും കാണാത്ത ചാരുതയോടെ വരച്ചിരിക്കുന്നു.



Above Indradwaja panel two women -black and white-wearing traditional kerala muslim dress

Dr Suvarna Nalapat Trust

The white man Bhasmasura is mighty. The black woman Mohini , escapes him by her sheer wits and protects her Nation by her beauty

This is what Cleopatra tried to achieve , but failed with Roman invaders


Dr Suvarna
Nalapat Trust
Note that this man wears a coloured dress
A whiteskinned man greedy of Elephant tusk (Ivory article) below and tusk of Mahishasura or vehicle of Yama above symbolism



25.ചെറുകുന്ന് ഹരികന്യകാക്ഷേത്രം കണ്ടാണശ്ശേരി.

ഗുരുവായൂർ ക്ഷേത്രത്തിൽനിന്ന് 4 കി മീ വടക്കുകിഴക്ക്. 108 ദുർഗ്ഗാ ക്ഷേത്രങ്ങളിലൊന്നാണ്. ഈ ക്ഷേത്രത്തെക്കുറിച്ച് ഉള്ളൂരിന്റെ കേരള സാഹിത്യചരിത്രത്തിലും (വാല്യം 1. പേജ് 159), ചന്ദ്രോത്സവത്തിലും proceedings of all India conf. 9. TVM Granthasakharam No: 1172 G. pp 481-3 of Manuscript Library TVM ലും പരാമർശമുണ്ട്. വടക്കേ മലബാറിൽ ചിറക്കൽ കോവിലകത്തിന് ചെറുകുന്ന് അന്നപൂർണ്ണേശ്വരി എപ്രകാരമോ, , അപ്രകാരമാണ് തെക്കേ മലബാറിലെ തലപ്പള്ളി കോവിലകത്തും വാതിക്കലിന് ഈ ചെറുകുന്ന് ഹരികന്യക. മോഹിനിയാണ് ഹരികന്യക. മോഹിനീകഥ ഏറ്റവും പഴക്കമുള്ള ഒന്നാണ്. പാലാഴിമഥനകാലത്ത് പാലാഴിയിൽനിന്ന് അമൃതകുംഭവുമായി പൊങ്ങിവന്ന ധന്വന്തരീരൂപിയായ മഹാവിഷ്ണു, അസുരന്മാരിൽനിന്ന് അമൃത് ലഭിക്കാനായി. മോഹിനീവേഷമെടുത്തു. അന്നപൂർണ്ണേശ്വരിയായി അമൃത് ദേവഗണങ്ങൾക്കെല്ലാം വിളമ്പി. ആ മോഹനരൂപത്തെക്കുറിച്ച് കേട്ട ശിവന് അതു കാണണമെന്ന് മോഹം വന്നു. പല തവണ മഹാവിഷ്ണു വിലക്കിയിട്ടും മഹാദേവൻ കണ്ടേ മതിയാവൂ

എന്ന് ശാഠ്യം പിടിച്ചു.ഉദ്യാനത്തിൽ പന്തടിച്ചു കളിക്കുന്ന സുന്ദരീരൂപം മോഹിനി കാണിച്ചുകൊടുത്തപ്പോൾ, കാമാരിയായിട്ടും ശിവനു നിയ ന്ത്രണം വിട്ടു. അങ്ങനെ വിഷ്ണുവിന്റെ തുടയിൽനിന്ന് ഉത്ഭവിച്ച ശി ശുവാണ് ശാസ്താവ്.ശിവപത്നിയും രുദ്രഗണികയും മോഹിനിയുമായ ഈ ദേവിയാണ് ശ്രീകോവിലിലെ ഹരികന്യക. കൂടെ ശാസ്താപ്രതി ഷ്ഠയും ശ്രീകോവിലിലുണ്ട്. (അമ്മയും മകനും).മോഹിനീകഥ ശ്രീമ ദ്ഭാഗവതപുരാണം 8ആം സ്കന്ധത്തിലെ 8-12 അദ്ധ്യായങ്ങളിലും കമ്പരാമായണം ബാലകാണ്ഡത്തിലും ഉണ്ട്. ഭരതമുനി നാട്യശാസ്ത്ര ത്തിൽ കേശവൻ തന്റെ കേശമഴിച്ചിട്ട് നൃത്തം ചെയ്തപ്പോളാണ് ലാസ്യമെന്ന കൈശികീവൃത്തി ഉണ്ടായതെന്ന് മോഹിനീനൃത്തത്തെ കുറിച്ച് പറയുന്നു. ദേവദാസീനൃത്തം ലാസ്യപ്രധാനമാണ്. ക്ഷേത്ര ങ്ങളിൽ മോഹിനി അഥവാ രുദ്രപത്നി, ഹരികന്യകയായി നൃത്തം വെക്കുന്നത് ലോകാഭിവൃദ്ധിക്കാണ്. ശിവന്റെയും വിഷ്ണുവിന്റേയും ജ്ഞാനവും വിഷ്ണുവിന്റെ കരുണയും ചേർന്നതാണ് ശാസ്താസങ്ക ൽപ്പം. ഉത്സവത്തിന് ബ്രാഹ്മണിപ്പാട്ടിനോടൊപ്പം ശാസ്താവും അമ്മയും ഒപ്പമാണ് എഴുന്നള്ളുക. പിടിയാനയാണ് ഉത്സവവിഗ്രഹം വഹിക്കുക. കൊമ്പനാനക്കോ രാജരാജന്മാർക്കോ പ്രവേശനമില്ല. പിടിയാനവേഷം കെട്ടിയ പാർവ്വതിയിൽ ഗണനാഥനേയും, മോഹിനിവേഷം കെട്ടിയ വിഷ്ണുവിൽ ശാസ്താവിനേയും ജനിപ്പിച്ചതിനാലാണ് അവരെ ക്ഷേ ത്രത്തിലേക്ക് കടത്താത്തത്. വടക്കുപടിഞ്ഞാറ് മൂലക്ക് ഒരു മഹാശില യുടെ തലഭാഗം മാത്രം കാണാം.കിഴക്കഭിമുഖമായ ഇത് ഭദ്രകാളി യാണ്. ഈ മെഗാലിത്ത് വളരുന്നുണ്ട്. പെരുന്തച്ചൻ ശ്രീകോവിൽ പുനരുദ്ധരിച്ച കാലത്ത് ഉണ്ടാക്കിയതാണ് ഈ ശിലാപ്രതിമ. അദ്ദേഹ ത്തിന്റെ ഉളി അധിഷ്ഠാനത്തിന്റെ കുമുദത്തിൽ കാണാം. തെക്കേ ഗോപുരത്തിന്റെ കരിങ്കൽത്തൂണിൽ മുഴക്കോൽ (പെരുന്തച്ചന്റെ) ഉണ്ട് വടക്കേ നാലമ്പലത്തിൽ ഒരു പ്രത്യേകകല്ലിൽ ചവിട്ടിയാൽ മോഹിനി യുടെ ചിലങ്ക കിലുങ്ങുന്ന ശബ്ദം കേൾക്കാം. ഇതും പെരുന്തച്ചന്റെ ശിൽപ്പവൈദഗ്ദ്ധ്യമാണ്. തലപ്പള്ളി കോവിലകത്തിന്റെ ഈ ക്ഷേത്രം 72 ഇല്ലക്കാരാണ് നടത്തിയിരുന്നത്. പിന്നെ 7 ഇല്ലക്കാരായി. പിന്നീട് തെക്കേ സ്വാമിയാർമഠം വടക്കുമ്പാട്ട് മനക്കും ഒതളൂർമനക്കും (പാര മ്പര്യം) കൊടുത്തു. 1945ൽ വിഗ്രഹം പൊട്ടി. പഞ്ചലോഹഗോളക പൊതിഞ്ഞു. 1935ലാണ് കൊച്ചി രാജകുടുംബത്തിൽനിന്ന് ദേവസ്വം ബോഡ് ഏറ്റെടുത്തത്. 20 കി മീ ചുറ്റളവ് ദൂരം, ഗുരുവായൂർക്ഷേത്രം വരം ഹരികന്യകയുടെ സ്വത്തായിരുന്നു. ഇപ്പോൾ 1.25 ഏക്കറേ ഉള്ളു. ചുറ്റുമുള്ള കൊടക്കല്ലുകളും മെഗാലിത്തുകളും ക്ഷേത്രത്തിന്റെ പഴമ വിളിച്ചുപറയുന്നു. ചതുരദ്വിതലശ്രീകോവിൽ കിഴക്കഭിമുഖമാണ്. വടക്കുകിഴക്ക് വനഭദ്രകാളിക്ക് ആൽത്തറമേൽ ഉപദേവതാക്ഷേത്രമുണ്ട്

വടക്കുകിഴക്കാണ് കിണർ. കുളം വളരെ വലുതാണ്. ധാരാളം പടികളോടുകൂടിയതാണ്. കിണറ്റിൽ നിത്യവും ബലിച്ചോറ് ഇടുന്നു. കരിങ്കല്ലുകൊണ്ടുള്ള ശില വളരുന്നത് തടയാനാണിത്. എന്നാൽ കിണറിൽ വസ്തുക്കളിടുമ്പോൾ പെരുന്തച്ചൻ നിർമ്മിച്ച അത്ഭുതകരമായ ചിലങ്ക ശബ്ദവും നിലച്ചുപോകുമെന്ന്  അവരറിയുന്നില്ല. ചുറ്റമ്പലത്തിന് കിഴക്കുമാത്രമേ വാതിലുള്ളു. തെക്കു കിഴക്ക് തിടപ്പള്ളി. ഗണപതി തെക്കേ നാലമ്പലത്തിൽ. മര്യാദക്ക് കിഴക്ക് ഗോപുരം..ദേവിയുടെ കൃഷ്ണശിലാ വിഗ്രഹം പഞ്ചലോഹഗോളക പൊതിഞ്ഞതാണ്.നിൽക്കുന്ന ചതുർഭുജ വിഗ്രഹമാണ്. ചക്രം,ശംഖം, പന്ത്, അഭയഹസ്തം.





23 സെ മീറ്ററുള്ള പഞ്ചലോഹത്തിടമ്പാണ് ശാസ്താസങ്കൽപ്പം. ഗണപതി 90 സെ മീ ഇരിക്കുന്ന വിഗ്രഹം. 30 സെ മീ കണ്ണാടി ഭദ്രകാളി. ഉത്സവകാലത്ത് എട്ടാം ദിനം ബ്രാഹ്മണിപ്പാട്ടും, 6ആം നാൾ മണ്ണാരുടെ നാവോർപ്പാട്ടും,7ആം നാൾ പാണരുടെ നാവോർപാട്ടും ഉണ്ട്. തന്ത്രി പുലിയന്നൂർ എളവള്ളി, ചാവക്കാട്ട്. ശാന്തിക്ക് എമ്പ്രാന്തിരിയോ മലയാളിബ്രാഹ്മണനോ ആവാം.

26.ചൊവ്വല്ലൂർ മഹാദേവക്ഷേത്രം. ഇവിടത്തെ സ്ഥലനാമം ചൊവ്വ അഥവാ സുബ്രഹ്മണ്യന്റേതാണ്. ചെറിയ ഒരു സുബ്രഹ്മണ്യക്ഷേത്രം ഇവിടെ ഉപദേവതാക്ഷേത്രമായി കാണുന്നുണ്ട്. ഒരു പക്ഷേ അതായിരുന്നിരിക്കണം ആദ്യക്ഷേത്രം. ശിവന്റെ പ്രതിഷ്ഠയെക്കുറിച്ച് പല ഐതിഹ്യങ്ങളാളുള്ളത്. 108 ശിവക്ഷേത്രങ്ങളിലൊന്നായി പരശുരാമൻ പ്രതിഷ്ഠിച്ചു എന്നാണ് ഒന്ന്. സ്വയംഭൂവാണെന്ന് മറ്റു ചിലരും പറയുന്നു. 28 നമ്പൂതിരിമാരുടെ പുരാതനക്ഷേത്രമായിരുന്നു എന്നത് പരശുരാമകഥയോടു ബന്ധപ്പെടുത്താം. എന്നാൽ അവരിലൊരു നമ്പൂതിരി സ്ഥിരമായി വടക്കുന്നാഥനെ തൊഴാൻ പോയിരുന്നു എന്നും വയസ്സായപ്പോൾ ദർശനം സാധിക്കാതെ വന്ന അദ്ദേഹത്തിന് സ്വപ്നത്തിൽ മഹാദേവൻ പ്രത്യക്ഷമായി ഇല്ലത്തിനടുത്തുതന്നെയുള്ള കുന്നിൽ താനുണ്ടെന്ന് പറഞ്ഞതായും അങ്ങനെ സ്വയംഭൂ കണ്ട സ്ഥാനത്ത് ക്ഷേത്രം നിർമ്മിച്ചതായുമുള്ള ഐതിഹ്യത്തിന് സാധുതയുണ്ട്. കാരണം 28 നമ്പൂതിരിമാർക്ക് ഊരാണ്മയുണ്ടായിരുന്ന പുരാതനക്ഷേത്രം ചൊവ്വാക്ഷേത്രമായിരിക്കണം. അവിടത്തെ ഇല്ലക്കാരിലൊരാൾ കണ്ടെത്തിയത് പണ്ട് പരശുരാമൻ പ്രതിഷ്ഠിച്ച ലിംഗത്തെയാ

വാം. പിൽക്കാലത്ത് 28 ഇല്ലവും നാമാവശേഷമായി. മഴുവ ത്തൂർ മനക്ക് കിട്ടി. ഇതും അന്യം നിന്നു. താഴക്കുളം മനക്ക് കിട്ടി. ഭൂനിയമം വന്നപ്പോൾ അവർക്ക് ഉപജീവനമാർഗ്ഗമില്ലാതെ നാടുവിട്ടു.1984ൽ 11 അംഗക്കമ്മിറ്റി ഏറ്റെടുത്തു. ദ്വിതലവട്ടശ്രീ കോവിൽ പടിഞ്ഞാട്ടഭിമുഖം.6 ഘനദ്വാരവും 4 വാതിലുമായി സർവ്വതോഭദ്രമാണ് വാസ്തു. തെക്കുകിഴക്ക് കിണറാണ്. ചുറ്റ മ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്.വലിയമ്പല ത്തിന് ഇരുവശവുമാണ്. വടക്കുകിഴക്ക് മുളയറ. തെക്കേ നാലമ്പലത്തി ലാണ്, തെക്കേ അന്തർമണ്ഡലത്തിലല്ല , സപ്തമാതൃകകളെന്ന സവിശേഷതയുണ്ട്. തെക്കുപടിഞ്ഞാറ് ഗണപതിയും അയ്യപ്പനും ഒരേ ക്ഷേത്രത്തിലാണ്. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി സിംഹോദരനും ഉപദേവതാക്ഷേത്രമുണ്ട്. തെക്കേ കുമുദപ്പടിയിൽ ലിഖിതമുണ്ട്. 2 ഓട്ടുനിലവിളക്ക് ദാനം ചെയ്തതിന്റെ ഓർമ്മക്കു ള്ളതാണ്. ശിവലിംഗം വളരെ വലുതാണ്. 1.5 കോൽ ഉയരമുണ്ട്. പിന്നിൽ പാർവ്വതിയുടെ ദാരുശിൽപ്പം 2 കോൽ ഉയരത്തിലാണ്. അതിന്നുമ ുമ്പിലൊരു ശിലാകണ്ണാടിയുണ്ട്. ഗണപതി 30, അയ്യ പ്പൻ 15, സിംഹോദരൻ 60 സെ മീ എല്ലാവരും ഇരിക്കുന്ന രൂ പം. തന്ത്രി അഴകത്ത് മന കോഴിക്കോട്ടിരി പട്ടാമ്പി. ഇവിടത്തെ പ്രധാനകാഴ്ച ഗജപൃഷ്ഠശ്രീകോവിലുള്ള ചൊവ്വാക്ഷേത്രമാണ്. വളരെ ചെറിയതും സുന്ദരവും ആണ് ഗജപൃഷ്ഠശ്രീ കോവിൽ. അതിനു പുറത്തെ ചുമരിൽ ഗൌളീചിത്രങ്ങൾ കൊത്തിവെച്ചിരി ക്കുന്നു. ഗൌളി ഗൌരിയുടെ മൃഗമാണ്. പ്രവേശനകവാടത്തിലെ രണ്ട് ആനകളുടെ കൽബിംബവും മനോഹരമാണ്.





27.ആലൂർക്കാവ് ഭഗവതി കീഴല്ലൂർ, കണ്ടാണശ്ശേരി പഞ്ചായത്ത്. ആലൂർ ഗ്രാമം. ഗുരുവായൂരിൽനിന്ന് 7 കി മീ തെക്കുകിഴക്ക്. ആലൂർപ്പുഴ കിഴക്ക് ഒഴുകുന്നു. 11ആം നൂറ്റാണ്ടുമുതൽ ഈ ക്ഷേത്രം ഉണ്ട്. അതിനുമുമ്പ് ഉണ്ടായിരുന്നോ എന്ന് അറിവില്ല. മതിൽക്കാരുമന ഉൾപ്പെടെ 11 മനക്കാരുടെ ക്ഷേത്രമായിരുന്നു. ദുർഗ്ഗ സ്വയംഭൂവാണ്. കൂടൽമാണിക്യത്തിന്റെ കീഴേടമാണ്. നാലമ്പലത്തിനകത്ത് ഒരു കിണർ മൂടിയിട്ടിട്ടുണ്ട്. 1975 മുതൽ 21 അംഗകമ്മിറ്റി ഭരിക്കുന്നു.ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. നമസ്കാരമണ്ഡപത്തിന് തറ മാത്രമേ ഉള്ളു. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും തെക്കുമായി 3 വാതിലുണ്ട്. വടക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി ശാസ്താവ്. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. തിടപ്പള്ളി തെക്കു കിഴക്ക്. വലിയ ബലിക്കല്ലില്ല. സപ്തമാതൃകകളടക്കമുള്ള പരി വാരപ്രതിഷ്ഠ അകത്തെ ബലിവട്ടത്ത് ഉണ്ട്. മര്യാദക്ക് പുറത്ത് വടക്കുകിഴക്ക് ബ്രഹ്മരക്ഷസ്സിന് തറ. ഏതോ പുരാതനകാലത്ത് ഇപ്പോൾ മൂടിയിട്ട കിണറിലാവാം ബലിദ്രവ്യങ്ങൾ അർപ്പിച്ചിരു ന്നതെന്ന് ബലിക്കല്ലില്ലാത്ത ഈ ക്ഷേത്രം അനുസ്മരിപ്പിക്കുന്നു. സ്വയംഭൂ കണ്ണാടിശില ദുർഗ്ഗാസങ്കൽപ്പത്തിലുള്ളതാണ്, 45 സെ മീ ഉയരം. ഗണപതിയും ശാസ്താവും ഇരിക്കുന്നു. 30 , 45 സെ മീ വീതം. രക്ഷസ്സിന് 2 ലിംഗപ്രതിഷ്ഠ ഉണ്ട്. രണ്ടിനും 15 സെ മീ വീതം. തന്ത്രി പുലിയന്നൂർ മന എളവള്ളി.

28.ആളൂർ പൊന്മല ശിവൻ. കണ്ടാണശ്ശേരി. ഇതും 11ആം നൂറ്റാണ്ടു മുതലുണ്ട്. വടക്കുമ്പാട്ട് അടക്കമുള്ള നമ്പൂതിരിമാരുടെ ഗ്രാമമായി

രുന്നു പൊന്മലക്ക് ചുറ്റും. 18ആം നൂറ്റാണ്ടിൽ വടക്കുമ്പാട്ട് ഒഴി കെയുള്ളവരെല്ലാം തിരുവിതാംകൂറിലേക്ക് പലായനം ചെയ്ക യും അന്യം നിൽക്കുകയും ചെയ്തു. ഇപ്പോൾ വടക്കുമ്പാട്ട് മാ ത്രം. കരിമ്പാറക്കു മുകളിലെ തീർത്ഥക്കുളം ഇവിടത്തെ പ്രത്യേക തയാണ്. 100 മീ ഉയരത്തിൽ, 12 മീ നീളം, 4 മീ വീതി, 10 മീ ആഴത്തിലാണ് കുളം. വളരെ പുരാതനകാലത്ത് ഈ ഭാഗം (പൊ ന്മല) ത്രികോണമിതി (ട്രിഗണോമെട്രി) അളക്കാനുള്ള ബിന്ദുവായി ഉപയോഗിച്ചിരുന്നു. (കേരളത്തിന്റെ ജ്യോതിശ്ശാസ്ത്രപൈതൃകം). 1988 വരെ കൂടൽ മാണിക്യം കീഴേടമായിരുന്നു. പിന്നെ 11 അം ഗക്ഷേത്രക്കമ്മിറ്റി എടുത്തു. ചതുരദ്വിതലം കിഴക്കഭിമുഖം. മുഖ മണ്ഡപമുണ്ട്. തിടപ്പള്ളി തെക്ക്. ചുറ്റമ്പലം ജീർണ്ണിച്ച് കിടക്കുന്നു. അഗ്രമണ്ഡപത്തിന്റെ ജീർണ്ണിച്ച തറയിൽ വലിയ ബലിക്കല്ല്. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി അയ്യപ്പൻ. ഇപ്പോൾ ചുറ്റ മ്പലമില്ല. അതിന്റെ അവശിഷ്ടമേ ഉള്ളു. ശിവലിംഗം 45 സെ മീ. അയ്യപ്പൻ ലിംഗം 15 സെ മീ. ശാന്തിക്കാരൻ കോടങ്കണ്ടത്ത് മന.

29. പറപ്പൂക്കാവ് ഭഗവതി. ചൂണ്ടൽ പഞ്ചായത്ത് എരനല്ലൂർ ഗ്രാമം. കേച്ചേരിപ്പുഴ തെക്കുപടിഞ്ഞാറ്. 11ആം നൂറ്റാണ്ടുമുതലുണ്ട്. പറപ്പൂപ്പറമ്പിൽ കുടുംബത്തിന്റെയായിരുന്നു. 1923ൽ കാരണവർ ഇറ്റാമൻ 18 ദേശക്കാരിലെ 9 അംഗക്കമ്മിറ്റിയെ ഏൽപ്പിച്ചു. 1957ൽ ഒരു കുടുംബാംഗം തൃശൂർ കോടതിയിൽ അവകാശവാദം ഉന്നയിച്ചു. 1969 ഡിസംബർ 23ന് ക്ഷേത്രം പബ്ലിക്ക് ആരാധനാ സ്ഥലമാണെന്ന് വിധിച്ചു. 11 അംഗക്കമ്മിറ്റിയിൽ ഒരു സ്ഥിരാഗം കുടുംബത്തിൽനിന്നാണ്. 10 പേർ 15 ദേശക്കാരിൽനിന്ന് തെരഞ്ഞെ ടുക്കപ്പെടുന്നു. രണ്ടുപേർ മഴുവഞ്ചേരി, എരനല്ലൂർ, പെരുമണ്ണ്. 2 പേർ കീച്ചേരി , പരപ്പ്. 2 പേർ ചൂണ്ടൽ, വെട്ടുകോട്ട്, പാറ ഞ്ഞൂർ. 2 പേർ ചിറനല്ലൂർ(ചേരനല്ലൂർ),പട്ടിക്കര, മണലി. 2 പേർ ഐമുക്ക്, എടക്കുളത്തൂർ, കാപ്പറമ്പ്. ചതുരഏകതലശ്രീകോവിൽ കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. ചുറ്റമ്പലത്തിനു പുറത്ത് വടക്കുകിഴക്ക് കിണർ.വടക്ക് ഊട്ടുപുരയും വടക്കുകിഴക്ക് വടക്കുന്നാഥനും. മര്യാദ ഉണ്ട്. നിൽക്കുന്ന കൃഷ്ണശിലാവിഗ്രഹത്തിന് ചതുർഭു ജമുണ്ട്. ത്രിപുരസുന്ദരീസങ്കൽപ്പമാണ്. കൈകളിൽ ശംഖ്, കരിമ്പ്, വില്ല്, ത്രിശൂലം. 5 സെ മീ ഉയരം. 30 സെ മീ ശിലാലിംഗമാണ് വടക്കുന്നാഥൻ. തന്ത്രി അബ്രാഹ്മണനാണ്. ബ്രഹ്മശ്രീ കൊടുങ്ങല്ലൂർ കോതപ്പറമ്പ് കുമരൻതന്ത്രി. ശാന്തിക്കാർ ഈഴവരാണ്.

30. പെലക്കാട്ട് സുബ്രഹ്മണ്യൻ പയ്യൂർ, ചൂണ്ടൽ. പുരാതനമാണ്. വടക്കാഞ്ചേരി അവണപ്പറമ്പ് മനയുടെ. 2000 പറ നെല്ല് മിച്ചവാ

രമുണ്ടായിരുന്നു. നിത്യം അന്നദാനമുണ്ടായിരുന്നു. 1963ൽ എല്ലാം നിന്നു. 1970ൽ കൊച്ചിൻ ദേവസ്വം ബോഡ് എടുത്തു. ചതുരദ്വി തലം,പടിഞ്ഞാട്ട് അഭിമുഖം. മുഖമണ്ഡപം അൽപ്പം താഴ്ന്ന ലവ ലിലാണ്. അതുകൊണ്ട് മുമ്പിൽനിന്ന് നോക്കിയാൽ ത്രിതലമാണെ ന്ന് തോന്നും. രണ്ടു പ്രണാളമുണ്ട്- ശ്രീകോവിലിനും മുഖമണ്ഡപ ത്തിനും. മുഖമണ്ഡപത്തിൽ തെക്ക് ഗണപതിക്ഷേത്രം പടിഞ്ഞാട്ട ഭിമുഖമായിരിക്കുന്നു. അകത്തെ ബലിവട്ടത്തിൽ വടക്കുകിഴക്ക് കൊക്കറിണി. നമസ്കാരമണ്ഡപമുണ്ട്. ചുറ്റമ്പലത്തിന് പടിഞ്ഞാ റും കിഴക്കും വടക്കും വാതിലുണ്ട്. വടക്കേ വലിയമ്പലത്തിൽ കൂത്തുമണ്ഡപമുണ്ട്. വടക്കുകിഴക്ക് മുളയറ, തെക്കുകിഴക്ക് തിടപ്പള്ളി. മര്യാദക്ക് കിഴക്കും പടിഞ്ഞാറും ഓരോ ഗോപു രമുണ്ട്. തെക്കുപടിഞ്ഞാറ് മര്യാദക്ക് പുറത്ത് കുളം. നിൽക്കുന്ന കൃഷ്ണശിലാവിഗ്രഹത്തിന് 195 സെ മീ. രണ്ടുകൈ. ഇടത്ത് കടി ഹസ്തം, വലത്ത് അഭയമുദ്ര. ഗണപതി ഇരിക്കുന്നു 30 സെ മീ. തന്ത്രി പുലിയന്നൂർ എളവള്ളി (പാവറട്ടിവഴി). ശാന്തിക്കാരൻ പാരമ്പര്യമായി കല്ലമ്പള്ളി എമ്പ്രാന്തിരി.

31. തായങ്കാവ് ശാസ്താ ചൂണ്ടൽ. ഗുരുവായൂർനിന്ന് 8 കി മീ തെ ക്കുകിഴക്ക് പാറേമ്പാടം പാറപ്പുറം ജങ്ക്ഷനിൽനിന്ന് 400 മീ കിഴ ക്ക്. വളരെ കാലം മുമ്പ് ചെരവല്ലൂർ ശാസ്താക്ഷേത്രത്തിലെ ഊ രാളന്മാരായ രണ്ടു നമ്പൂതിരിമാർ തമ്മിൽ മത്സരിച്ച് അതിലൊ രാൾ ശാസ്താവിഗ്രഹം പട്ടേരിയുടെ ഊട്ടുുരക്കടുത്തെ കാട്ടിലേക്ക് എറിഞ്ഞു. പതിമൂന്നാം നൂറ്റാണ്ടിൽ പോരൂർ നായർ നാടുവാഴി യുടെ കൈവശം ഉള്ള കാട്ടിൽ പുല്ലരിയുന്ന ചെറുമി രക്തം ക ണ്ട് നോക്കിയപ്പോൾ ശാസ്താശിലയും ഇരുവശം രണ്ട് കുഴിയും (പ്രഭ,സാത്യക) കണ്ടു. പട്ടേരിയെ മുറിയിലിട്ടുപൂട്ടി, തീ വെച്ച് മണക്കുളം രാജാവ് ക്ഷേത്രം കൈക്കലാക്കി. ഏറെക്കാലം കഴി ഞ്ഞ് പട്ടേരിയുടെ മകളുടെ ഭർത്താവ് ചിരട്ടമൺ മൂസ് ക്ഷേത്രം ഏറ്റെടുത്തു.തായങ്കാവ് ചൂണ്ടലിലെ ശാസ്താവ് ശിരസ്സും,അടാട്ട് വിലങ്ങൻകുന്നിനു സമീപമുള്ള ഉത്തലക്കാവിലെ ശാസ്താവ് ശരീരവും കിള്ളന്നൂർഗ്രാമം മുളങ്കുന്നത്തുകാവ് ശാസ്താവ് പാദ വുമെന്നാണ് സങ്കൽപ്പം. ഇവ നേർരേഖയിലല്ല. (വാസ്തുപുരുഷ നെപ്പോലെ ചെരിഞ്ഞിട്ടാണ്). Ward and Conner ന്റെ Geographical Memoirs of Travancore and Cochin ഈ ക്ഷേത്രനാമം പറയുന്നുണ്ട്. ആയുർവേദകൌമാരഭൃർത്യാചാര്യനായ ഇട്ടിആശാൻ ഇവിടത്തെ ഭക്തനായിരുന്നു. അദ്ദേഹത്തിന്റെ ആത്മാവിനെ ശ്രീകോവിലിലെ തീർത്ഥം വീഴുന്ന ഓവിൽ സങ്കൽപ്പപ്രതിഷ്ഠ ചെയ്തിട്ടുണ്ട്. ആടി യ എണ്ണ കുട്ടികളുടെ രോഗങ്ങൾക്ക് മരുന്നാണ്. 1934 വരെ കൊ

ച്ചിരാജാവും 1953ൽ ദേവസ്വം ബോഡും ഭരണം ഏറ്റടുത്തു. ശ്രീ കോവിലിൽ ശാസ്താവും സുബ്രഹ്മണ്യനുമുണ്ട്. വടക്കുകിഴക്ക് കിണറാണ്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കേ നാലമ്പലത്തിന്റെ കിഴക്കുവശം ഭഗവതിയുടെ കളമെഴുത്തുപാട്ടിന് ഉപയോഗിക്കുന്നു. ചുറ്റമ്പല ത്തിനു പുറത്ത് തെക്കുകിഴക്കേ ഉപദേവതാക്ഷേത്രത്തിൽ ഗണപ തി, അയ്യപ്പൻ,ഭഗവതി ഇവരുണ്ട്. രണ്ടു ഗോപുരം കിഴക്കും പടിഞ്ഞാറും . മര്യാദക്ക് പുറത്ത് വടക്കുപടിഞ്ഞാറ്, കിഴക്കഭി മുഖമായി, ശിവക്ഷേത്രമുണ്ട്. വലിയകുളം,കുളപ്പുര ഇവയുണ്ട്. കിഴക്കഭിമുഖമായ ശാസ്താപീഠത്തിൽ മൂന്നു കുഴിയുണ്ട്. നടു വിൽ മാത്രം ശിലാലിംഗം ഇരുവശം പ്രഭാസാത്യകസങ്കൽപ്പം. സുബ്രഹ്മണ്യന്റെ പഞ്ചലോഹവിഗ്രഹമാണ്. ഇത് ഗർഭഗൃഹത്തിൽ വടക്കുവശത്ത് കിഴക്കഭിമുഖമാണ്. നിൽക്കുന്ന 23 സെ മീ വിഗ്ര ഹം . തെക്കുപടിർ്ഞാറേ ഉപദേവതാക്ഷേത്രത്തിലെ നിൽക്കുന്ന ഗണപതി 23 സെ മീ , അയ്യപ്പൻ സ്വയംഭൂ 30 സെ മീ, ഭഗവതി ശില 23 സെ മീ. ശിവലിംഗം 45 സെ മീ. ഇട്ടിആശാന് പ്രതിഷ്ഠ യില്ല, സങ്കൽപ്പം മാത്രം. തന്ത്രി പുലിയന്നൂർ.

32. ചൂണ്ടൽ മേലേക്കാവ് ഭഗവതി. പാറേമ്പാടം പാറപ്പുറം ജങ്ക്ഷ നിൽനിന്ന് 1 കി മീ കിഴക്ക്. കാട്ടിൽ കാലിമേക്കാൻ പോയ കുട്ടികൾ ക്ഷേത്രം നിൽക്കുന്ന സ്ഥലത്ത് ആനയുടെ ആകൃതിയില്ള പാറ കണ്ടു. കല്ലെടുത്തെറിഞ്ഞപ്പോൾ ചോര വന്നു. പോരൂർ തറവാട്ടുകാരണവർ പ്രശ്നം വെച്ച് പാറമേൽ വനദുർഗ്ഗാചൈ തന്യം കണ്ടു. പാറയുടെ മുമ്പിലായി ശിലാകണ്ണാടിവിഗ്രഹം സ്ഥാപിച്ചു. അതിന്നു മുമ്പിലായി പിന്നീട് ക്ഷേത്രം നിർമ്മിച്ചു. ചൂണ്ടൽ മൂസിന് രണ്ട് പെൺകുട്ടികളുണ്ടായിരുന്നു. അതിലൊരു മകളുടെ ഭർത്താവ് തിരൂരിലെ ആലത്തിയൂരില്ലത്തെയായിരുന്നു. അദ്ദേഹത്തിന് സ്വത്ത് മൂസ് കൊടുത്തു. തായങ്കാവും മേലേക്കാ വും പറപ്പൂക്കാവും പോരൂർ നാടുവാഴിയുടേതായിരുന്നു. ഇവി ടെ ഭഗവതി(അമ്മ) ഇരിക്കുന്നതുകൊണ്ടാണ് അവിടെ (തായങ്കാവ്) ശാസ്താവ് (മകൻ)സ്വയംഭൂവായി പ്രത്യക്ഷപ്പെട്ടതെന്ന് വിശ്വാസം. 1997ൽ ആലത്തിയൂർ നാരായണൻനമ്പി രക്ഷാധികാരിയായി പുന രുദ്ധാരണം നടത്തി. ദീർഘചതുരഏകതലം കിഴക്കഭിമുഖം. പിൻഭാഗം ആനക്കല്ലിനെ തൊട്ടുകൊണ്ടാണ്. ആനക്കല്ല് എന്ന മെഗാലിത്തിന്റെ പഴക്കമാണ് ചൈതന്യത്തിന്. വടക്കുകിഴക്ക് കിണരും തെക്കുകിഴക്ക് ഭദ്രകാളിയും തെക്ക് തിടപ്പള്ളിയും. ഭദ്രകാളി പടിഞ്ഞാട്ടഭിമുഖം. വടക്കുകിഴക്ക് നാഗത്തറയുണ്ട്. മര്യാദ ഉണ്ട്. മൂന്നു മീറ്റർ ഉയരവും 2.45 മീ വീതിയുമുള്ള

സ്വയംഭൂശില(ആനക്കല്ല്) ഇപ്പോഴും വളരുന്നുണ്ട്. വനദുർഗ്ഗാചൈ തന്യം ഈ പാറയിലാണ്. മുമ്പിലെ കണ്ണാടിശില 15 സെ മീ. ഭദ്രകാളി 30 സെ മീ കണ്ണാടിശില. നാഗരാജാ, നാഗയക്,ി 30, 27 സെ മീ. തന്ത്രി പുലിയന്നൂർ മന.

33.പുല്ലോര കാത്യായനി കിരാലൂർ ഗ്രാമം. വേലൂർ പഞ്ചായത്ത്. കിരാലൂരിലെ കാട്ടിലെ പാറകളിലെ മടകളിൽ ധാരാളം പുലികളുണ്ടായിരുന്നു. പുലിയറയാണ് പുല്ലോര. കിരാതന്മാരായ വേട്ടക്കാർ ധാരാളം ഉള്ളതുകൊണ്ട് കിരാതനല്ലൂർ കിരാലൂർ.ചെറുമി പുല്ലരിയുമ്പോൾ രക്തം കണ്ട കഥ ഇവിടേയുമുണ്ട്. ചെമ്പൂക്കാവിലെ അലത്ത് കുറൂർമനയാണ് ജന്മി. കമ്മിറ്റി ഉണ്ടെങ്കിലും ശമ്പളം ഇപ്പോഴും കൊടുക്കുന്നത് ഊരാളജന്മിമാർ തന്നെയാണ്. ചതുരഏകതലം പടിഞ്ഞാട്ടഭിമുഖം. മേൽപ്പുര നടു തുറന്നതാണ്. വടക്കുകിഴക്ക് ക്ഷേത്രത്തോട് ചേർന്ന ഉപദേവതാക്ഷേത്രത്തിൽ ശിവനും അയ്യപ്പനും പടിഞ്ഞാട്ടഭിമുഖമായിരിക്കുന്നു. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. അതിനടുത്താണ് കിണറും തിടപ്പള്ളിയും. ചുറ്റമ്പലം അപൂർണ്ണമാണ്. പടിഞ്ഞാറ് വാതിൽമാടമുണ്ട്. മറ്റു വശങ്ങളിൽ ചുറ്റുമതിലേ ഉള്ളു.ഭഗവതി വടക്കേ വാതിൽമാടത്തിൽ കിഴക്കഭിമുഖം. വിഗ്രഹം ഭൂനിരപ്പിലാകയാൽ വലിയ ബലിക്കല്ല് ചെറിയതാണ്. വടക്കുകിഴക്ക് നാഗത്തറ, തെക്ക് കാഞ്ഞിരം,തെക്കുകിഴക്ക് കുളം. സ്വയംഭൂ രുദ്രാക്ഷശിലാലിംഗം 80 സെ മീ ,ശിവലിംഗം 15 സെ മീ, അയ്യപ്പൻ ഇരിക്കുന്ന വിഗ്രഹം 30 സെ മീ, ഗണപതി ഇരിക്കുന്നത് 23 സെ മീ, ഭഗവതിയുടെ കണ്ണാടി 23 സെ മീ, നാഗരാജാ,നാഗയക്ഷി 31, 30 സെ മീ വീതം. തന്ത്രി ചേർപ്പ് പടിഞ്ഞാറേടത്ത് മന.

34.കിരാതനല്ലൂർ കിരാതമൂർത്തി കിരാലൂർ ഗ്രാമം വേലൂർ പഞ്ചായത്ത് ദേശനാമം ഉണ്ടായത് ക്ഷേത്രനാമത്തിൽനിന്നാണ്. വളരെ പഴക്കമുണ്ടാവണം. 11ആം നൂറ്റാണ്ടുമുതൽ 3 മനക്കാരുടെ ക്ഷേത്രമാണ്. മാടമ്പ്, ആവണപ്പറമ്പ്, പുതുവായ. 1989ൽ കൊച്ചിൻ ദേവസ്വം ബോഡ് ഏറ്റെടുത്തു. വട്ടശ്രീകോവിൽ ദ്വിതലം കിഴക്കഭിമുഖം. വടക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി..തെക്കേ നാലമ്പലത്തിൽ 2 ഉപദേവതാക്ഷേത്രം. ഭഗവതി പടിഞ്ഞാട്ടഭിമുഖം.ഗണപതി,ശാസ്താ, പ്രഭ,സാത്യകന്മാർ മറ്റേതിൽ. തെക്കുപടിഞ്ഞാറ് ഊട്ടുപുര. ആനപ്പള്ളമര്യാദയുണ്ട്. തെക്കുപടിഞ്ഞാറ് രണ്ട് അമ്പലക്കുളം. രണ്ടും ജീർണ്ണാവസ്ഥയിലാണ്. കിരാതമൂർത്തി 37 സെ മീ. ലിംഗമാണ്. ഗണപതി ഇരിക്കുന്ന രൂപം 15 സെ മീ. ശാസ്താ,പ്രഭസാത്യക

ന്മാർക്ക് 9 സെ മീ വീതം. ഭഗവതി കണ്ണാടി 37 സെ മീ. തന്ത്രി പഴങ്ങാമ്പറമ്പ് മന. ശാന്തിക്കാരൻ പാരമ്പര്യമായി പുതുവായ.

35. ചേരൻതല ശിവൻ വെങ്ങിലശ്ശേരി. വടക്കാഞ്ചേരിനിന്ന് 13 കി മീ പടിഞ്ഞാറ് വേലൂർ പോസ്റ്റ് ഓഫീസ് ജങ്ക്ഷനിൽ. പിന്നീട് 1.25 കി മീ പോയി മണിമലർക്കാവ് ക്ഷേത്രം ജങ്കഷ്നിൽ, കടവണ പഞ്ചായത്ത് റോഡിലാണ്. സ്വയംഭൂവാണ്. 11ആം നൂറ്റാണ്ടു മുതൽ ക്ഷേത്രമുണ്ട്. മണിമലർക്കാവും അയ്യപ്പൻകുന്നു അയ്യപ്പൻക്ഷേത്രവും ഈ ക്ഷേത്രവും തമ്മിൽ ബന്ധമുണ്ട്. ചേരൻതല, വെങ്ങിലശ്ശേരി എന്നീ സ്ഥലനാമങ്ങൾ ചേരരാജാക്കന്മാരുമായി ബന്ധം കാണിക്കുന്നു. അടാട്ട് കുറൂർമനയുടെ ക്ഷേത്രമാണ്. ചതുരദ്വിതലശ്രീകോവിൽ കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് വലിയമ്പലം മാത്രമേ ഉള്ളു. തെക്കേ വലിയമ്പലത്തിന്റെ ഒരു ഭാഗമാണ് തിടപ്പള്ളി. വലിയ ബലിക്കല്ല് നശിച്ചുകിടക്കുകയാണ്.പകരം ഒരു കരിങ്കല്ല് വെച്ച് അതിന്മേലാണ് ബലി. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമാണ്. കിണറ്റിൽ വെള്ളമില്ല. കുളം അന്യാധീനമാണ്. 37 സെ മീ ശിലാലിംഗമാണ് ശിവൻ. ഗണപതി ഇരിക്കുന്നു 37 സെ മീ. 1993ലെ സർവ്വേപ്രകാരം കഴിഞ്ഞ 15 വർഷമായി തന്ത്രിയില്ല. ,

36. ചേരമങ്ങാട് അയ്യപ്പൻകാവ്. വെങ്ങിലശ്ശേരി. വേലൂർഗ്രാമം. പണ്ട് കാടായിരുന്നു. ചെറുമൻ ആയുധം മൂർച്ചകൂട്ടുമ്പോൾ രക്തം പൊടിഞ്ഞ കഥ ഇവിടേയുമുണ്ട്. ചെങ്ങഴി നായർ തറവാട് പ്രശ്നം വെച്ച് അയ്യപ്പക്ഷേത്രം പണിതു. പിന്നെ അയ്യപ്പൻകുന്ന് എന്ന് പേരുവന്നു. ചേരമങ്ങാട് എന്ന സ്ഥലനാമം ചേരന്മാരുടെ ഭൂമി അഥവാ ശ്മശാനമെന്ന് അർത്ഥമുള്ളതാണ്. ഇവിടെ ധാരാളം കൊടക്കല്ലുകളും മെഗാലിത്തുകളുമുണ്ട്. 3000 പറ നെല്ല് മിച്ചവാരമുള്ള നിലവും 20 ഏക്കർ പറമ്പും മുമ്പ് സ്വന്തമായിരുന്നു. ഇപ്പോൾ 80 സെന്റ് സ്ഥലമാണ്. അതിലാണ് ക്ഷേത്രം നിൽക്കുന്നത്. ദീർഘചതുരം ദ്വിതലം ,ചുറ്റമ്പലത്തിന് 3 വാതിൽ കിഴക്കും പടിഞ്ഞാറും വടക്കും. വടക്കേ വലിയമ്പലത്തിന് ഒരു വാതിലും കൂടിയുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി. വടക്കുകിഴക്ക് മുളയറ. വടക്കുകിഴക്ക് ചുറ്റമ്പലത്തിനകത്താണ് കിണർ. കിഴക്കുമാത്രം മര്യാദ. ബാക്കി ഭാഗത്ത് വേലിയാണ്. 30 സെ മീ ലിംഗമാണ് അയ്യപ്പൻ. ഇരിക്കുന്ന ഗണപതിയും 30 സെ മീ. തന്ത്രി പേരാമംഗലം കീഴുണ്ടയൂർ മന.

37. കണ്ടൻകുളങ്ങര ശിവൻ. വേലൂർ. 13 കി മീ വടക്കാഞ്ചേരിനിന്ന് പടിഞ്ഞാറ്. പുരാതനക്ഷേത്രമാണ്. കണ്ടൻ അഥവാ കന്തനെന്നത് തലപ്പള്ളി രാജാക്കന്മാരുടെ സ്ഥാനപ്പേരാണ്. സ്വയംഭൂവാണ്.

ഇവിടേയും ചെറുമൻ ചോര കണ്ട കഥയുണ്ട്. തെക്കേ ബ്രാഹ്മണ മഠം സ്വരൂപം ഭരണം നടത്തുന്നു. ചതുരദ്വിതലശ്രീകോവിൽ കിഴ ക്കഭിമുഖം , സോപാനമോ പ്രണാളമോ ഇല്ല, ഓവു മാത്രം. വട ക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതി ൽ. തെക്കുകിഴക്ക് തിടപ്പള്ളി തെക്കുപടിഞ്ഞാറ് ഉപദേവതാക്ഷേത്ര ത്തിൽ ഗണപതിയും അയ്യപ്പനും.ആനപ്പള്ള മര്യാദ. തെക്കുപടി ഞ്ഞാറ് കുളം മര്യാദക്ക് പുറത്താണ്. ഇത് രണ്ടായി വിഭജിച്ചിരി ക്കുന്നു. സ്വയംഭൂവിന് ശിവപാർവ്വതീസങ്കൽപ്പമാണ്. സൌമ്യമാ ണ്. 30 സെമീ ഉയരം. ഗണപതിയും അയ്യപ്പനും ഇരിക്കുന്ന രൂപം 15, 30 സെ മീ വീതം. തന്ത്രി പുലിയന്നൂർ.

38.വേലൂർ കാത്യായനി. വടക്കാഞ്ചേരിനിന്ന് 13 കി മീ പടിഞ്ഞാറ്. പുരാതനം. ഒമ്പതാം നൂറ്റാണ്ടുവരെ ഇവിടെ ധാരാളം നമ്പൂതിരി കുടുംബങ്ങളുണ്ടായിരുന്നു. കാടുകളും വയലുകളുമായിരുന്നു. പിന്നീട് അവരെല്ലാം നാശോന്മുഖമായി. ക്ഷേത്രം ആരും നോക്കാ തെ ജീർണ്ണിച്ചു. പുണ്ടിയിടം കുടുംബത്തിന്റെ തൊഴിലാളി ആയു ധം മൂർച്ച കൂട്ടുമ്പോൾ കല്ലിൽനിന്ന് രക്തം വന്നു. കന്യകയായ കാർത്യായനീസങ്കൽപ്പമാണ്. ശക്തിയുള്ള ഈ ദേവി എപ്പോഴും അനുഗ്രഹം കൊടുക്കാൻ സന്നദ്ധയായ സൌമ്യമൂർത്തിയാണ്. അമ്പലത്തിൻ ഒരു വിദ്യാലയവും ഒരു ബാങ്കുമുണ്ടായിരുന്നു. സ്കൂൽ കൊച്ചിരാജ്യത്തെ ഗവർമ്മെണ്ട് സ്ഥാപനമാണ്. ബാങ്ക് പിന്നീട് ഇല്ലാതായി. നമ്പൂതിരിമാർ സ്ഥലം വിട്ടുപോകുംമുമ്പ് തെക്കേ ബ്രഹ്മസ്വം മഠത്തെ ക്ഷേത്രം ഏൽപ്പിച്ചു. കൊച്ചിദേവസ്വം ബോഡാണ് ഓഡിറ്റ് ചെയ്യുന്നത്. പണ്ട് 6000 പറ വാർഷികപാട്ടം ഉണ്ടായിരുന്നു. ഇപ്പോൾ വയലേ ഇല്ല, ക്ഷേത്രം മാത്രമേഉള്ളു. ചതുരഏകതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് മുന്നിലാണ് വാതിൽ. വലിയമ്പല(വാതി ൽമാടം)ത്തിന്റെ അറ്റത്തും വാതിലുകളുണ്ട്. വടക്കുകിഴക്ക് മുള യറ. തെക്കുകിഴക്ക് തിടപ്പള്ളി. ഗണപതി തെക്കുപടിഞ്ഞാറ് കിഴ ക്കഭിമുഖം. ധ്വജത്തിനു ചുറ്റും അഷ്ടദേവീവിഗ്രഹവും മുകളിൽ സിംഹവാഹനവുമുണ്ട്. കലവറ മുമ്പിലാണ്. വടക്കുപടിഞ്ഞാറ് അഗ്രശാല. മര്യാദക്ക് കിഴക്ക് ഗോപുരം ഉണ്ട്. പുറത്താണ് കുളം. കാത്യായനി സ്വയംഭൂ 30 സെ മീ ലിംഗം. ഗണപതി ഇരിക്കുന്നു, 23 സെ മീ. തന്ത്രി പുലിയന്നൂർ.

39.വെള്ളാട്ടഞ്ഞൂർ രാമസ്വാമി, വേലൂർ പഞ്ചായത്ത്. 500 മീ വടക്ക് വടക്കാഞ്ചേരിപ്പുഴ. 11ആം നൂറ്റാണ്ടുമുതൽ ക്ഷേത്രം ഉണ്ട്. രാവ ണവധം കഴിഞ്ഞ ഉടനെയുള്ള ഉഗ്രസങ്കൽപ്പമാകയാൽ മുമ്പിൽ കുളം(ജലദൃഷ്ടി) ഉണ്ട്. മുമ്പ് ഊരാണ്മമനക്കാരുടെയായിരുന്നു.







തിരുത്തി, തിരുത്തി വടക്കേടത്ത്, കപ്പിയൂർ, കാണിപ്പയ്യൂർ, മുരിയമംഗലം ഇവരായിരുന്നു ഊരാണ്മ മനക്കാർ. 1965ൽ സമിതി വന്നു, ഏകതലവട്ടശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം.

തെക്കേ ചുമരിലെ വേട്ടേക്കരൻചിത്രത്തിനും പൂജയുണ്ട്. വട ക്കുപടിഞ്ഞാറ് തിടപ്പള്ളിക്കരികെ കിണർ. ചുറ്റമ്പലത്തിന് പടി ഞ്ഞാറും കിഴക്കും വടക്കും വാതിലുണ്ട്. വടക്കേ വാതിൽമാട ത്തിന്റെ വടക്ക് മറ്റൊരു വാതിലും കൂടി കാണാം. തെക്കുപടി ഞ്ഞാറ് ഗണപതിയും വിഷ്ണുവും ശിവനും കിഴക്കഭിമുഖം. വടക്കുപടിഞ്ഞാറ് പത്തായപ്പുര.കുമുദത്തിന്മേൽ ആന,കുതിര, കാള ശിൽപ്പങ്ങളും മ്യൂറലുകളുമുണ്ട്. രാമായണകഥ വരച്ച മ്യൂറലുകൾ മങ്ങിയിട്ടുണ്ട്. ഇവിടെ ചതുശ്ശതം വഴിപാട് നട ക്കാറുണ്ട്.101 നാഴി പച്ചരിയും, 101 നാളികേരവും 10 റാത്തൽ അഥവാ 45.45 കിലോ ശർക്കരപ്പാവും 10 കദളിപ്പഴവും ചേർന്ന താണ് ചതുശ്ശതം. തുലാം 1 മുതൽ 12 വരെ തേവർസേവ ഉത്സ വത്തിന് സദ്യക്ക് ശേഷം നമ്പൂതിരിമാർ ചേർന്ന് സംഘക്കളി കളിക്കും. തന്ത്രി പാരമ്പര്യമായി വടക്കേടത്ത് മന.

40. പുലിയന്നൂർ അയ്യപ്പൻ കാവ്. വേലൂർ പഞ്ചായത്ത്. വെള്ളാട്ട ഞ്ഞൂർ. സ്വയംഭൂവാണ്. ക്ഷേത്രം 15ആം നൂറ്റാണ്ടുമുതലേ ഉള്ളു. തിരുത്തിമനയുടെയായിരുന്നു. 1998ൽ സമിതിയുടെ ഭരണമായി. ശ്രീകോവിലും നടപ്പന്തലും തിടപ്പള്ളിയും പണിതു. ദീർഘചതുര ഏകതലശ്രീകോവിൽ കിവക്കഭിമുഖം. സോപാനമോ പ്രണാളമോ ഇല്ല. ഓവ് മാത്രം. തിടപ്പള്ളി വടക്കുകിഴക്ക് , അതിന് പടിഞ്ഞാ റ് കിണർ. അയ്യപ്പശില അർദ്ധവൃത്താകാരമാണ്. 13 സെ മീ. തന്ത്രി ഇല്ല.

41. ഇയ്യാൽ കാത്യായനി . 7 കി മീ കുന്നംകുളത്തിനു തെക്കുകിഴക്ക്. തൊട്ട് വടക്കാഞ്ചേരിപ്പുഴ . വളരെ പുരാതനമാണ്.




പ്രധാനക്ഷേത്രത്തിൽ കാത്യായനിയും ഉപദേവതാക്ഷേത്രത്തിൽ ഭദ്രകാളിയുമുണ്ട്. വടക്ക് അഭിമുഖമായ ഭദ്രകാളിയാണ് ഇവിടെ കൂടുതൽ പ്രസിദ്ധ. പ്രധാനക്ഷേത്രം 1934 വരെ ഇയ്യാൽ നായർ തറവാടിന്റെയും പിന്നെ അകഴി ഇല്ലത്തിന്റെയുമായിരുന്നു. ഭദ്ര കാളിക്ഷേത്രം 18 കുടുംബക്കാരുടെയാണ്. പാതിരക്കോട്ട് പടനാ യർ, പാലക്കാട്ട്, ആടിയാട്, തെച്ചിക്കോട്ട് വലിയപണിക്കർ, കീഴു വീട്ടിൽ, മേലായ, മണ്ണഴി, അംബക്കാട്ട്, രാമാട്ട്, കാമ്പുറത്ത് ഇവ രെല്ലാം 18 കുടുംബത്തിൽ പെട്ടിരുന്നു. 1991 മുതൽ കൊച്ചിദേ വസ്വം ബോഡിന്റെ ക്ഷേത്രമാണ്. 11 അംഗസമിതി ഭരിക്കുന്നു. ക്ഷേത്രത്തിനു തൊട്ടടുത്താണ് ഇയ്യാൽഗുഹ. 1945 ഒക്ടോബർ 28ന് ഈ ഗുഹയിൽനിന്ന് 13 റോമൻസ്വർണ്ണനാണ്യവും 71 റോമൻ ദീനാറും കിട്ടി. 117 ബിസി മുതൽ 123 എഡി വരെയുള്ള നാ ണ്യങ്ങളാണ് കിട്ടിയത്. ക്ഷേത്രവും ഗുഹയും അക്കാലം മുതലേ പ്രസിദ്ധമായിരുന്നിരിക്കണം.കാത്യായനി പടിഞ്ഞാട്ടഭിമുഖമാണ്. ഭദ്രകാളിക്ഷേത്രത്തിൽ പടിഞ്ഞാട്ടഭിമുഖമായി ശിവനും ക്ഷേത്രപാ ലനുമുണ്ട്. (രുരുജിത് വിധാനം) കാത്യായനീക്ഷേത്രം ചതുരദ്വി തലം പടിഞ്ഞാട്ടഭിമുഖം. ചുറ്റമ്പലത്തിന് നാലുവാതിൽ. തെക്കുകി ഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. 6 തൂണുള്ള നടപ്പന്തലിലാണ് ബലിക്കല്ല്. മേൽക്കൂരയില്ലാത്ത ഉപദേ വതാക്ഷേത്രം നടപ്പന്തലിനു തെക്കുവശത്ത് കിഴക്കഭിമുഖമായി

കാണാം. അതിലാണ് ശാസ്താവ്. കാത്യായനീക്ഷേത്രത്തിന് വടക്കു ഭാഗത്താണ് ഭദ്രകാളി. വടക്കഭിമുഖം. വടക്കുകിഴക്ക് ശിവൻ പടിഞ്ഞാട്ടഭിമുഖം. ശിവനു തെക്ക് ക്ഷേത്രപാലന് പീഠപ്രതിഷ്ഠ. മര്യാദയും കുളവും കിണറുമുണ്ട്. മ്യൂറൽ ചിത്രങ്ങൾ ക്ഷേത്രപുനരുദ്ധാരണസമയത്ത് നഷ്ടമായി. കാത്യായനിയുടെ ശിലാവിഗ്രഹം 75 സെ മീ ഉയരമുള്ള നിൽക്കുന്ന ചതുർഭുജവൈഷ്ണവീരൂപമാണ്. ശംഖം,ചക്രം,ഗദ, പത്മം ധരിച്ചിരിക്കുന്നു. ഇരിക്കുന്ന ഗണപതിക്ക് 30 സെ മീ. 45 സെ മീ കണ്ണാടിയാണ് ഭദ്രകാലി. ശിവലിംഗം 3 സെ മീ. നിൽക്കുന്ന ശാസ്താ 30 സെ മീ. മേടത്തിലെ കാർത്തികനാളാണ് ഉത്സവം. ഉത്സവദിനം ദേവി പാറമ്മേൽ വിഷ്ണുക്ഷേത്രത്തിലേക്ക് എഴുന്നള്ളുന്നു. ഭദ്രകാളിയുടെ മുന്നിലൂടെ ആനയെ കൊണ്ടുപോകാറില്ല. ഭദ്രകാളിക്ഷേത്രത്തിൽ രോഹിണിനക്ഷത്രത്തിൽ മധുവേലയുണ്ട്. ഗ്രാമത്തിന്റെ നാലുദിശയിൽനിന്നും വരുന്ന മണ്ണാന്മാരാണ് ഇത് ചെയ്യുക. ഇതിന് ദേശവലത്ത് എന്നും പറയും. ഭദ്രകാളിയുടെ മുമ്പിൽ ഉണ്ണിപ്പിണ്ടികൾ കുത്തിനിർത്തി പട്ടുകൊണ്ട് മൂടിയാണ് പൂജ ചെയ്യുക. ഉണ്ണിപ്പിണ്ടികൾ പിന്നീട് വടക്കേ തോട്ടിൽ നിമജ്ജനം ചെയ്യും. പിന്നെ കുരുതി എന്ന ചടങ്ങു ചെയ്യും. തന്ത്രി പട്ടാമ്പിയിലെ അണ്ടലാടി. ശാന്തിക്കാരൻ എമ്പ്രാന്തിരിയാണ്. ഇവിടെ ബലിക്കല്ലിനു താഴെ ഉണ്ടായിരുന്ന ലിഖിതം ഏതോ ഗവേഷകർ കൊണ്ടുപോയി. അതിന്റെ പകർപ്പ് ക്ഷേത്രത്തിലുള്ളവർ എടുത്തുവെച്ചത് എനിക്ക്

കാണിച്ചുതന്നു.



42. കുന്നമ്പത്ത്കാവ് ഭഗവതി ചേരമനാങ്ങാട് (ചേരമാങ്ങാട്) കടാങ്ങോട് പഞ്ചായത്ത്. കുന്നംകുളത്തുനിന്ന് 6 കി മീ വടക്കുകിഴക്ക് പന്നിത്തടത്തിൽ. സ്വയംഭൂ. ചെറുമി പുല്ലരിഞ്ഞ കഥ ഇവിടേയുമുണ്ട്. 16ആം നൂറ്റാണ്ടുമുതൽ ക്ഷേത്രമുണ്ട്. കൊടുങ്ങല്ലൂരമ്മയുടെ അനുജത്തി എന്ന് സങ്കൽപ്പം. ശാന്തിക്കാരനോ കഴകമോ തന്ത്രിയോ ഇല്ലാത്ത ക്ഷേത്രമാണ്. വെളിച്ചപ്പാടുണ്ട്. നേദ്യം ഉണ്ടാക്കുന്നത് ഭക്തസ്ത്രീകളാണ്. വിലക്കു കൊളുത്തുന്നതും അവരാണ്. 1975ൽ കമ്മിറ്റി ഭരണം. ചതുരശ്രീകോവിൽ കിഴക്കഭിമുഖം, മേൽക്കൂരയില്ല. സോപാനമില്ല. പ്രണാളത്തിനു പകരം ഓവ്. തെക്കുകിഴക്ക് തിടപ്പള്ളി, തെക്കുപടിഞ്ഞാറ് കിണറ്. വടക്കുപടിഞ്ഞാറ് പത്തായപ്പുര. മുമ്പിലും കിഴക്കും ഓരോ മരമുണ്ട്. കണ്ണാടിബിംബത്തിന് 23 സെ മീ ഉയരം.

43. മാത്തൂർ ശിവക്ഷേത്രം പന്നിത്തടം. കടാങ്ങോട് പഞ്ചായത്ത്, ചേരമാങ്ങാട് ഗ്രാമം. വളരെ പഴയത്. 108 ശിവാലയങ്ങളിലൊന്ന്.വലിയ ബലിക്കല്ലിന്റെ അധിഷ്ഠാനത്തിലും മറ്റൊരു കരിങ്കല്ലിലുമായി രണ്ട് ലിഖിതമുണ്ട്. വളരെ പണ്ടുകാലത്ത് തമി

ഴ്നാട്ടിൽനിന്ന് വരുന്ന കന്നുകാലിക്കച്ചവടക്കാർ ഇവിടെ പന്നി ത്തടത്തിലാണ് തങ്ങിയിരുന്നത്.പന്നിയൂർ വാൾനമ്പിമാരായ തലപ്പള്ളിരാജവംശത്തിന്റെ വണികത്തടമാവാം പന്നിത്തടമെന്ന് വിചാരിക്കണം. ഒരിക്കൽ കാളകളുമായി കച്ചവടത്തിനു വന്ന ചെട്ടിയാർ രാവിലെ കുന്നംകുളത്തേക്ക് പോകാനൊരുങ്ങുമ്പോൾ കാള എഴുനേറ്റില്ല. അന്ന് ശിവക്ഷേത്രം വളരെ ചെറിയതായിരു ന്നു. ചെട്ടിയാർ ഒരു വിളക്ക് കൊളുത്തി , കാളയുമായി തന്നെ പോകാനനുവദിച്ചാൽ തിരിച്ചുവന്ന് ക്ഷേത്രം പുതുക്കിപ്പണിയാ മെന്ന് പ്രാർത്ഥിച്ചു. കാള എഴുനേറ്റു. അങ്ങനെ ചെട്ടിയാരാണ് പുതുക്കിപ്പണിത് ക്ഷേത്രം വലുതാക്കിയത്. പുരാതനകാലം മുതൽ കൊച്ചിരാജാവിന്റെ ക്ഷേത്രമാണ്. 1949ൽ ദേവസ്വം ബോഡ് (നെ ല്ലുവായ ദേവസ്വം ഓഫീസറാണ് മാനേജർ) ഏറ്റെടുത്തു. വൃത്താ കൃതിയിലുള്ള ഏകതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം. രണ്ട് പ്രാസാദദ്വാരം. ഒന്ന് പടിഞ്ഞാര് ശിവനും മറ്റേത് കിഴക്ക് പാ ർവ്വതിക്കും. അന്തരാളത്തിൽ തെക്ക് തെക്കഭിമുഖമായ ഉപദേവ താക്ഷേത്രത്തിൽ ഗണപതി,ദക്ഷിണാമൂർത്തി, അയ്യപ്പൻ, നാഗയ ക്ഷി. നമസ്കാരമമ്ഡപമുണ്ട്. ചുറ്റമ്പലം അപൂർണ്ണം. തെക്ക് വലിയമ്പലം. ബാക്കി ചുറ്റുമതിലാണ്. തെക്കുകിഴക്ക് തിടപ്പള്ളി, മാലമുറി. വലിയ ബലിക്കല്ല് പടിഞ്ഞാറ്. കുളമുണ്ട്. ശിവലിംഗം രുദ്രാക്ഷശില 67 സെ മീ . പാർവ്വതി സങ്കൽപ്പപ്രതിഷ്ഠ മാത്രം. ഇരിക്കുന്ന ഗണപതി 45 സെ മീ. ദക്ഷിണാമൂർത്തിക്കും അയ്യപ്പ നും ലിംഗം 60, 15 സെ മീ വീതം. നാഗയക്ഷി 30 സെ മീ. എല്ലാം ശ്രീകോവിലിനകത്താണ്. ശിവപ്രതിഷ്ഠ ചെയ്തത് പരശുരാമനാണ്.അഗസ്ത്യമുനി തപം ചെയ്ത സ്ഥലം കാണുന്നു. ജീവനുള്ള നന്ദിയെ പൂജിക്കുന്നുണ്ട്. തന്ത്രി പോർക്കളം വടക്കേടത്ത് മന.






44. വെള്ളാറക്കാട് ശ്രീരാമക്ഷേത്രം. കടാങ്ങോട്. വളരെ പുരാതനം. ഇവിടെ അരുവിക്കരയിൽ അഗസ്ത്യമുനി ഒരു ഗുഹയിൽ തപസ്സനുഷ്ഠിച്ചിരുന്നു. ഇവിടെയുള്ള കാട്ടിൽ ലോഹം നിറഞ്ഞിരുന്നു. സ്വർണ്ണസർപ്പങ്ങളും കാടുകളും പുഴകളും നിറഞ്ഞിരുന്നു. ഒരിക്കൽ അരുവി കവിഞ്ഞ് വെള്ളം അഗസ്ത്യന്റെ ഗുഹയിൽ പ്രവേശിച്ചു. തപസ്സ് മുടങ്ങി. മുനി

ശ്രീരാമനെ ധ്യാനിച്ചു. രാമൻ പ്രത്യക്ഷപ്പെട്ട് വെള്ളത്തിനടിയിൽ കിട
ക്കുന്ന തന്റെ വിഗ്രഹം പ്രതിഷ്ഠിക്കാനാവശ്യപ്പെട്ടു. അപ്രകാരം അഗ
സ്ത്യൻ വിഗ്രഹം എടുത്ത് വരുണനെ അടക്കിയ രാമന്റെ സങ്കൽപ്പ
ത്തിൽ പ്രതിഷ്ഠിച്ചു. വെള്ളവും അറയും (ഗുഹ) കാടും ഉള്ളതു
കൊണ്ട് വെള്ളാറക്കാട് എന്ന് പേരുവന്നു. അഗസ്ത്യനുശേഷം , കൊ
ച്ചി വന്ദേരി രാജകുടുംബത്തിന്റെ അധീനത്തിലുള്ള ഈ പ്രദേശത്ത്
നാലു മനക്കാരാണ് ക്ഷേത്രഭരണം നടത്തിയിരുന്നത്. കോടനാട്ട് നമ്പൂ
തിരിപ്പാട്. തെക്കേടത്ത് ഭട്ടതിരി, മഞ്ഞപ്പറ്റ പാഴിയോട്ട് ഭട്ടതിരി, നടു
വിലപ്പാട്. അവസാനത്തെ മന ഇപ്പോഴില്ല. 1970 വരെ ബാക്കി മൂന്നു
മനക്കാരാണ് ഭരിച്ചിരുന്നത്. 71ൽ സമിതിവന്നു. 3500 പറ നെല്ല് മിച്ച
വാരമുണ്ടായിരുന്ന ക്ഷേത്രമാണ്. ഏകതലവട്ടശ്രീകോവിൽ കിഴക്കഭിമു
ഖം. വടക്കുകിഴക്ക് കിണർ.ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും
വടക്കും വാതിൽ. 2 തിടപ്പള്ളിയുണ്ട്. തെക്കുകിഴക്കും വടക്കുകിഴക്കും.
ഗണപതി തെക്കേ നാലമ്പലത്തിലാണ്. അവിടെ ഗണപതിഹോമത്തിനു
ള്ള ഹോമകുണ്ഡവുമുണ്ട്. തെക്കുപടിഞ്ഞാറ് മാലമുറിയും വടക്കുകിഴ
ക്ക് അരി വെക്കാൻ കലവറയും. കിഴക്കു് തെക്കേ അറ്റത്ത് കുളപ്പുര
യോടുകൂടിയ കുളം. തെക്കുപടിഞ്ഞാറ് ബ്രഹ്മരക്ഷസ്സ്. വടക്ക് ഊട്ടു
പുര. വടക്കുകിഴക്ക് പത്തായപ്പുര, കിഴക്ക് നാഗക്കാവ്. മര്യാദ ഉണ്ട്.
60 സെ മീ ഉയരമുള്ള ചതുർഭുജവിഷ്ണുവിഗ്രഹം നിൽക്കുന്ന രൂപമാ
ണ്. 45 സെ മീ ഇരിക്കുന്ന ഗണപതിക്ക്. 15 സെ മീ ലിംഗം ബ്രഹ്മര
ക്ഷസ്സിന്.. നാഗം 30 സെ മീ. മുമ്പ് കഴകം വെള്ളാറക്കാട്ട് പിഷാരം,
മേലേപ്പാട്ട് വാരിയം, കീഴേപ്പാട്ട് വാരിയം, കണ്ടൻ കണിയത്ത് പൊതു
വാള് ഇവർക്കായിരുന്നു. തന്ത്രി കക്കാട്ട് മന.

45. കടാങ്ങോട്ട് കൈക്കുളങ്ങര ഭഗവതി. കുന്നംകുളത്തുനിന്ന് 12 കി മീ വടക്കുകിഴക്ക് എരുമപ്പട്ടി(മഹിഷപുരം) അവിടെനിന്ന് 2 കി മീ വടക്കുപടിഞ്ഞാറ് കടാങ്ങോട്ട്. താരതമ്യേന പുതിയതാണ്. 17ആം നൂറ്റാണ്ടിൽ മല്ലിശ്ശേരി എളേതിന്റെ ഓലക്കുടമേൽ വന്നതെന്ന് കഥ. അതല്ല, ചേരവരമ്പത്തുകാവിൽ മാസങ്ങളോളം ഭജനമിരുന്ന പാലക്കാട്ട് നായരുടെ കൂടെ വന്നതെന്നും ഒരു കഥ. നാലു നായർ തറവാട്ടിന്റെയാ യിരുന്നു. കണിയത്ത്,എടമ്പത്താത്ത്, വെളുത്ത്, കുറ്റിപ്പുറത്ത്. പിന്നെ തെക്കേ മഠത്തിനു കൊടുത്തു. മഠം നിയമിച്ച മുതൽപിടിക്കാരൻ (ട്രഷ റർ) മാനേജ് ചെയ്യുന്നു. ഈ ക്ഷേത്രത്തിലെ ശാന്തിക്കാരനായിരുന്ന കൈ തക്കര ഭട്ടതിരിയുടെ മകനാണ് വരാഹമിഹിരന്റെ ഹോരക്ക് ഹൃദ്യപഥ വ്യാഖ്യാനമെഴുതിയ കൈക്കുളങ്ങര രാമവാരിയർ. അദ്ദേഹത്തിന് ഇ വിടെ കഴകമുണ്ടായിരുന്നു. 3000 പറ മിച്ചവാരമുണ്ടായിരുന്ന ക്ഷേത്ര മാണ്. ചതുരഏകതലം കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് നാലുവശം വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് അന്തിമഹാ കാളൻ കിഴക്കഭിമുഖം. തെക്ക് പത്തായപ്പുരമാളിക. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി അയ്യപ്പൻ. അതിന്നു പിന്നിൽ മര്യാദക്ക് അകത്ത് കുളവും കൊക്കറിണി(തീർത്ഥക്കുളം)യും. വടക്കുകിഴക്ക് രണ്ട് കിണ റുണ്ട്. ഒന്ന് ചുറ്റമ്പലത്തിന് അടുത്താണ്. ഒന്ന് തിടപ്പള്ളിക്കടുത്തും. ആനപ്പള്ള മര്യാദയാണ്. ഭഗവതി രൂപമില്ലാത്ത ശിലയാമ് 30 സെ മീ. അയ്യപ്പന് ലിംഗം 4.5സെമീ. അന്തിമഹാകാളൻ ദാരുശിൽപ്പം നിൽക്കുന്ന രൂപം 60 സെ മീ. തന്ത്രി വടക്കേടത്ത്. ശാന്തി ഭട്ടതിരി.
46. തിച്ചൂർ ശാസ്താ വരവൂർ പഞ്ചായത്ത്. പുരാതനം. ചെറുമൻ പാറയുടെ മുഴച്ചുനിൽക്കുന്ന ഭാഗത്ത് ആയുധം മൂർച്ച കൂട്ടുമ്പോൾ ചോര കണ്ടു. ഊരാരെ അറിയിച്ചു. രാവിലെയും വൈകുന്നേരവും പാറയുടെ മുമ്പിൽ ദീപം തെളിക്കാനാരംഭിച്ചു. പിന്നെ മണക്കോട്ടച്ചൻ ക്ഷേത്രം പണിതു. ദേവത നിരൃതികോണിലേക്ക് അഭിമുഖമായിരിക്കുന്നു എന്ന പ്രത്യേകത ഉണ്ട്. ഇരുപത്തിരണ്ടര ദേശം പിടിച്ചടക്കിയ സേനാ പതിയെ അഭിമുഖീകരിച്ചാണ് ദേവസ്ഥാനം. ശാസ്താവ് പ്രദക്ഷിണ വഴിക്കടുത്ത് പൊൻകുന്ന്( നിധി വെച്ച കുന്ന്) അഭിമുഖീകരിച്ചാ ണെന്നും കാണുന്നു. പണ്ടുകാലത്ത് (ചേരഭരണകാലത്ത്) യോദ്ധാക്കൾ യുദ്ധത്തിനു പോകുംമുമ്പ് ഈ ശാസ്താവിനെ തൊഴുതാണ് പോയിരു ന്നത്. ക്ഷേത്രത്തിനു കിഴക്ക് കാവുങ്കൽ പണിക്കരുടെ കളരിയുണ്ട്. മണക്കോട്ടച്ചന്റെ ബന്ധുക്കളായ പാലിയത്തച്ചന്മാരുടെ പാലിയം ട്രസ്റ്റും 11 അംഗക്കമ്മിറ്റിയുമാണ് ഇപ്പോൾ ഭരിക്കുന്നത്. ഇരുപത്തിരണ്ടരദേശ ത്തുനിന്ന് 7000 പറ നെല്ല് കിട്ടിയിരുന്നു. ഗജപൃഷ്ഠശ്രീകോവിലാണ്. തെക്കുപടിഞ്ഞാട്ട് അഭിമുഖം. പ്രണാളമില്ല. (ശ്രീകോവിൽ ഭൂനിരപ്പിലാ

യതുകൊണ്ട്) . മുമ്പിൽ പാട്ടൂട്ട്. കിണർ വടക്ക്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുകിഴക്ക് കൂത്തമ്പലവും വടക്ക് അഗ്രശാലയും. തെക്കുപടിഞ്ഞാറ് ദ്വിതലമുള്ള പത്തായപ്പുര. ആനപ്പള്ള മര്യാദ. വടക്കുകിഴക്ക് കച്ചേരി(ഓഫീസ്), തെക്കുകിഴക്ക് കുളം. ശ്രീമുഖത്ത് സർപ്പങ്ങൾ, സ്വയംഭൂ ശാസ്താവിനു മുകളിൽ 60 സെ മീ വെള്ളിവിഗ്രഹമുണ്ട്. അതിന് ആയുധങ്ങളുമുണ്ട്. 15 സെ മീ ശിംവലിംഗം . തന്ത്രി ഐക്കാട്ട് മന തൃശൂർ.

47. തിച്ചൂർ വിരുത്താനം ഭഗവതി. വരവൂർ പഞ്ചായത്ത്. പുരാതനം. ഭദ്രകാളിയാണ്. വീരഭദ്രനും ക്ഷേത്രപാലനും ശിവനുമുണ്ട്. വീരഭദ്രൻ അതേ ഗർഭഗൃഹത്തിലാണ്. അടികളാണ് പൂജാരി. സാത്വികപൂജയാണ്. രുരുജിത്ത് വിധാനമാണ്. ചതുരഏകതലശ്രീകോവിലാണ് കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണറുണ്ട്. ചുറ്റമ്പലത്തിന് കിവക്കും പടിഞ്ഞാറും വാതിലുണ്ട്. തെക്കേ നാലമ്പലത്തിലാണ് തിടപ്പള്ളി. പടിഞ്ഞാറെ നാലമ്പലത്തിന്റെ തെക്ക് ഉപദേവതാക്ഷേത്രം. ചുറ്റമ്പലത്തിനു ചുറ്റും വിളക്കുമാടം. വടക്ക് ശിവനും ക്ഷേത്രപാലനും ഉപദേവതാക്ഷേത്രം. മര്യാദയുടെ വടക്കുകിഴക്കാണ് കുളം. അഗ്രമണ്ഡപത്തിലെ കരിങ്കൽത്തൂണുകളിൽ ഗോപികമാരും കൃഷ്ണനും കാളിയമർദ്ദനവും ശിവലിംഗവും മനുഷ്യരൂപങ്ങളുമുണ്ട്. നിൽക്കുന്ന ചതുർഭുജദാരുശിൽപ്പത്തിന് 105 സെ മീ. ചാമുണ്ഡിയാണ്. വാളും ചിലമ്പും വലത്തും ദാരികശിരസ്സും പാത്രവും ഇടത്തും ധരിച്ചിരിക്കുന്നു. ഗർഭഗൃഹത്തിൽ രണ്ടു കൈയുള്ള വീരഭദ്രന്റെ ദാരുശിൽപവുമുണ്ട്. ചുരിക വലത്തു കയ്യിലും , ഇടത്തുകൈ ലോലഹസ്തവുമാണ്. 45 സെ മീ ഉയരമുള്ള നിൽക്കുന്ന രൂപമാണ്. ഗണപതിയും ഭദ്രകാളിയും ഇരിക്കുന്നു, 15 സെ മീ വീതം. ഭവനേശ്വരിക്കും സുബ്രഹ്മണ്യനും ലിംഗം 7.5 സെ മീ വീതം. ശിവലിംഗം 30 സെ മീ. ക്ഷേത്രപാലന്റെ വിഗ്രഹം 30 സെ മീ. തന്ത്രി വിരുത്താനത്ത് മഠം. ശാന്തിക്കാർ അടികൾ.(കൊടുങ്ങല്ലൂരമ്മയുടെ പൂജാരികൾ)

48. തിരുമാത്തളിയപ്പൻ തളി ശിവക്ഷേത്രം വരവൂർ പഞ്ചായത്ത്. തിച്ചൂർഗ്രാമം. ഇവിടത്തെ വലിയ ബലിക്കല്ലിന് പെരുഞ്ചെല്ലൂരിലെ വടേശ്വരം തളിയിലെ ബലിക്കല്ലുമായി ചില സാദൃശ്യങ്ങളുണ്ട്.


Vrishabha
Netumpurayur Thali
Vrishabhakreeditha
of hindlegs




വടക്കാഞ്ചേരിനിന്ന് 15 കി മീ വടക്ക്. വളരെ പുരാതനമാണ്. നിത്യവിചാരേശ്വരം തളി എന്നും പേരുണ്ട്. 108 ശിവക്ഷേത്രങ്ങളിലൊന്നാണ്. മൂഷക,ചേരചക്രവർത്തിമാരുടെ കാലത്ത് മദ്ധ്യകേരളത്തെ നെടുമ്പ്രയൂരെന്നും ഉത്തരകേരളത്തെ കുറുമ്പ്രയൂരെന്നും (നെടും പുറൈയൂർ, കുറുംപുറൈയൂർ) പറഞ്ഞിരുന്നു. നെടുംപുറൈയൂരിലെ പ്രധാനതളി ക്ഷേത്രങ്ങളിലൊന്നാണ് തിരുമാത്തളിയപ്പൻ. ചേരചക്രവർത്തിമാരുടെ ക്ഷേത്രമാണ്. വില്വമംഗലം ദർശനം നടത്തിയിട്ടുണ്ട്. ശിവന്റെ ഉഗ്രഭാവം കുറക്കാനാണ് വടക്കേ നാലമ്പലത്തിൽ കൃഷ്ണനെ പ്രതിഷ്ഠിച്ചിരിക്കുന്നത്. ഇവിടത്തെ നന്ദിക്ക് പ്രത്യേകതയുണ്ട്. തല വടക്കോട്ട് അൽപ്പം ചെരിഞ്ഞാണിരിക്കുന്നത്. മുഴുവനുമായി വടക്കോട്ട് തിരിഞ്ഞാൽ പ്രളയം വന്ന് രാജ്യം നശിക്കുമെന്നാണ് വിശ്വാസം. വടക്കുനിന്ന് തെക്കോട്ട് 14 നാടുകളാണ് കുലശേഖരകാലത്ത്. കോലത്തുനാട്, പുറക്കിഴൈ നാട്, കുറുംപുറൈനാട്, പോളനാട്, ഏറാൽനാട്, വള്ളുവനാട്, നെടുംപുറൈയൂർ നാട്, കാൽക്കരൈനാട്, കീഴ്മലൈനാട്,വെൺപൊലിനാട്, മുഞ്ഞ്ജൈനാട്, നണ്ടുഴിനാട്, ഓടനാട്, വേണാട്. നെടുംപുറൈനാട്ടിലെ ഭരണം തലപ്പള്ളി, പാലക്കാട്, ചിറ്റൂർ, ആലത്തൂർ എന്ന് നാലു താലൂക്കുകളായിട്ടാണ്. തിച്ചൂർഗ്രാമത്തിലെ തിരുമാത്തളിയപ്പൻതളിയും നെടുമ്പ്രഗ്രാമത്തിലെ കുളശേഖരനല്ലൂർ തളിയും തലസ്ഥാനം. വാതിൽമാടത്തിന് ഇരുവശമായി കാണുന്ന 8 വട്ടെഴുത്ത് ലിഖിതങ്ങളിൽ കോതരവിവർമ്മൻ(917-47) 17ആം ഭരണവർഷ(934)ലിഖിതം തളിയാരും (ഭരണസമിതി) തളി അധികാരികളും വെൺപൊലിനാട് കോതരവിയുടെ

അദ്ധ്യക്ഷതയിൽ ചേർന്ന് ഉഗ്രമംഗലം, ഈശാനമംഗലം ഗ്രാമങ്ങൾ നിത്യ വിചാരേശ്വരന് ദാനം ചെയ്തത് കാണുന്നു. ഈ ലിഖിതത്തിലാണ് പാട്ടം (വിളവിന്റെ ഓഹരി) എന്ന പദം ആദ്യം കാണുന്നത്. ഇന്ദുക്കോതവർമ്മ(947-62) 298 കലം 26 നാഴി അരി ക്ഷേത്രജീവനക്കാർക്കും 109 കലം 2 നാഴി അരി പൂജക്കും പൂജാരികൾക്കും 806 നാഴി അരി ഗന്ധർവ്വികൾക്കും 16 കലം 50 നാഴി അരി കാണന്മാർക്കും ഓവിയർക്കും കൊടുക്കുന്ന രേഖയുണ്ട്. (അതായത് 900 എഡിക്ക് മുമ്പേ ക്ഷേത്രം നിലവിലുണ്ട്. അന്നേ നിരവധി ജോലിക്കാരുണ്ട്) ക്ഷേത്രത്തിന്റെ 200 മീ വടക്ക് പഴയ കോട്ടയുടെ അവശിഷ്ടങ്ങൾ കാണുന്നുണ്ട്. 12 ഏക്കറുള്ള ആറക്കുളം, അതിന്നു ചുറ്റും 9 ക്ഷേത്രം ഏതാണ്ട് 400 മീ കിഴക്ക് കാണാം. (ആറ് അഥവാ പുഴ വഴിമാറി ഒഴുകിയകാലത്ത് രൂപപ്പെട്ടതാകയാലാണ് ആറക്കുളം എന്ന് പേര്). തൊട്ടടുത്ത കുന്നിൻമുകളിൽ ജീർണ്ണിച്ചുകിടക്കുന്ന കീഴ്ത്തളി ക്ഷേത്രമുണ്ട്. എല്ലാം കൂടി വലിയ ക്ഷേത്രസമുച്ചയമായിരുന്നു. 1977 വരെ ദേശമംഗലം മനയുടെയായിരുന്നു. അതിന്നുശേഷമാണ് കമ്മിറ്റി ഏറ്റെടുത്തത്.









പണ്ടുകാലത്ത് ആറക്കുളം വരെ ചെറിയ കപ്പലുകൾ വന്നിരുന്നു. ഈ പ്രദേശത്താണ് ഭാരതപ്പുഴ കടലിലേക്ക് ചേർന്നിരുന്നത്. കടൽ പിന്മാറി, പുഴ വഴിമാറി ഒഴുകി, അക്കാലത്ത് തിരുനാവാ എന്ന വാകയൂർ പെരുംതുറൈ (തുറമുഖം) ഇല്ലാതായി, ആറക്കുളം രൂപപ്പെട്ടു എന്ന് ഭൂപ്രകൃതിയുടെ ചരിത്രം. 8 ലിഖിതങ്ങളിലൊന്ന് വിജയബലിയുടെ രേഖയാണ്. ഇത് വിജയബലി നടന്നിരുന്ന കുലശേഖരപുരംതളിയിൽനിന്ന് കൊണ്ടുവന്നതാവാം. നിത്യവിചാരേശ്വരനെന്നത് ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ നാമമാണ്. തന്ത്രി കണ്ണമ്പിള്ളിമന കൂറ്റനാട്.

49. കീഴ്ത്തളി മഹാദേവൻ. വരവൂരിൽനിന്ന് 2 കി മീ വടക്കുകിഴക്ക്. ആറങ്ങോട്ടുകര ജങ്ക്ഷനിൽ. പുരാതനം. വളരെ വലിയ ശിവലിംഗം മാത്രമാണ് ഉണ്ടായിരുന്നത്. 2.44 മീ ഭൂനിരപ്പിൽനിന്ന് ഉയർന്ന കുന്നിന്മേലാണ് ശിവലിംഗം.







ആകെ 3.25 മീ, വ്യാസം 2.14 മീ ഉള്ള ഭീമൻലിംഗമാണ്. നെടുമ്പ്രയൂർ തളിക്കടുത്ത് ചേരരാജാക്കന്മാരാണ് ഉണ്ടാക്കിയത്. ഇതിനു ചുറ്റും അകത്തുമായി 108 ശിവലിംഗമുണ്ട്. പെരുമാക്കന്മാർ 108 ശിവലിംഗവും ദർശനം നടത്തിയിരുന്നു. ഇപ്പോൾ പലതും എവിടെയാണെന്ന് അറിവില്ല. ചിലതെല്ലാം റോഡുവക്കിലും കുളക്കരയിലും നോട്ടമില്ലാതെ കിടക്കുന്നുണ്ട്.



തെങ്ങു കേറുന്ന വ്യക്തി മരത്തിന്റെ മുകളിൽനിന്ന് സർപ്പം ഇറങ്ങുന്ന തും താഴെ മറ്റൊന്ന് നോക്കിനിൽക്കുന്നതും കണ്ടു. നാശോന്മുഖമായി കിടക്കുന്ന ക്ഷേത്രത്തിൽ മൺചെരാതു കൊളുത്തുന്ന ഒരു ഭക്തൻ വിഗ്ര ഹത്തിൽ സർപ്പം ഇരിക്കുന്നതു കണ്ടു. എഡി 2000 മുതൽ പുനരുദ്ധാ രണം തുടങ്ങി. 2002ൽ മൃഡാനന്ദാത്മജി മഹാരാജാണ് ശിലാസ്ഥാപനം ചെയ്തത്. പ്ലാൻ കാണിപ്പയ്യൂർ കൃഷ്ണൻ നമ്പൂതിരിപ്പാട് വരച്ചു. 13 ലക്ഷമാണ് ശ്രീകോവിലിന് വേണ്ടി കരുതിയത്. 2004ൽ പുനപ്രതിഷ്ഠ കണ്ണംപിള്ളി കൃഷ്ണൻനമ്പൂതിരി നിർവ്വഹിച്ചു. (26 ഏപ്രിൽ 2004 മേട ത്തിലെ പുണർതം). ഭൂമി മുഴുവനും അന്യാധീനമായിരുന്നു. ആകെ 30 സെന്റെ ക്ഷേത്രത്തിനുള്ളു. പടിഞ്ഞാട്ടഭിമുഖമാണ്. ചതുരത്തിലുള്ള പീഠ ത്തിലാണ് ശിവലിംഗം. അതിന്റെ വശങ്ങൾ 2.19 മീറ്ററാണ്. വടക്കു കി ഴക്ക് കിണറുണ്ട്. വടക്ക് അന്നദാനഹാൾ. ശിവലിംഗം 244 സെ മീ (പീ ഠം അടക്കം). വ്യാസം 219 സെ മീ. ശിലാലിംഗമാണ്. കിരാത മൂർത്തി സങ്കൽപ്പത്തിൽ പരശുരാമപ്രതിഷ്ഠയാണ്. രണ്ടാമത് ഒരു ഋഷി പുനപ്ര തിഷ്ഠ ചെയ്തിട്ടുണ്ട്. മൂന്നാമത്തെ തന്ത്രിയാണ് കണ്ണമ്പിള്ളി മന.

50. ആറങ്ങോട്ടു കാർത്യായനി. ദേശമംഗലം പഞ്ചായത്ത് വളരെ പുരാത നം. യയാതിപുത്രിയായ മാധവിയെക്കുറിച്ച് ബാലാമണിയമ്മയും ഒ. എൻവി കുറുപ്പും മനോഹരമായ കവിതകളെഴുതിയിട്ടുണ്ട്. ഗാലവന്നു വേണ്ടി യയാതി മാധവിയെ ദാനം ചെയ്തതു് അവൾക്ക് വിവിധരാജാ ക്കന്മാരിലായി മക്കൾ ജനിച്ചതും ഒടുവിൽ ഗാലവന്റെ ഗുരുവായ വി ശ്വാമിത്രനിൽനിന്ന് ജനിച്ച പുത്രൻ അഷ്ടാവക്രനാവുന്നതുമെല്ലാം പുരാ

ണകഥയാണ്. വരകൽപ്പകവല്ലിയായ മാധവിയെ ആരാധിക്കുന്ന കാത്യാ യനീക്ഷേത്രം പുത്രനായ അഷ്ടാവക്രൻ തപം ചെയ്ത സ്ഥലമാണ്. ഭാര തപ്പുഴ ഒരിക്കൽ തന്റെ തപം മുടക്കിയതുകൊണ്ട് അഷ്ടാവക്രൻ വഴി മാറ്റി ഒഴുക്കിയതിനാലാണ് ആറിന്റെ അങ്ങോട്ടുള്ളകരയായി ഈ ഭാഗം പരിണമിച്ചത്.(ആറങ്ങോട്ടുകര) വടക്കുഭാഗത്താണ് പുഴ ഇപ്പോഴൊഴു കുന്നത്. ഗർഭഗൃഹത്തിൽ ഒരു വലിയ കുഴി അഥവാ ഗർത്തമാണ്. അതിൽനിന്ന് കുറുക്കുത്തിമുല്ലയുടെ ഇനത്തിലുള്ള മാധവീലത ഉത്ഭ വിക്കുന്നു. ലത എന്നു പറയുന്നുവെങ്കിലും ഇത് കാലപ്പഴക്കം കൊണ്ട് വളരെ വലിയ ഒരു വൃക്ഷമാണ് ഇപ്പോൾ. കുഴിയുടെ ആഴം അളക്കാ നാവില്ല. കാലവർഷക്കാലത്ത് വെള്ളം കുത്തിയൊലിച്ച് ഗർഭഗൃഹം മുഴുവനും 15-25 സെ മീ ജലത്തിൽ മുങ്ങിപ്പോകും. മുമ്പ് ഈ കുഴി യിൽ മൺവിഗ്രഹമുണ്ടായിരുന്നെന്നും അത് നൂറ്റാണ്ടുകൾക്ക് മുമ്പേ അപ്രത്യക്ഷമായെന്നും പഴമക്കാർ പറയുന്നു. മാധവീവൃക്ഷത്തെയാണ് കാത്യായനീദേവിയായി ആരാധിക്കുന്നത്. ആറങ്ങോടൻ, ആറങ്ങോട്ടു ടയാൻ,വല്ലഭൻ, ഇരായിരൻ ചാത്തൻ, വെള്ളാട്ടിരി, വള്ളുവക്കോനാ തിരി എന്നെല്ലാം പേരുകളുള്ള വള്ളുവനാട്ട് സ്വരൂപത്തിന്റെയാണ് ഈ ക്ഷേത്രം. കുറച്ചുകാലം തൃശൂർ ബ്രഹ്മസ്വം മഠവും പിന്നെ കൂടല്ലൂർ, ദേശമംഗലം മനകളും കാര്യങ്ങൾ നോക്കിയിരുന്നു. ട്രസ്റ്റി കൂടല്ലൂർ മനയാണ്. കേരളത്തിലെ രണ്ടു തമ്പ്രാക്കളിൽ ഒരാളായിരുന്ന കൽപ്പക ഞ്ചേരി തമ്പ്രാക്കളുടെ പരദേവതയാണ്. വരകൽപ്പവല്ലി എന്നാണ് കൽപ്പകഞ്ചേരിയെ ചന്ദ്രോത്സവകാരൻ വിളിക്കുന്നത്. കൽപ്പകഞ്ചേരി ഇല്ലത്താണ് പ്രശസ്തയായ താത്രിക്കുട്ടി ജനിച്ചതെന്നതും ശ്രദ്ധേയമാണ്. 1970ൽ ക്ഷേത്രഭരണം കമ്മിറ്റിയും കൊച്ചിൻ ദേവസ്വം ബോഡും ഏറ്റെ ടുത്തു. ചതുരശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖമാണ്. അകത്തെ ബലിവട്ട ത്തിൽ കിണറുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. വടക്കുകിഴക്ക് ശിവനും ഗണപതിയും പടിഞ്ഞാട്ടഭിമുഖം. തെക്കുകിഴ ക്ക് തിടപ്പള്ളി. കിഴക്കും പടിഞ്ഞാറും 2 ഗോപുരമുണ്ട്. മാധവീലതക്ക് വനദുർഗ്ഗാസങ്കൽപ്പമാണെങ്കിലും സരസ്വതിയുടെ ചൈതന്യമാണ്. (മൂകാം ബിക). ഇരിക്കുന്ന ഗണപതി 15 സെ മീ. ശിവലിംഗം 15 സെ മീ. തന്ത്രി പുലിയന്നൂർ ആറങ്ങോട്ടുകര.

51. കോട്ടമ്പത്തൂർഭഗവതി ദേശമംഗലം. 19ആം നൂറ്റാണ്ടിലെ ക്ഷേത്രം സ്വയംഭൂ. ദേശമംഗലത്തെ അന്തർജനം മരച്ചുവട്ടിലിരിക്കുന്ന വനദു ർഗ്ഗയെ സ്വപ്നം കണ്ടു. 1944ലാണ് ക്ഷേത്രം പണിതത്. 1984ൽ 11 അംഗകമ്മിറ്റി എടുത്തു..1989-90ൽ പുനരുദ്ധരിച്ചു. ചതുരഏകതലം കിഴക്കഭിമുഖം. വടക്ക് തിടപ്പള്ളിയും കിണറും .ചുറ്റുമതിലുണ്ട്. വനദുർഗ്ഗ 0 സെ മീ ശിലാലിംഗം. തന്ത്രി ഇല്ല.

52. കട്ടവത്തൂർ ശിവൻ ദേശമംഗലം. ക്ഷേത്രത്തിൽനിന്ന് 32 പടി ഇറ ങ്ങിയാൽ ഭാരതപ്പുഴ. ഇവിടെ പുഴ ഒഴുകുന്നത് തെക്കുനിന്ന് വട ക്കോട്ടാണ്.സ്വയംഭൂ. 1915ൽ ദേശമംഗലം മന കാരണവർ സ്വപ്നത്തിൽ പുഴയെ അഭിമുഖീകരിച്ച് ശിവനെ സ്വപ്നം കണ്ടു. ബലിതർപ്പണം ചെയ്തു. ക്ഷേത്രമുണ്ടാക്കി. 1991ൽ ട്രസ്റ്റും കമ്മിറ്റിയും ഭരണം ഏറ്റെ ടുത്തു. ഏകതലവൃത്തശ്രീകോവിൽ കിഴക്കഭിമുഖം. തെക്ക് ശ്രീകോവി ലിനോടു ചേർന്ന ഉപദേവതാക്ഷേത്രത്തിൽ ഗണപതി. വടക്കുകിഴക്ക് കിണർ,ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും മൂന്ന് വാതിൽ. വടക്ക് വിഷ്ണുക്ഷേത്രം വലിയ ബലിക്കല്ലോടുകൂടി. മര്യാദ ജീർണ്ണിച്ചു കിടക്കുന്നു. 90 സെ മീ നിൽക്കുന്ന ചതുർഭുജവിഷ്ണുവാണ്. 30 സെ ഇരിക്കുന്ന ഗണപതി. തന്ത്രി കരിയന്നൂർ.
53. കാളകണ്ഠേശ്വരം ശിവൻ ദേശമംഗലം. സ്വയംഭൂ. 1907ൽ കാള മൺതിട്ട കുത്തിയപ്പോള്കല്ലിൽ ചോരകണ്ടു. 1921ൽ 6 കി മീ പടിഞ്ഞാറുള്ള കാരക്കാട്ട് (ഷൊർണൂർ) വിഷ്ണുക്ഷേത്രം അക്രമികൾ തകർത്തു. ഊ രാളർ ആ വിഗ്രഹം ഇവിടെ കൊണ്ടുവന്ന് പ്രതിഷ്ഠിച്ചു. പിന്നീട് അത് മാറ്റി പുതിയത് പ്രതിഷ്ഠിച്ചു. 1990 മുതൽ കണ്ഠയൂർ ക്ഷേത്രോ പാസനാ ട്രസ്റ്റിന്റെയാണ്. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഭഗവതിക്കും ഗണപതിക്കും ഉപദേവതാക്ഷേത്രം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് നാലുവശം വാതിൽ.തെക്കുകിഴക്ക് തിടപ്പള്ളി. വിഷ്ണു തെക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖം. സ്വയംഭൂശിവലിംഗം 45 സെ മീ ഉഗ്രസങ്കൽപ്പമാമ്. 120 സെ മീ നിൽക്കുന്ന ചതുർഭുജവിഷ്ണു സൌമ്യം. 15 സെ മീ ഉള്ള ഇരിക്കുന്ന വിഗ്രഹമാണ് ഗണപതിക്കും ഭഗവതിക്കും. തന്ത്രി കാരക്കാട്ട് കരിയന്നൂർ മന.
54. മണിക്കുട്ടി അഞ്ചുമൂർത്തി ദേശമംഗലം.

ഭാരതപ്പുഴയുടെ 500 മീ വടക്ക് പുരാതനമായ ഒരു വിഷ്ണുക്ഷേത്രവും ഗണപതി, അയ്യപ്പൻ ഉപദേവതാക്ഷേത്രങ്ങളും ഉണ്ടായിരുന്നു. ഭാരത പ്പുഴയുടെ തീരത്ത് മറ്റൊരു പുരാതനശിവക്ഷേത്രവും വനദുർഗ്ഗ,അയ്യപ്പൻ, ഗണപതിവിഗ്രഹങ്ങളുമുണ്ടായിരുന്നു. ഒരു വെള്ളപ്പൊക്കക്കാലത്ത് ശിവ ക്ഷേത്രത്തിലെ വിഗ്രഹങ്ങൾ മാറ്റേണ്ടിവന്നു. അവ വിഷ്ണുക്ഷേത്രത്തിൽ പ്രത്യേകചുറ്റമ്പലത്തോടും ശ്രീകോവിലോടും കൂടി പ്രതിഷ്ഠിച്ചു. അങ്ങനെ 5 മൂർത്തിമാരായി. വിഷ്ണു, ശിവൻ, വനദുർഗ്ഗ,ഗണപതി,അയ്യപ്പൻ. 1991ൽ ട്രസ്റ്റ് രൂപീകരിക്കുന്നതുവരെ തെക്കേമഠം തൃശൂരാണ് നടത്തിയിരു ന്നത്. വിഷ്ണുക്ഷേത്രസമുച്ചയം ഏകതലം ചതുരം പടിഞ്ഞാട്ടഭിമുഖം. വടക്കുപടിഞ്ഞാറ് കിണർ. ചുററമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതി ൽ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് അയ്യപ്പനും ഗണപതിയും.

അഗ്രമണ്ഡപത്തിൽ ബലിക്കല്ല്. തെക്കുകിഴക്ക് കുളം. ശിവക്ഷേത്രസമുച്ചയം വിഷ്ണുക്ഷേത്രത്തിനു വടക്കാണ്. രണ്ടു ക്ഷേത്രം ശിവനും വനദുർഗ്ഗക്കുമായി ഉണ്ട്. നാലമ്പലത്തിന്റെ തെക്കുപടിഞ്ഞാറ് ഗണപതി. ശിവന് ഏകതല വൃത്തശ്രീകോവിലും വനദുർഗ്ഗക്ക് ദീർഘചതുരശ്രീകോവിലും കിഴക്കഭിമുഖം. വനദുർഗ്ഗക്ക് മേൽക്കൂരയില്ല. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലം അപൂർണ്ണം. രണ്ടുവാതിലുണ്ട്. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതി. നിൽക്കുന്ന വിഷ്ണു 75 സെ മീ ചതുർഭുജം, വെണ്ണക്കൃഷ്ണ സങ്കൽപ്പം. ശിവലിംഗം 75 സെ മീ . ഗണപതി ഇരിക്കുന്ന രൂപം 45 സെ മീ .അയ്യപ്പലിംഗം 30 സെ മീ. 75 സെ മീ വനദുർഗ്ഗ കണ്ണാടി. തന്ത്രി അണ്ടലാടിമന.

55. കോതപുരം രാമസ്വാമി ദേശമംഗലം. പുരാതനം. ദേശമംഗലം മനക്കടുത്ത്. കോത അഥവാ ഗോദ ചേരരാജാക്കന്മാരുടെ നാമം. രണ്ട് ക്ഷേത്രമുണ്ട്. ഒന്നിൽ രാമനും മറ്റേതിൽ കൃഷ്ണനുമാണ്. ദേശമംഗലം മന ഊരാളർ. 1991ൽ ട്രസ്റ്റ് ഏറ്റെടുത്തു. രാമക്ഷേത്രം ചതുരഏകതലം കിഴക്കഭിമുഖം. മേൽക്കൂര കോൺആകൃതിയാണ്. ശ്രീകോവിലിനോട് ചേർന്ന ഉപദേവതാക്ഷേത്രത്തിൽ ഗണപതിയും ശാസ്താവും. നമസ്കാരമണ്ഡപമുണ്ട്. വടക്കുകിഴക്ക് കിണർ. രാമന്റെ തെക്കുവശത്ത് കൃഷ്ണക്ഷേത്രം. ചതുരഏകതലം കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് നാലുവാതിൽ. കിഴക്കുള്ള 2 വാതിൽ ദേവന്മാരെ അഭിമുഖീകരിക്കുന്നു. ഒന്ന് രാമന്റെ പിന്നിലും ഒന്ന് വടക്കുമുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. കിഴക്ക് മുളയറ. രാമനുമാത്രം അഗ്രമണ്ഡപവും അതിൽ ബലിക്കല്ലുമുണ്ട്. ശ്രീകൃഷ്ണക്ഷേത്രത്തിന് വേറെ ബലിക്കല്ലാണ്. ആനപ്പള്ള മര്യാദ. രാമനും കൃഷ്ണനും നിൽക്കുന്ന ചതുർഭുജവിഷ്ണുവാണ്. രാമന് 75 കൃഷ്ണന് 60 സെ മീ ഉയരം. ഗണപതി ഇരിക്കുന്നു.ശാസ്താലിംഗം 5 സെ മീ. പ്രതിഷ്ഠിച്ച തന്ത്രി കല്ലൂർമന. ഇപ്പോൾ അണ്ടലാടി.
56. കുലശേഖരനല്ലൂർ നെടുമ്പ്ര തളി ശിവക്ഷേത്രം. വളരെ പുരാതനം. അടുത്ത് ചേരക്കുഴി കനാലാണ് ഒഴുകുന്നത്. 108 ശിവക്ഷേത്രങ്ങളിൽ ഒന്ന്. തൃപ്രയാറിലും തളിയിലും കാണുന്ന ലിഖിതങ്ങളിൽ നെടും പുറൈയൂർ എന്നാണ് പറയുന്നത്. കുലശേഖരകാലത്ത് 13 പ്രധാനനാടുകളുടെ തലസ്ഥാനമായിരുന്നു. . ഇവിടത്തെ മൂന്നുതളികളായ നിത്യവിചാരേശ്വരം, കീഴ്ത്തളി, കുലശേഖരപുരം നെടുമ്പ്രത്തളി ഇവ കുലശേഖരന്മാരുടെ നേരിട്ട ഭരണത്തിലായിരുന്നു. മൂന്നും നെടുംപുറൈയൂർ നാട്ടിൽ അടുത്തടുത്ത് സ്ഥിതി ചെയ്യുന്നു. 9- 12 നൂറ്റാണ്ട് കുലശേഖരന്മാരുടേയും ഈ ക്ഷേത്രങ്ങളുടേയും സുവർണ്ണകാലമായിരുന്നു. മനോഹരമായ വാസ്തുശൈലിയാണ്. ശിവക്ഷേത്രത്തിനു വടക്കുപടിഞ്ഞാറുള്ള വിഷ്ണുക്ഷേത്രം കൂടുതൽ പഴക്കമുണ്ട്. ശിവക്ഷേത്രം പെരുന്തച്ചന്റെ കാലത്ത്

പുനരുദ്ധാരണം ചെയ്തിട്ടുണ്ട്. പിന്നീട് 1913ൽ നടന്ന പുനരുദ്ധാരണ ത്തിൽ അന്നത്തെ തച്ചന് മരം മുകളിലെ കൂടത്തിൽ ചേർക്കാനായില്ല. അവസാനം ചേർത്തപ്പോൾ അദ്ദേഹം മരിച്ചുവീണതായി ഐതിഹ്യം. 18 പറ പച്ചരിയാണ് നേദ്യം. ഗണപതിക്ക് 8 പറ പച്ചരി കൊണ്ട് അപ്പം. ധനുവിലെ തിരുവാതിരക്ക് അർദ്ധരാത്രി ജയബലി നടന്നിരുന്നു. രാത്രി എല്ലാ ബലിപീഠത്തിലും വേവിച്ച അരി പുലർച്ചെ 4.30 വരെ തൂകണം. ഇതിന് 36 പറ പച്ചരി ആവശ്യമായി വന്നിരുന്നു. തന്ത്രവി ദ്യാപീഠത്തിന്റെ ശേഷസമുച്ചയത്തിൽ ജയബലിയുടെ വിശദവിവര ങ്ങളുണ്ട്. പടയോട്ടക്കാലം വരെ ഇത് നടന്നിരുന്നു. പിന്നീട് നിർത്തി. പിന്നീട് ചെറിയ തോതിൽ പുനരാരംഭിച്ചു. മുമ്പുകാലത്ത് വേദപഠനം നടക്കുന്ന ഓത്തമ്പലമായിരുന്നു. അക്കാലത്ത് ബ്രാഹ്മണർ മാത്രമാണ് അകത്ത് പ്രവേശിച്ചിരുന്നത്. ആചാരം, ചരിത്രം ഇവ രണ്ടുകൊണ്ടും വ്യത്യസ്തവും പ്രധാനവുമാണ് ഈ ക്ഷേത്രം. സ്വയംഭൂശിവനെ ചെറു മി കണ്ടെത്തിയ സ്ഥിരം കഥ ഇവിടേയുമുണ്ട്. പിന്നീടാണ് വിഗ്രഹം പ്രതിഷ്ഠിച്ചത് .ഇപ്പോൾ മാത്തൂർ,കരിപ്പാൽ, മേക്കാട്ട്,വൈലിശ്ശേരി, കപ്ലിങ്ങാട്, തിരുവല്ലക്കാട്ട് എന്ന ആറുമനകളിൽ ഒരാളെ മാനേജിങ്ങ് ഊരാളനായി 3 വർഷത്തേക്ക് നോമിനേറ്റ് ചെയ്യുന്നു. മുമ്പ് 8000 പറ പാട്ടവും 3.30 ഏക്കര് പറമ്പും ഉണ്ടായിരുന്നു. ഇപ്പോൾ പറമ്പുമാത്രം. ഗജപൃഷ്ഠശ്രീകോവിലാണ്. ചതുരത്തിലുള്ള മുഖമണ്ഡപമുണ്ട്. കിഴക്കു നിന്ന് പ്രവേശനം. മൂന്നു താഴികക്കുട മുണ്ട്.



വടക്കുപടിഞ്ഞാറ് വിഷ്ണു കിഴക്കഭിമുഖം. വിഷ്ണുവിന് തെക്കുപടി ഞ്ഞാറ് ശാസ്താവ്,തെക്കുകിഴക്ക് ഭഗവതി. വിഷ്ണുക്ഷേത്രം 1913ൽ പുനരുദ്ധരിച്ചു. എല്ലാ ഉപദേവതാക്ഷേത്രങ്ങളും ചതുരം.ചുറ്റമ്പലത്തിന് മൂന്നു വാതിൽ, കിഴക്ക്,പടിഞ്ഞാറ്, വടക്ക്. തെക്കുകിഴക്ക് തിടപ്പള്ളി.

തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. കിണർ വടക്കുകിഴക്ക്. കിഴക്കും പടിഞ്ഞാറും ഗോപുരം. (1914ൽ ഉണ്ടാക്കിയത്) മര്യാദയുണ്ട്. ഊട്ടുപുരയും പത്തായപ്പുരയും കുളവുമുണ്ട്. ശിവലിംഗം ഭൂനിരപ്പിൽനിന്ന് 60 സെ മീ. 90 സെ മീ ഗണപതി ഇരിക്കുന്ന രൂപം. നിൽക്കുന്ന വിഷ്ണു 90 സെ മീ. ചതുർഭുജം. ശാസ്താലിംഗം. 90 സെ മീ. ഭഗവതിക്ക് സങ്കൽപ്പപ്രതിഷ്ഠ.ചേരമാൻ കുലശേഖരആൾവാരുടെ പ്രതിഷ്ഠയുള്ള അപൂർവ്വക്ഷേത്രമാണ്. ഈ ഉപദേവതാക്ഷേത്രത്തിനു മുമ്പിലായി ഒരു പീഠമുണ്ട്. അതിലിരുന്നാണ് ചേരമാൻകുലശേഖരൻ വിഷ്ണുവിനെ ജപിച്ചിരുന്നതെന്ന് കരുതുന്നു. കൂടാതെ നിരവധി ശിൽപങ്ങളും ഉണ്ട്. ചേരമാൻക്ഷേത്രത്തിന്റെ നിലത്ത് പാകിയ കരിങ്കല്ലുകൾ വളരെ പഴയവയാണ്. ജ്യാമിതീയരൂപങ്ങളും പലതരം പിക്ടോഗ്രാഫുകളുമുണ്ട്. വളരെ മങ്ങിപ്പോയിരിക്കുന്നുവെങ്കിലും ചിലതിന്റെ രൂപം മനസ്സിലാക്കാം. തെക്കുപടിഞ്ഞാറ് കാണുന്ന ശിലയിലെ നാലു തുളകൾ, രണ്ട് ട്യൂബുലാർ ടെലസ്കോപ്പ് വെക്കാനും വാനനിരീക്ഷണം നടത്താനുമാണ്. എട്ടാം നൂറ്റാണ്ടിനു മുമ്പേ ഉള്ള ഈ ക്ഷേത്രത്തിൽ ഇത് പ്രാധാന്യമർഹിക്കുന്നു.





തന്ത്രി മുതുതല പട്ടാമ്പിക്കടുത്ത് ഈഞ്ചക്കാട് മനയും ഷൊർണ്ണൂരിനടുത്ത് വാടാനംകുറിശ്ശി കരിയന്നൂർമനയുമാണ്.

57. തൃത്താഴപ്ര ശിവൻ വെട്ടിക്കാട്ടിരി. നെടുമ്പ്ര. 18ആം നൂറ്റാണ്ടിലെ ക്ഷേത്രം. താഴപ്ര പരുത്തിക്കാട്ട് നായരുടെ മുറ്റത്തെ തുളസിത്തറമേൽ സ്വയംഭൂവായി കണ്ടു. തറവാട്ടുകാർ മാറിത്താമസിച്ച് ആ സ്ഥലത്ത് ക്ഷേത്രം പണിതു. 900 പറ പാട്ടം വരുന്ന നിലം ക്ഷേത്രനടത്തിപ്പിനായി നീക്കിവെച്ചു. 1963ൽ ഭൂനിയമം വന്ന് വയലെല്ലാം പോയി. 1970ൽ അമ്പലം അടച്ചു. കമ്മിറ്റി ഭരണം ഏറ്റെടുത്തു. 1987 മുതൽ കൊച്ചി ദേവസ്വംബോഡാണ് ഭരിക്കുന്നത്. 1987 ആഗസ്ത് 3നാണ് അമ്പലം പിന്നീട് തുറന്നത്. അന്ന് പുനരുദ്ധാരണം നടന്നു. ശ്രീകോവിലും ചുറ്റമ്പലവും ഉപദേവതാക്ഷേത്രങ്ങളുമുണ്ട്. ചതുരദ്വിതലം കിഴക്കഭിമുഖം. സോപാനമില്ല,പ്രണാളം ഭൂനിരപ്പിലാണ്. മുഖമണ്ഡപമുണ്ട്. ചുറ്റമ്പലം നാലുഭാഗം വാതിൽ. തിടപ്പള്ളി തെക്കുകിഴക്ക്. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. തെക്ക് 2 ഉപദേവതമാരുണ്ട്. തെക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി അയ്യപ്പനും തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി തെക്കേ തേവരെന്ന് വിളിക്കുന്ന ശിവനും. കുളം വടക്ക്. ശിവന് 15 സെ മീ ഗണപതി ഇരിക്കുന്ന രൂപം 15 സെ മീ അയ്യപ്പൻലിംഗം 11 സെമീ. തെക്കേതേവർശിവലിംഗം 45 സെ മീ. തന്ത്രി അണ്ടലാടി.

58. കോഴിമാംപറമ്പ് ഭഗവതി. ചെറുതുരുത്തി. വളരെ പുരാതനമായ ഈ ക്ഷേത്ര ത്തിൽ സൂര്യവംശത്തിലെ രാജാവായ ഹരിശ്ചന്ദ്രന്റെ സങ്കൽപ്പത്തോടെയുള്ള ഒരു ശിവലിംഗപ്രതിഷ്ഠ ഉണ്ട്. കുലശേഖരപുരം തളിയുടെ നേർരേഖയിലാണ് ഈ ക്ഷേത്രം. 300 മീ തെക്ക് ചീരക്കുഴി കനാല് ഒഴുകുന്നു. 40 വർഷം ക്ഷേത്രത്തിലെ ജീവനക്കാരനായിരുന്ന പഴയ പൂജാര് സുബ്രഹ്മണ്യൻ എമ്പ്രാന്തിരി പറയുന്നത് കോഴി എന്ന

ദേവി പരദേവതയായിരുന്ന ചേരന്മാരുണ്ടാക്കിയ ക്ഷേത്രമാണെന്നാണ്. അതുകൊണ്ടാണ് കോഴിമാൻപറമ്പ് എന്ന പേര്. വളരെ കാലം മുമ്പ് ഇവിടെ കോഴിയും ആടും ബലി ഉണ്ടായിരുന്നു. വളരെ ഉഗ്രസ്വരൂപിണിയാണ്. കോഴി സംഘകാലത്തെ കൊറ്റവൈ ആണ്. ഹരിശ്ചന്ദ്രന് ഉപദേവതാക്ഷേത്രമുള്ളത് ഇവിടത്തെ പ്രത്യേകതയാണ്. മണ്ണഴിമന ഊരാളരാണ്. ചതുരഏകതലം കിഴക്കഭിമുഖം. മേൽക്കൂര നടു തുറന്നതാണ്. മുഖമണ്ഡപമുണ്ട്. തെക്കുകിഴക്ക് ഊട്ടുപുര. അതിനു കിഴക്ക് കിണർ.ഹരിശ്ചന്ദ്രക്ഷേത്രം തെക്കുവശത്താണ്. വടക്ക് കൂത്തുമാടം. കുളമുണ്ട്. ഭദ്രകാളിശില15 സെ മീ. മുമ്പിൽ നിൽക്കുന്ന ദാരുശിൽപ്പം പ്രതിഷ്ഠിച്ചിട്ടുണ്ട്. 75 സെ മീ ഉയരം, വലത്തുകൈ അഭയമുദ്ര, ഇടത്തുകൈ കടിഹസ്തം. ഹരിശ്ചന്ദ്രന് ശിലാലിംഗം 15 സെ മീ. ഇവിടെ വാർഷികോത്സവം നടത്താനുള്ള അനുവാദം തരേണ്ടത് പറയരാണ്.. (കൊടുങ്ങല്ലൂർദേവിക്ക് കൊടുങ്ങല്ലൂർ കോവിലകം പോലെ) ഹരിശ്ചന്ദ്രൻ ഏറെക്കാലം പറയനായി ശ്മശാനത്തിൽ കഴിഞ്ഞിരുന്നതിനാലാണ് ഇത്. ആറാട്ടോ എഴുന്നള്ളത്തോ ഈ ക്ഷേത്രത്തിലില്ല. എന്നും കമ്പരാമായണത്തെ ആധാരമാക്കി പാവക്കൂത്തുണ്ട്. പന്തലിടൽ(താഴപ്രദേശം), ഭൂതംകെട്ട്(മണ്ണാർ), കാളവേല(ചെറുമർ) വെള്ളാട്ട് (പാണർ)ഇങ്ങനെ അവകാശങ്ങളുണ്ട്. പുതുശ്ശേരി ദേശത്തെ വെളുത്തേടനാണ് വെളിച്ചപ്പാടിന് പുതിയ വസ്ത്രം കൊടുക്കേണ്ട അവകാശം. കൂത്തിനുള്ള കാരമുള്ള് തണ്ടാന്മാരാണ് കൊടുക്കേണ്ടത്. മറ്റു സമീപക്ഷേത്രങ്ങളിലെ എഴുന്നള്ളത്തുകളെല്ലാം ഇവിടെ ഒത്തുചേരും. (25 ആന). മണ്ഡലകാലത്ത് കളമെഴുത്തുപാട്ട് നടക്കും. തന്ത്രി മേലഴിക്കാട്ടുമന പൈങ്കുളം. ശമ്പളം പറ്റുന്ന സ്റ്റാഫ് ഇവിടെ ഇല്ല. വഴിപാടിന്റെ ഷെയർ ശാന്തിക്കാരനും കഴകവും ശമ്പളമായി എടുക്കുന്നു.

59. തിരുവഞ്ചിക്കുഴി ഗുഹാക്ഷേത്രം ശിവക്ഷേത്രം പാഞ്ഞാൾ പഞ്ചായത്ത് പൈങ്കുളം ഗ്രാമം.




ചേരന്മാരുടെ വാനനിരീക്ഷണം, ത്രികോണമിതി.

തളികളിൽ കീഴ്ത്തളി, കുലശേഖരപുരം തളി ഇവിടങ്ങളിൽ വാനനിരീക്ഷണമുണ്ട്. നിത്യവിചാരേശ്വരം തളിയിൽ വടക്കോട്ട് അൽപ്പം മാത്രം തിരിഞ്ഞിരിക്കുന്ന കാളയാണ് വടക്കുനോക്കിയന്ത്രത്തിന്റെ ദിശാബിന്ദു. തലപ്പള്ളിയിലെ മൂന്നു പ്രധാന ഗുഹാക്ഷേത്രങ്ങളുടെ ത്രികോണമിതി നോക്കുക.



ഭാരതപ്പുഴയോരത്തെ അതിപുരാതനമായ ഗുഹാക്ഷേത്രമാണ് തിരുവ ഞ്ചിക്കുഴി. പേരു സൂചിപ്പിക്കുന്നപോലെ തിരുവഞ്ചിയുടെ (വഞ്ചിരാജ്യ ത്തിന്റെ) കുഴി അഥവാ താഴ്ന്ന പ്രദേശമാണ്.ഗായത്രിപ്പുഴ ഭാരതപ്പുഴ യോടു ചേരുന്ന വളരെ താണ പ്രദേശമാണ്. കാലവർഷക്കാലത്ത് ഭാര തപ്പുഴ ശ്രീകോവിലിനുള്ളിലേക്ക് വരും. ശിവലിംഗത്തെ കഴുകുന്ന ആ വെള്ളത്തിൽ മുങ്ങുന്നപർക്ക് മോക്ഷപ്രാപ്തി ഫലം. അക്കാലത്ത് പാറപ്പുറത്ത് പത്മം വരച്ചാണ് പൂജ ചെയ്യുന്നത്. തിരുവില്വാമല,

തിരുവഞ്ചിക്കുഴി, തിരുമിറ്റക്കോട്, തൃത്താല, തിരുനാവായ ഇവ അഞ്ചും ഭാരതപ്പുഴയുടെ വക്കത്താണ്. ഊരാളർ കൂടൽ ആറ്റുപുറം മനയാണ്. 1985ലാണ് കമ്മിറ്റി ഏറ്റെടുത്തത്. സ്വയംഭൂലിംഗമാണ്. ഗർഭ ഗൃഹത്തിന്റെ തെക്കും പടിഞ്ഞാറും പാറയാണ്. വടക്കും കിഴക്കും മനുഷ്യനിർമ്മിതമായ കരിങ്കല്ലുഭിത്തിയുണ്ട്. ചതുരഏകതലം, സോപാന മില്ല. മണ്ഡപമുണ്ട്. കിഴക്ക് ബലിക്കല്ലും ദീപസ്തംഭവുമുണ്ട്. രണ്ട് ഉപദേവതമാർ തെക്ക് ഗണപതിയും അയ്യപ്പനും (1992ൽ പുനരുദ്ധാര ണം) . നാഗരാജന്റെ സ്വയംഭൂ. തിടപ്പള്ളി തെക്കുകിഴക്ക്(1992) ഭജനപ്പുര . 23 സെ മീ സ്വയംഭൂലിംഗം കിരാതമൂർത്തിസങ്കൽപ്പമാണ്. 23 സെ മീ ഇരിക്കുന്ന ഗണപതി. അയ്യപ്പന് രൂപമില്ല. 15 സെ മീ. ഗണപതി സ്വയംഭൂവല്ല. തന്ത്രി തിയ്യന്നൂർമന.

60. പനംകുന്നത്തുകാവ് ഭഗവതി. കിള്ളിമംഗലം ഗ്രാമം. പാഞ്ഞാൾ പഞ്ചാ യത്ത്. 16ആം നൂറ്റാണ്ടിൽ കാലി മേക്കാൻ പോകുന്നവർ നിലത്ത് പ്ര കാശവലയം കണ്ടു. അവിടെ ശിലാസ്വയംഭൂ കണ്ടു. ബ്രാഹ്മണരും കൊ ച്ചിരാജാവും കൂടി ക്ഷേത്രം പണിതു. മൈസൂർ ആക്രമണകാലത്ത് ബ്രാ ഹ്മണർ ഓടിപ്പോയി. കൊച്ചിസർക്കാരിൽനിന്ന് കൊച്ചി ദേവസ്വം ബോ ഡ് എടുത്തു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം സോപാനമോ പ്ര ണാളമോ ഇല്ല. ഭൂനിരപ്പിലായതിനാൽ. ഓവാണ് . മേൽക്കൂര നടുവിൽ തുറന്നതാമ്. വടക്കുകിഴക്ക് കിണർ.തിടപ്പള്ളി. ഇവ യഥാക്രമം 1967,68 ൽ ഉണ്ടാക്കിയതാണ്. 30 സെ മീ ഭഗവതി വനദുർഗ്ഗാസങ്കൽപ്പമാണ്. തന്ത്രി പടിഞ്ഞാറേടത്ത് മന.

61. പളുങ്കിൽ ശിവനാരായണക്ഷേത്രം കിള്ളിമംഗലം പാഞ്ഞാൾ.




വളരെ പുരാതനം. മൂന്നു ശിവക്ഷേത്രമുണ്ട്. രണ്ടെണ്ണം ചതുരം ഒന്ന് വൃത്തം. മൂന്നും കിഴക്കഭിമുഖം. ഒരു വൃത്താകാരവിഷ്ണുക്ഷേത്രം പടിഞ്ഞാട്ട് അഭിമുഖം. പഴക്കപ്രകാരം ഏറ്റവും പഴയത് വിഷ്ണു ക്ഷേത്രം. വടക്കേതേവർ. രണ്ടാമത്തേത് വടക്കേ തേവരെന്ന വൃത്താ കൃതിയുള്ള ശ്രീ കോവിലിലെ ശിവൻ. മൂന്നാമത് ചതുരശ്രീകോ വിലും മുഖമണ്ഡപവുമുള്ള ശിവൻ, വിഷ്ണുവിനും വടക്കേതേവ ർക്കും ഇടയിലുള്ളത്. ഏറ്റവും പഴക്കം കുറഞ്ഞത് ചതുരശ്രീകോ വിലിലുള്ള പാറപ്പറ്റ ശിവൻ ഏറ്റവും വടക്കുഭാഗത്ത്. തെക്കേ ശിവലിംഗത്തിന് വെളുപ്പും ഭസ്മ നിറവും നീലയും കലർന്ന നിറമാണ്. പളുങ്കുപോലെ. പളുങ്കിലപ്പൻ എന്ന് വിളിക്കുന്നു. ശുക മഹർഷി പ്രതിഷ്ഠിച്ചതാണ്. ഇവിടെ പഴയ വിഷ്ണുക്ഷേത്രത്തിന്റെ കുളമായിരുന്നു. വടക്കേ പാറപ്പറ്റ ശിവൻ മുമ്പ് കിള്ളിമംഗലത്തു തന്നെയുള്ള ചെറുങ്കോണം ദേശക്കാരുടെയായിരുന്നു. 19ആം നൂറ്റാ ണ്ടിന്റെ അവസാനത്തിലാണ് ഇങ്ങോട്ട് മാറ്റി പ്രതിഷ്ഠിച്ചത്. കിള്ളി മംഗലം മന കാരണവരാണ് ഭരണം. വിഷ്ണുക്ഷേത്രത്തിന് ഏകത ലം,നമസ്കാരമണ്ഡപമുണ്ട്. വടക്ക് ഊട്ടുപുര ശിവക്ഷേത്രത്തെ വേർതിരിക്കുന്നു. തെക്കേ തേവർ ചതുരദ്വിതലം കിഴക്കഭിമുഖം മുഖ

മണ്ഡപമുണ്ട്. നമസ്കാരമണ്ഡപമുണ്ട്. വടക്കുപടിഞ്ഞാറ് ഭദ്രകാളിക്ഷേത്രം കിഴക്കഭിമുഖം. നടുവിലെ ശിവക്ഷേത്രം കിഴക്കഭിമുഖം വൃത്തശ്രീകോവിൽ. നമസ്കാരമണ്ഡപമുണ്ട്. വടക്കുകിഴക്ക് നാഗക്ഷേത്രം. പാറപ്പറ്റ തേവർ ചതുരഏകതലം കിഴക്കഭിമുഖം. നമസ്കാരമണ്ഡപമില്ല. തെക്കേ ചുമരിനോട് ചേർന്ന് തെക്കഭിമുഖമായി ഗണപതിയുണ്ട്. അതിനുപിന്നിലായി രക്തചാമുണ്ഡേശ്വരിക്ക് ഉപദേവതാക്ഷേത്രമുണ്ട്. ചുറ്റമ്പലത്തിന് 9 വാതിൽ. 4 കിഴക്ക് 4 ദേവതമാരെ അഭിമുഖീകരിച്ച്. 3 പടിഞ്ഞാറ്, തെക്കും വടക്കും ഓരോന്നുവീതം. തെക്കുപടിഞ്ഞാറ് ഒരേ ഉപദേവതാക്ഷേത്രത്തിൽ 3 ദേവത- ഭഗവതി അമ്മാളുമൂർത്തി, ഗണപതി, അയ്യപ്പൻ. നാലു പ്രധാനക്ഷേത്രങ്ങൾക്കും ബലിക്കല്ല് ചുറ്റമ്പലത്തിനു പുറത്താണ്. മര്യാദയുണ്ട് കുളം വടക്കുവശത്ത്. വിഷ്ണു നിൽക്കുന്ന ചതുർഭുജനരസിംഹമൂർത്തി 90 സെ മീ. പളുങ്കിലപ്പൻ 20 സെ മീ, നടുവിലെ ശിവൻ 45 സെ മീ, പാറപ്പറ്റ 45 സെ മീ. ഇരിക്കുന്ന ഗണപതി 40 സെ മീ. ഭദ്രകാലിലിംഗം 30 സെ മീ. അയ്യപ്പൻ ലിംഗം 25 സെ മീ. മറ്റൊരു ഭദ്രകാളിലിംഗം 23 സെ മീ. രക്തചാമുണ്ഡേശ്വരി കണ്ണാടി 23 സെ മീ, നാഗർ 23 സെ മീ. പാരപ്പറ്റ ഗണപതി 25 സെ മീ ഇരിക്കുന്ന രൂപം. പൂജകൾ ഊരാളകുടുംബം ചെയ്യുന്നു.



0



62. നായർകുളങ്ങര അയ്യപ്പൻകാവ് പാഞ്ഞാൾ. സാമവേദികളുടെ യജ്ഞഭൂമിയായ പാഞ്ഞാളിലെ പ്രധാനക്ഷേത്രങ്ങളിലൊന്ന്. യജ്ഞവേദിയിലെ പുല്ലു ചെത്തുന്ന ചെറുമി രക്തം കണ്ടു, അവിടെ വായിക്കാനാവാത്ത ശിലാലിഖിതം കണ്ടു. 7 മനകളുടെ ക്ഷേത്രമായിരുന്നു. മാത്തൂർ, കൈപ്പഞ്ചേരി, മുട്ടത്തുകാട്, നെല്ലിക്കാട്, കൊരട്ടിക്കര,വൈക്കാക്കര, പാതിരാപ്പള്ളി. ഇതിലെ മൂത്തകാരണവരും നാമനിർദ്ദേശം ചെയ്യപ്പെട്ടവരുമാണ് കമ്മിറ്റി. ഏകതലഗജപൃഷ്ഠശ്രീകോവിലാണ്, കിഴക്കഭിമുഖം. സോപാനമോ പ്രണാളമോ ഇല്ല, ഓവാണ് പ്രണാളത്തിനു പകരം. ചുറ്റമ്പലമില്ല. ചുറ്റുമതിലിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്ക് പാട്ടുകൊട്ടിൽ. തിടപ്പള്ളിക്ക് സമീപം ഉന്തിനിൽക്കുന്ന ഭാഗം ഊട്ടുപുര. കിഴക്ക് കുളമുണ്ട്. ശ്രീമുഖത്തെ ദാരുശിൽപ്പവും , മഹാഭാരത,രാമായണമ്യൂറലുകളും ഉണ്ട്. സ്വയംഭൂ രൂപമില്ല, 30 സെ മീ. ഇരിക്കുന്ന ഗണപതി 23 സെ മീ ഗർഭഗൃഹത്തിനകത്തുതന്നെയാണ്.. തന്ത്രി ഈഞ്ചക്കാട്ട് മന പട്ടാമ്പിക്കടുത്ത കോഴിക്കാട്ടിരി.




63. പാഞ്ഞാൾ ലക്ഷ്മീനാരായണക്ഷേത്രം . നിരവധി താളിയോലലിഖിതങ്ങൾ 1993 ജനവരി 22ലെ തീപ്പിടുത്തത്തിൽ നശിച്ചുപോയി. വളരെ പുരാതനമാണ്. ദക്ഷിണപാഞ്ചാലമെന്ന ദ്രുപദരാജ്യമായിരുന്നു. ലക്ഷ്മീനാരായണനെ പ്രതിഷ്ഠിച്ചത് ദ്രുപദനാണ്. പാഞ്ചാലഗ്രാമമാണ് പാഞ്ഞാൾ. പന്നിയൂർഗ്രാമത്തിന്റെ പതനത്തോടെയാണ് ഇവിടെ വേദപഠനത്തിന് പ്രാമുഖ്യം നേടിയത്. പന്നിയൂർ ഋക്ക്,യജുസ്സ്,സാമം ഇവയുടെ പഠനകേന്ദ്രമായിരുന്നു. ശുകപുരം ഒരിക്കൽ പന്നിയൂരിനെ വേദസദസ്സിൽ തോൽപ്പിച്ചപ്പോൾ പന്നിയൂർ പരദേശിബ്രാഹ്മണരെ കൊണ്ടുവന്ന് ശുകപുരത്തെ തോൽപ്പിച്ചു. ദക്ഷിണയായി പരദേശിബ്രാഹ്മണരുടെ

പൂജാക്രമം സ്വീകരിക്കാൻ പന്നിയൂർ ബാദ്ധ്യസ്ഥരായി.താന്ത്രികപൂജ നിർത്തിയതിനാൽ മൂർത്തിയുടെ ശക്തി ക്ഷയിച്ചു. ചില ഗ്രാമക്കാർ ഈ പൂജ സ്വീകരിക്കാൻ വിസമ്മതിച്ച് പന്നിയൂർ വിട്ടുപോയി. അങ്ങനെ വിട്ടുപോയവർ ഇവിടെ സാമവേദപഠനം തുടങ്ങി. പാഞ്ഞുപോയവരുടെ ഗ്രാമമെന്ന് പാഞ്ചാലത്തെ കളിയാക്കി പറയാനാരംഭിച്ചു. 1975ൽ ചെറുമുക്ക് വൈദികൻ വല്ലഭൻ സോമയാജിപ്പാടും മുട്ടത്തുക്കാട് ഇട്ടി രവിയും അതിരാത്രത്തിന് അഗ്നിചയനം ചെയ്തു. (കാലിഫോർണിയ ബെർക്ലി യൂണിവേഴ്സിറ്റിയിലെ ഫ്രിറ്റ്സ് സ്റ്റാളിനു വേണ്ടി) അക്കിത്തിരി (അഗ്നിഹോത്രി) അതിരാത്രമെന്നും, അടിതിരി അഗ്നിധ്യാനമെന്നും ചോമാതിരി(സോമയാജി) അഗ്നിഹോമം എന്നും വിളിക്കുന്നു. കഴിഞ്ഞ നൂറ്റാണ്ടിൽ 15 എണ്ണം നടന്നു. ശുകപുരം 30 നമ്പൂതിരികുടുംബങ്ങൾ, 21 പേർ മലപ്പുറത്തുള്ളവർ 43 പേർ പാലക്കാട്ട്, 16 കുടുംബം തൃശൂരുള്ളവർ നടത്തി. ഇതിലെ 25 എണ്ണം പാഞ്ഞാളിലാണ് നടന്നത്. മൂന്നുപ്രാവശ്യം കൊരട്ടിക്കര, 5 പ്രാവശ്യം മുട്ടത്തുക്കാട് മാമുണ്ണ്, 6 പ്രാവശ്യം നെല്ലിക്കാട് മാമുണ്ണ്, 3 പ്രാവശ്യം പാതിരപ്പള്ളി, 3 പ്രാവശ്യം തോട്ടം, 3 പ്രാവശ്യം വയക്കര, 2 പ്രാവശ്യം പെരുമാങ്ങാട്ട്. 7 മനക്കാരുടെ ക്ഷേത്രമാണ്. വൃത്തശ്രീകോവിൽ ദ്വിതലം കിഴക്കഭിമുഖം. നാലു പടിയുള്ള വശങ്ങളിൽനിന്നുള്ള സോപാനം കേറി ഒരു പ്ലാറ്റ്ഫോം.മുമ്പിൽനിന്ന് പടിയില്ലാത്തത് ഉഗ്രമൂർത്തിയായതിനാലാണ്. ജലദൃഷ്ടിയുമുണ്ട്. ചുറ്റമ്പലത്തിന്ന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്.തെക്കുകിഴക്ക് തിടപ്പള്ളി, വടക്കുപടിഞ്ഞാറ് ഗണപതി, ശിവൻ,ശാസ്താ,പാർവ്വതി, സരസ്വതി. വടക്കും തെക്കും ഊട്ടുപുര. കിഴക്കും പടിഞ്ഞാറും ഗോപുരം.കുളത്തിനു നേരേയാണ് ദേവന്റെ ദൃഷ്ടി. ആനപ്പള്ള മര്യാദ. ലക്ഷ്മീനാരായണവിഷ്ണു നിൽക്കുന്ന 105 സെ മീ വിഗ്രഹം. ചതുർഭുജം, ഗണപതി ഇരിക്കുന്നു, ശിവന് ലിംഗം , ശാസ്താവും ലക്ഷ്മിയും സരസ്വതിയും ഇരിക്കുന്നു. ഇവരെല്ലാം 20 സെ മീ ആണ്. എല്ലാവരും 30 സെ മീ വീതം. തന്ത്രി ഈഞ്ചക്കാട്ട് മന.




Saraswathi in sukhasana playing Veena
Paanjaal Lakshminarayana Temple


Mural at Paanjaal Kulappura see the gesture of the man .


Thanks to Maamunnu Thuppettan, a descendent of Samavedins and a friend of Asko Parpola for giving Reference of Kodunthirappulli system of Samaveda chanting .



Gajalakshmi and dancers , humans in procession Paanjaal Kulappura roof carvings



Paalaazhimathana Kulappura roof carving at Paanjaal




Brahmadeva in penance is flanked by Sangeetha,Nrutha and Abhinaya
(Bharatham) on one side and Saahithyam on the other
On his right is a beautiful
maiden in dancing pose,
as if with a veena in
hand. Also Saraswathi
Brahma in dhyana
On his left is a Devi with
Ezhuthaani and grantha
in hand , obviously
Saraswathi




മനോഹരങ്ങളായ മ്യൂറലുകളും ശിൽപ്പങ്ങളും കൊണ്ട് സമൃദ്ധമാണ് പാഞ്ഞാളിലെ ലക്ഷ്മീനാരായണക്ഷേത്രം. ഇവിടെ ചിലതുമാത്രം കാണി ച്ചിരിക്കുന്നു. പുരാണങ്ങളിലും ഇതിഹാസങ്ങളിലുമുള്ള കഥകളെല്ലാം ഇവിടെ ചിത്രരൂപത്തിലുണ്ട്. പണ്ട് മോഹഞ്ജോദാരോവിലുണ്ടായിരു ന്ന പോലെ ഇവിടെയും ഭൂമിക്കടിയിലൂടെ വെള്ളം കൊണ്ടുപോകുന്ന സംവിധാനവും അതിനു മുകളിൽ കല്ലുപാകുന്ന രീതിയും കണ്ടു. ഇത് കലശമല നരിമടയിലെ കുന്നിലും പെരുവനം ക്ഷേത്രത്തിലുമുണ്ട്. ഇവി ടെ ചില കല്ലുകളിൽ പിക്ടോഗ്രാഫുകളും ചില അക്ഷരങ്ങളുമുണ്ട്. പാഞ്ചാലദേശം ദക്ഷിണേന്ത്യയിലാണോ എന്ന സംശയം ന്യായമായും എനിക്കുണ്ടായി. യുപിയിലെ കാമ്പിൽ കാമ്പില്യവും അതിനടുത്തെ എടവ ഏകചക്രയുമാണെന്നാണ് ഉത്തരേന്ത്യയിൽ വിശ്വസിക്കുന്നത്. കേരളകർണ്ണാടകഭാഗത്തും ബംഗാളിലും ഏകചക്രാപുരിയെന്നു വിശ്വ സിക്കുന്ന സ്ഥലങ്ങളുണ്ട്. കിഷ്കിന്ധയിലെ കൂപകരാജ്യത്തെ ആരണ്യ കരുടെയും ഗിരിവർഗ്ഗക്കാരുടേയും ശാഖകൾ രാജസ്ഥാനത്തിലുണ്ടെന്ന് രാജസ്ഥാൻ രേഖകൾ പറയുന്നു. ഘടകൂപക,തൃണകൂപക, ഈശാനകൂ പക, കൊല്ലികൂപക മുതലായ സ്ഥലനാമങ്ങൾ രാജസ്താനിലുള്ളത് ഇവരുടെ സാന്നിദ്ധ്യം സൂചിപ്പിക്കുന്നുമുണ്ട്. ചേരൻ കൊല്ലികാവലനാ ണ്. കൂപകം പടിഞ്ഞാറൻതീരത്ത് കേരളത്തിലാണ്. ഘടം അഥവാ കുടം (കുടനാട്) കേരളത്തിലാണ്. തൃണം അഥവാ പുല്ല് എന്നാരംഭിക്കു ന്ന നിരവധി സ്ഥലനാമം കേരളത്തിലുമുണ്ട്. മഹാഭാരതപ്രകാരം പാഞ്ചാലം തെക്ക് കാമ്പില്യവും വടക്ക് അഹിഛത്രവും തലസ്ഥാന മാക്കിയാണ് ഭരിച്ചിരുന്നത്. ദ്രോണരും ദ്രുപദനും തമ്മിലുള്ള മത്സ രത്തിലാണ് ദക്ഷ്ണപാഞ്ചാലം ദ്രോണനും അതുവഴി അശ്വത്ഥാമാവിനും പരമ്പരക്കും ലഭിച്ചത്. പല്ലവചോളആന്ധ്രശതകർണ്ണിമാരെല്ലാം അശ്വ

ത്ഥാമാവിന്റെ പാരമ്പര്യം പറയുന്നതും ഇതുകൊണ്ടാണ് . മഹാഭാരതം പറയുന്നത് ഏകചക്രാപുരത്തിലേക്ക് പോകുംമുമ്പ് പാണ്ഡവർ കാം പില്യത്തിലേക്ക് പോയി ധൌമ്യനെ പുരോഹിതനായി വരിച്ചു എ ന്നാണ്. വാരണാവതത്തിലെ അരക്കില്ലത്തിൽനിന്ന് രക്ഷപ്പെട്ട അവർ തെക്കോട്ട് പടിഞ്ഞാറേ ദിശയിലാണ് നീങ്ങിയതെന്നും പറയുന്നു. ഇത്തിരി ബുദ്ധിയുള്ള ആർക്കും മനസ്സിലാക്കാം അവർ ദുര്യോധനന്റെ മൂക്കിന്റെ ചുവട്ടിലൂടെ ഉത്തരപ്രദേശത്തിലേക്ക് രക്ഷപ്പെടാൻ വഴിയില്ല എന്ന്. തെക്കുപടിഞ്ഞാട്ട് വിന്ധ്യഗിരിയിലെ കാടുകളിലൂടെയും ഗുഹക ളിലൂടെയും സഞ്ചരിച്ച അവർ ഹിഡിംബന്റെ കാട്ടിലെത്തി. കർണ്ണാടക കേരളദേശത്ത് ഭീമന് ഹിഡിംബിയിൽ ഘടോത്കചനെന്ന പുത്രനുണ്ടാ യി. ഘടോത്കച(കുടനാട്)നാടായ കടത്തുനാട്ട് ആ നാമമാണ്. അവി ടെനിന്നാണ് കാമ്യകവനത്തിലെത്തി ധൌമ്യനെ പുരോഹിതനായി വരി ക്കുന്നത്. മഹാഭാരതപ്രകാരം ധൌമ്യൻ പാഞ്ചാലന്മാരുടെ തെക്കേ ശാഖയിൽ ധൌമിനിപുത്രനായി ജനിച്ചവനാണ്. ഏകചക്രയിൽ കുശ വന്റെ (പഞ്ചകമ്മാളരിൽ പെടും) വീട്ടിലാണ് അവർ താമസിച്ചത്. അവിടെനിന്ന് ദ്രുപദരാജധാനിയിലെത്തി സ്വയംവരം കഴിഞ്ഞ് വൈകു ന്നേരം തന്നെ ആ ഗൃഹത്തിലേക്ക് മടങ്ങുന്നുണ്ട്. (അധികം ദൂരെയല്ല). മലബാറിൽ കണ്ണൂർ ജില്ലയിലെ മേപ്പയൂരിന്റെ പഴയ നാമം ബക പുരമെന്നാണ്. വാരണാവതത്തിൽനിന്ന് ഗുഹാമാർഗ്ഗം വന്ന പാണ്ഡവർ ഇവിടെ ഒരു കിണറ്റിലാണ് പൊന്തിയത് എന്ന് ഐതിഹ്യം. .ബീംബേ ക്ത ഗുഹകളിലൂടെ വന്ന് ഭീമാനദിതാഴ്‌വരയിലൂടെ നിരവധി ഗുഹ കളിലൂടെ കടന്ന് സഹ്യാദ്രിയിലെത്തി. വാരണാവതത്തിൽനിന്ന് യുപി വരെയാണ് അവരുടെ സഞ്ചാരമെന്ന് സ്വീകരിച്ചാൽ, അവർ വടക്കോ ട്ടാണ് സഞ്ചരിച്ചതെന്നും അവരാകെ സഞ്ചരിച്ചത് താഴെ കാണുന്ന ദൂരമാണെന്നും വരും.ഇത് നേരത്തേ പറഞ്ഞപോലെ യുക്തിക്ക് നിരക്കുന്നതല്ല.




വാരാണസിനിന്ന് പുറപ്പെട്ട് ഉത്തരപ്രദേശിലെത്താനുള്ള പാത മുകളിലെ മാപ്പിൽ കാണുക. ദുര്യോധനന്റെ മൂക്കിനു താഴെ ചെറിയ ഒരു ദൂരം മാത്രം. ശരിയായ പാത മഹാഭാരതം പറയുന്നപോലെ തെക്കു പടി ഞ്ഞാറേക്കാണ്. അങ്ങനെ വരുമ്പോൾ കേരളത്തിലാണ് ദക്ഷ്ണപാഞ്ചാലദേശം .



ദ്രുപദൻ അശ്വത്ഥാമാവിന് വിട്ടുകൊടുക്കേണ്ടിവന്ന ഭൂപ്രദേശം. ഇവി ടെയും രാജസ്ഥാനിലെന്നപോലെ കൂപക, വനവാസിക, ഘടകൂപക, കൊല്ലി,കുടനാടുകളുണ്ട്. ദുര്യോധനന്റെ കൺവെട്ടത്തുനിന്ന് ഏറെ അകലെയുമാണ്.

64. ആറ്റൂർ കാത്യായനി. മുള്ളൂർക്കര പഞ്ചായത്ത് ആറ്റൂർഗ്രാമം. വളരെ പുരാതനം. 108 ദുർഗ്ഗാക്ഷേത്രങ്ങളിൽ ഒന്ന്. തെക്കുകിഴക്ക് ബാഹ്യഹാര ത്തിനുള്ളിലായ് കുഴിയിൽഭഗവതി പടിഞ്ഞാട്ടഭിമുഖമായി ഇരിക്കുന്നു. ഇതാണ് മൂലസ്ഥാനം. 15ആം നൂറ്റാണ്ടിൽ ഒരു നായർനാടുവാഴിയും ബ്രാഹ്മണനും കൂടി പുനരുദ്ധാരണം ചെയ്തു.കൊച്ചിരാജാവിന്റെ ക്ഷേത്രമായിരുന്നു. പിന്നീട് തെക്കേ മഠത്തിനു കിട്ടി. അവരുടെ മുത ൽപിടിക്കാരനാണ് നിയന്ത്രിക്കുന്നത്. 1948ലെ തീപിടുത്തത്തിനു ശേഷം പുനരുദ്ധാരണത്തിനു ഭൂമി കുഴിച്ചപ്പോൾ നിരവധി സ്വർണ്ണാഭരണങ്ങ ളും സ്വർണ്ണനാണ്യങ്ങളും നിറഞ്ഞ നിധി കിട്ടി. അത് ഗവർമ്മെണ്ട് കൊണ്ടുപോയി. 8000 പറ മിച്ചവാരമുണ്ടായിരുന്നു. ഇപ്പോൾ ഇല്ല. ചതുരദ്വിതലം കിഴക്കഭിമുഖം. തെക്ക് ഭാഗത്ത്, കിഴക്കഭിമുഖമായി ശിവനും ഗണപതിയും ഉപദേവതമാർ. ചുറ്റമ്പലത്തിന് മൂന്നുവാതിൽ കിഴക്കും പടിഞ്ഞാറും വടക്കും. തെക്കേ വലിയമ്പലത്തിൽ ഭദ്രകാലി പടിഞ്ഞാട്ട് അഭിമുഖം. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കേ നാലമ്പല ത്തിൽ മുളയറയും , അടുത്ത് കിണറും. തെക്കുകിഴക്ക് കുഴിയിൽ ഭഗവതി. വടക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി അയ്യപ്പൻ. വടക്ക് അഗ്രശാല. തെക്ക് ഒരു വിഷ്ണുസമാധി കാണുന്നു. മര്യാദക്ക് കിഴക്കും പടിഞ്ഞാറും ഗോപുരം. കുളം ഉപയോഗശൂന്യമായി കിടക്കുകയാണ്. നിൽക്കുന്ന 90 സെ മീ ശിലാവിഗ്രഹമാണ് കാത്യായനിക്ക്. ചതുർഭു ജവൈഷ്ണവിയാണ്. മുകളിലെ കൈകളിൽ ശംഖുചക്രം, താഴത്തെ വലത്തുകൈ അഭയമുദ്ര, ഇടത്തേത് കടിഹസ്തം. നിൽക്കുന്ന 45 സെ മീ ഗണപതി , സ്വയംഭൂ കുഴിയിൽ ഭഗവതി ശിലാലിംഗം 13 സെ മീ, ശിവൻ പഞ്ചലോഹലിംഗം 15 സെ മീ, ഭദ്രകാളി പഞ്ചലോഹകണ്ണാടി, അയ്യപ്പൻ ലിംഗം. ശിലകൊണ്ടുണ്ടാക്കിയ നിൽക്കുന്ന 30 സെ മീ വിഷ്ണുവിഗ്രഹമാണ് സമാധിയിലുള്ളത്. തന്ത്രി വടക്കേടത്ത് മന




പോർക്കളം.




65. തിരുവാണി ഭഗവതി മുള്ളൂർക്കര. തിരുവാണിക്കാവ് തലപ്പള്ളിത്താലൂക്കിലെ തെക്കിൻകരയിലും തൃശൂർതാലൂക്കിലെ കുറുമ്പിലാവിലും ഒല്ലൂർക്കരയിലും വേറേയുമുണ്ട്. മുള്ളൂർക്കരയിലേത് 15ആം നൂറ്റാണ്ടു മുതലുണ്ട്. കൊച്ചിരാജാവ് കൊല്ലത്തിലൊരിക്കൽ പഴയന്നൂരിലേക്ക് അരിയിട്ടുവാഴ്ടക്ക് പോകുമ്പോൾ, ഇവിടെ വെച്ച് സഞ്ചാരികളെ ഉപദ്രവിക്കുന്ന വാഴക്കാട് മൂത്താര് എന്ന തെമ്മാടിയെ കണ്ടു. അയാൾ പല്ലക്ക് നിർത്തിച്ച് രാജാവിനെ ഇറങ്ങി നടത്തിച്ചു. മൂത്താരുടെ തല വെട്ടുന്നവർക്ക് രാജാവ് പാരിതോഷികം പ്രഖ്യാപിച്ചു. കടത്തനാട്ടിലെ രണ്ട് അഭ്യാസികൾ കൊച്ചിരാജാവിന്റെ സേവകരായി ഉണ്ടായിരുന്നു. അവരാണ് കൽപ്പന പാലിച്ചത്. ആ രണ്ടു കുട്ടികൾക്ക് മുള്ളൂർക്കര ദേശം രാജാവ് കൊടുത്തു. അവരാണ് മണങ്ങോട്ട് അച്ചന്മാരെന്ന പേരിൽ പ്രസിദ്ധരായത്. അവരുടെ പരദേവതയെ പ്രതിഷ്ഠിച്ചതാണ് തിരുവാണിക്കാവ്. ഇതെല്ലാം പാലിയത്ത് അച്ചന്മാരുടെ പാലിയം

ഗ്രൂപ്പിലുള്ള ക്ഷേത്രമായി. ചതുരശ്ശ്രീകതലം പടിഞ്ഞാട്ട് അഭിമുഖം. ചുറ്റമ്പലത്തിന്റെ വടക്കുകിഴക്ക് മുളയറ. വടക്കുകിഴക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കേ നാലമ്പലത്തിൽ പടിഞ്ഞാട്ടഭിമുഖമായിരിക്കുന്ന വാഴലിക്കാവ് ഭഗവതി തിരുവാണിയുടെ സഹോദരിയെന്ന് അറിയുന്നു. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതി. തൊട്ട് ഊട്ടുപുര. അതിനു തെക്ക് കുളം. കിഴക്കും പടിഞ്ഞാറും ഗോപുരത്തോടുകൂടിയ മര്യാദയുണ്ട്. 120 സെ മീ ഉയരമുള്ള ഇരിക്കുന്ന ദാരുശിൽപ്പമാണ് ഭഗവതി. ചതുർഭുജം. ശംഖചക്രം മുകളിലെ കൈകളിൽ അഭയവരദമുദ്ര താഴത്തെകൈകളിൽ. പഞ്ചലോഹഗോളകയുണ്ട്. മുമ്പിലെ അർച്ചനാബിംബം 20 സെ മീ ശിലാലിംഗമാണ്. ഗണപതി ഇരിക്കുന്ന 60 സെ മീ ബിംബം. വാഴാലിക്കാവ് ഭഗവതി ശിലാലിംഗം 45 സെ മീ. തന്ത്രി ഐക്കാട്ട്മന മുതുതല(വഴി പട്ടാമ്പി).

66. ഇരുനിലക്കോട്ട് ദക്ഷിണാമൂർത്തി. മുള്ളൂർക്കരയിലെ ഗുഹാക്ഷേത്രം. വളരെ പുരാതനമാണ് .കുലശേഖരകാലത്തിനുമുമ്പേ ഉണ്ട്. സംഘകാലത്തെ മുള്ളൂർമലയാണ് മുള്ളൂർക്കര. ഓരി എന്ന വേളിർമുഖ്യനാണ് ഇവിടെ കാര്യങ്ങൾ നടത്തിയിരുന്നത്. കൊച്ചി പെരുമ്പടപ്പു സ്വരൂപത്തിന്റെ മന്ത്രി ചേന്ദമംഗലം പാലിയത്തച്ചന്റെ ക്ഷേത്രമാണ്. ഗുഹയിലെ സ്വയംഭൂക്കൾ വളർന്നുകൊണ്ടേ ഇരിക്കുകയാണ്. ദക്ഷിണാമൂർത്തിയുടെ മുഖം ഓരോ ദിനവും കൂടുതൽ തെളിഞ്ഞുവരുന്നുണ്ട്. കയ്യിലുള്ള വസ്തുക്കൾ വ്യക്തമല്ല. വലത്തുകാൽ ഇടത്തുകാലിൽ കയറ്റിവെച്ച് തെക്കോട്ടു മുഖം തിരിച്ചിരിക്കുകയാമ്. ശരീരം പിന്നിലെ പാറയിലേക്ക്ചാഞ്ഞാണ്. (പാറയിൽനിന്ന് വരുന്ന രൂപം). നേരെ തെക്കോട്ടല്ല, തെക്കുകിഴക്കോട്ടാണ് മുഖം. നാലുകൈകളുണ്ട്. വലത്തുകയ്യിൽ ഗ്രന്ഥവും അമൃതകലശവും , ഇടത്ത് മുകളിൽ അക്ഷമാല, താഴെ ജ്ഞാനമുദ്ര. ഗർഭഗൃഹത്തിലെ മറ്റ് സ്വയംഭൂക്കൾ- നിൽക്കുന്ന മഹാവിഷ്ണുവും പാർവ്വതിയുടെ മുഖവും. ഇവ രണ്ടും വളരുന്നുണ്ട്. കൂടുതൽ വ്യക്തമായി വരുന്നുണ്ട്. 50 ഏക്കർസ്തലത്ത് 35 മീ ഉയരമുള്ള കുന്നിന്മേലാണ് ക്ഷേത്രം. ഈ ഗുഹാക്ഷേത്രത്തിൽനിന്ന് 10 കി മീറ്ററിനുള്ളിലാണ് 3 തളികളുമുള്ളത്. തൃക്കൂർ ഗുഹാക്ഷേത്രവും പാലിയം ട്രസ്റ്റിന്റെയാണ്. 2 ഏക്കറിലാണ് ദക്ഷിണാമൂർത്തിക്ഷേത്രസമുച്ചയം. ഗുഹക്ക് 1.5 മീ നീളം 1 മീ വീതി. 3 മീ ഉയരം. മുൻഭാഗമൊഴികെ മൂന്നുവശവും പാറയാണ് .മുമ്പിൽ മണ്ഡപം. അഗ്രമണ്ഡപം, വടക്കുപടിഞ്ഞാറ് കിണർ. തെക്കുപടിഞ്ഞാറ് ഊട്ടുപുര, സത്രം. വടക്കുകിഴക്ക് ഓഫീസും കലവറയും. ദക്ഷിണാമൂർത്തി 137 സെ മീ ഉയരം . പീഠത്തെ താങ്ങി ഭൂദേവി, ലക്ഷ്മീദേവി.നിൽക്കുന്ന വിഷ്ണു 122 സെ മീ കിഴക്കഭിമുഖം. ശംഖചക്രം കാണാം. മറ്റു രണ്ടുകൈകളിലെ ആയുധം വ്യക്തമല്ല. 60 സെ മീ

ഉയരമുള്ള മുഖം മാത്രമാണ് പാർവ്വതീദേവി. സുബ്രഹ്മമ്യൻ 75 സെ മീ പടിഞ്ഞാട്ടഭിമുഖം . നിൽക്കുന്ന രൂപം. മുകളിലെ ശിവലിംഗം 30 സെ മീ. പുറത്ത് കണ്ടൻകാളി അഥവാ കൊടുങ്കാളിക്ക് ഉപദേവതാക്ഷേത്ര മുണ്ട്. ഇവിടെ ഏതു ജാതിക്കാർക്കും ഭക്ഷണം സമർപ്പിക്കാം. കൂടാതെ ചൂൽവഴിപാട്, പപ്പടം പൊട്ടിക്കൽ, ആമ,മീൻ,തേൾ, പഴുതാര ഇവയു ടെ മരപ്രതിമ , കയറ് ഇവ വഴിപാട് ഉണ്ട്. തന്ത്രിയില്ല. പൂജാരി നായരാണ്.








കുന്നിന്റെ മുകളിലെ പാറമേലും കൈപ്പത്തി അടയാളം കൊത്തിയിട്ടുണ്ട്. താഴത്തെ ഗുഹയിലുള്ള അത്ര തെളിവോടെയല്ല. മുകളിലെ മുനിയറകളും, വൃത്തത്തിലും, ചതുരത്തിലും അടുക്കിയ കല്ലുകളാൽ ചുറ്റമ്പലം പോലെ തോന്നിക്കുന്ന നിർമ്മിതികളും, അവക്ക് വാതിലോ ഗോപുരമോ പോലെ തോന്നിക്കുന്ന കല്ലുകളാലുള്ള അടുക്കുകളും സാമിക്കല്ല് എന്ന് ആദിവാ സികൾവിളിക്കുന്ന മെഗാലിത്തിക്ക് ശിവലിംഗങ്ങളും  കൂടാതെ ഉരുണ്ട

ബോൾഡറുകൾ രണ്ടെണ്ണം അടുത്തടുത്ത് വെച്ച് ഉണ്ടാക്കിയ നിരീക്ഷണ സ്ഥാനവുമെല്ലാം വളരെ പഴക്കമുള്ള ട്രൈബൽ ആരാധനാലയവും ജ്യോതിശ്ശാസ്ത്രനിരീക്ഷണസ്ഥാനവുമാണെന്ന് സൂചിപ്പിക്കുന്നു.

67. പാണത്തുകാവ് അയ്യപ്പൻ. നെല്ലുവായ് എരുമപ്പെട്ടി. ഇതും 15ആം നൂറ്റാണ്ടുമുതലാണ് ക്ഷേത്രമുള്ളത്. സ്വയംഭൂവിന് അതിലും പഴക്കമുണ്ട്. കൊച്ചിദേവസ്വം ബോഡിന്റെയാണ്. ചതുരഏകതലം കിവക്കഭിമുഖം. മേൽക്കൂരയില്ല. സോപാനമോ പ്രണാളമോ ഇല്ല. തിടപ്പള്ളി താൽക്കാലികഷെഡ്ഡാണ്. കുളമുണ്ട്. അയ്യപ്പൻ 30 സെ മീ ലിംഗം .ഈ സ്വയംഭൂലിംഗം വളരുന്നുണ്ട്. തന്ത്രി അണ്ണല്ലൂർമന മണ്ടംപറമ്പ്.
68. നെല്ലൂവായ് ധന്വന്തരി എരുമപ്പെട്ടി. വടക്കാഞ്ചേരിപ്പുഴ 100 മീ പടിഞ്ഞാറ് ഒഴുകുന്നു. വളരെ പുരാതനമായ ക്ഷേത്രമാണ്.







പഴയ ബിംബം നൂറ്റാണ്ടുകൾക്ക് മുമ്പ് കേടുവന്നു. ഒരു കിമീ വടക്കു

ള്ള മുരിങ്ങാത്തേരിയിൽ പുതിയ ബിംബം ഉണ്ടാക്കി ജാഥയായി ബിം ബപരിഗ്രഹത്തിനായി കൊണ്ടുവന്നു.അപ്പോഴേക്ക് ഒരേ വേഷവും രൂപവുമുള്ള ഇരട്ടകൾ(അശ്വിനീദേവന്മാർ) ദ്വാരകയിൽ വസുദേവൻ പൂജിച്ചിരുന്ന വിഷ്ണുവിഗ്രഹം കൊണ്ടുവന്നുകൊടുത്തു. അവരുടെ വിഗ്രഹം നിശ്ചയിച്ച മുഹൂർത്തത്തിൽത്തന്നെ ശ്രീകോവിലിൽ പ്രതി ഷ്ഠിച്ചു. പുതിയ വിഗ്രഹം ആദ്യം ചെറുതേവർപറമ്പിൽ പ്രതിഷ്ഠിച്ചു. പിന്നീട് ചെറുതേവർപറമ്പിൽനിന്ന് നെല്ലുവായിൽ തെക്കുകിഴക്ക്, പടി ഞ്ഞാട്ടഭിമുഖമായി ബാഹ്യഹാരത്തിനും മര്യാദക്കും ഇടയിൽ പ്രതി ഷ്ഠിച്ചു. ആയുർവ്വേദാചാര്യനായ ധന്വന്തരി വൈദ്യന്മാരുടെയെല്ലാം പരദേവതയാണ്. പ്രത്യേകിച്ചും കുട്ടഞ്ചേരിമൂസിന് നെല്ലൂവായി ധന്വന്തരി ഇഷ്ടദേവതയാണ്. നെല്ലുവായിലെ മുക്കുടിനിവേദ്യം രോഗശമനത്തിന് പ്രസിദ്ധമാമ്. മഞ്ഞൾപൊടി,കുരുമുളകുപൊടി,ഉപ്പ് ഇവ മോരിൽ കലക്കിയാണ് ഇതുണ്ടാക്കുന്നത്. വടക്കേ കുളത്തിൽ കുളിച്ച് പടിഞ്ഞാറെ ഗോപുത്തിലിരുന്ന് ഭജിച്ചാൽ ഏതു മാറാത്ത രോഗവും മാറും എന്നാണ് വിശ്വാസം. 7,21, 30, 41, 91 ദിനമാണ് ഭജന. ഒരു വർഷം മാക്സിമം . 7 ദിവസം മിനിമം. ദൈവജ്ഞനായ മച്ചാട്ട് ഇളയത് കാലിലെ മാറാത്ത വ്രണം മാറാൻ ഇവിടെയിരുന്ന് ജപിച്ച് രചിച്ചതാണ് സ്തോത്രപഞ്ചാശിക. മേൽപ്പത്തൂരിന് ഗുരുവായു പുരം പോലെയാണ് മച്ചാട്ടിളയതിന് നല്ലവായുപുരമായ നെല്ലുവായ്. മൂന്ന് ഊരാളർഇല്ലമുണ്ടായിരുന്നു. മന്തനാട്ട്, മുരിയമംഗലം,ആനാരി. 1960ൽ ഇവർക്ക് മാനേജ് ചെയ്യാൻ ബുദ്ധിമുട്ടുവന്നു. 1970ൽ സമിതി രൂപീകരിച്ചു. 1978-9ൽ കൊച്ചിൻ ദേവസ്വം ബോഡിനു കൈമാറി. വൃത്തഏകതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം. പ്രണാളം ഭൂതഗണം താങ്ങുന്നു. മുന്നിൽ രണ്ട് വലിയ ആൽമരമുണ്ട്. മുഖമണ്ഡപമുണ്ട്. വടക്കുകിഴക്ക് കൊക്കറിണി. ചുറ്റമ്പലത്തിന് മൂന്നുവാതിൽ പടിഞ്ഞാ റും കിഴക്കും തെക്കും. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കേ നാലമ്പല ത്തിൽ ഗണപതി,ശിവൻ,അയ്യപ്പൻ കിഴക്കഭിമുഖം. തെക്കുകിഴക്ക് ചെറുതേവർഉപദേവതാക്ഷേത്രം . അതിൽ രണ്ട് വിഗ്രഹമുണ്ട്. ചെറു തേവരും വരാഹമൂർത്തിയും. ആനപ്പള്ളമര്യാദക്ക് കിഴക്കും പടിഞ്ഞാ റും ദ്വിതലഗോപുരം. വടക്കേ ആൽച്ചുവട്ടിലാണ് നാഗപ്രതിഷ്ഠ. തെക്കുപടിഞ്ഞാറ് കുളമുണ്ട്. നില്ക്കുന്ന പ്രധാനധന്വന്തരിവിഗ്രഹം 91 സെ മീ ചതുർഭുജം.ചെറുതേവരും ഇതുപോലെയാമ്. വരാഹമൂർത്തി പഞ്ചലോഹം 10 സെ മീ നിൽക്കുന്ന രൂപം. രണ്ടുകൈയേ ഉള്ളു. ശംഖം,ചക്രം ധരിച്ചിരിക്കുന്നു. ഇരിക്കുന്ന ഗണപതി 15 സെ മീ ശിവലിംഗം 15 സെ മീ,അയ്യപ്പൻ ലിംഗം 23 സെമീ നാഗം 30 സെ മീ. തന്ത്രി ആലങ്ങോട്ടുള്ള കക്കാട്.

69. അഴകുമല ശിവക്ഷേത്രം. കോട്ടപ്പുറം എരുമപ്പട്ടി. 12ആം നൂറ്റാണ്ടു മുതലുണ്ട്. ചെറുമി പുല്ലരിഞ്ഞ കഥ ഇവിടെയുമുണ്ട്. കണ്ണമ്പാര മേലേതിൽ വീട്ടേല കാരണവർ സ്വയംഭൂവിന് ക്ഷേത്രം പണിതു. വൃത്തഏകതലശ്രീകോവിൽ കിഴക്കഭിമുഖം. തെക്കുപടിഞ്ഞാറ് ഗണപതി, വടക്കുകിഴക്ക് കിണർ, വലിയമ്പലത്തിന്റെ തെക്കുകിഴക്ക് തിടപ്പള്ളി. ശിവലിംഗം 45 സെ മീ. ഇരിക്കുന്ന ഗണപതി 30 സെ മീ. തന്ത്രി കക്കാട്ട് മന.
70. ചിറ്റണ്ട കാത്യായനി എരുമപ്പട്ടി വളരെ പുരാതനമാണ്.108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. പരശുരാമപ്രതിഷ്ഠയാണ്. ടിപ്പു തെക്കുകിഴക്കോട്ട് സഞ്ചരിക്കുന്ന പ്രകാശവലയം കണ്ടതായും എന്താണെന്ന് അറിയാനയച്ച പട്ടാളക്കാരെല്ലാം നാരായണക്കിണറെന്ന കിണറ്റിൽ വീണു ചത്തതായും, ബാക്കിയുള്ളവർ പേടിച്ച് ഓടിപ്പോയതായും ഒരു ഐതിഹ്യമുണ്ട്. ഒരിക്കൽ വടുതല തറവാട്ടിൽ വലിയ ദാരിദ്ര്യം വന്നു. കുട്ടികൾ രാത്രി വിസന്ന് കരഞ്ഞു. ഒരു വൃദ്ധ വാതിലിൽ വന്ന് മുട്ടി. അമ്പലത്തിലെ പത്തായപ്പുരയിൽ കുറച്ച് നെല്ലുണ്ട്, അതെടുക്കാൻ പറഞ്ഞു. മൂന്നു സ്ത്രീകൾ എടുക്കാനായി ചെന്നു. പത്തായപ്പുര തുറന്നുകിടക്കുന്നത് കണ്ടു. അത്യാവശ്യമായതുമാത്രമെടുത്ത് അവർ മടങ്ങി. പിന്നെ കുറച്ചുകൂടി എടുക്കാമെന്ന് വിചാരിച്ച് ചെന്നപ്പോൾ പത്തായപ്പുര നിറയെ സർപ്പങ്ങളെയാണ് കണ്ടത്. ദേവിയുടെ ശക്തി കാണിക്കുന്ന മറ്റൊരു ഐതിഹ്യമാണിത്. മുപ്പട്ടു വെള്ളിയാഴ്ച ഇവിടെ പ്രധാനമാണ് . ഭ്രാന്ത്, അപസ്മാരം ഇവ മാറ്റുന്ന ദേവിയാണ്. ഇവിടത്തെ നെയ്പായസം 41 ദിവസം കഴിച്ച് ഭജനമിരിക്കണം. ഈ പായസം 6 മാസം കേടുകൂടാതെ ഇരിക്കുമെന്ന പ്രത്യേകതയുമുണ്ട്. ശുദ്ധി വളരെ പ്രധാനമാണ്. ശുദ്ധിയില്ലാതെ കടന്നാൽ കണ്ണിന്റെ കാഴ്ചശക്തി പോകും. 1942 വരെ ഊരക്കാട്ട്, മുണ്ടനാട്, നടുവിലപ്പാട്ട് മന ഊരാളർ. 1988ൽ കൊച്ചിൻ ദേവസ്വം ബോഡ് ഏറ്റെടുത്തു. പണ്ട് 4000 പറ മിച്ചവാരമുണ്ടായിരുന്നു. ചതുരഏകതലം കിഴക്കഭിമുഖം. വടക്കുകിഴക്കെ ചുമരിൽ മുമ്പിലെ ശ്രീകൃഷ്ണന്റെ മ്യൂറൽ ചിത്രത്തിനും നിത്യപൂജ ഉണ്ട്. കിണർ വടക്കുകിഴക്ക്. നമസ്കാരമണ്ഡപമുണ്ട്. പുറത്ത് ചുറ്റമ്പലത്തിന് 4 വശം വാതിലുണ്ട്. തെക്കുകിവക്ക് തിടപ്പള്ളി. തെക്കേ നാലമ്പലത്തിൽ കിഴക്കഭിമുഖമായി ഗണപതി. വടക്കേ നാലമ്പലത്തിൽ മുളയറ. തെക്കുവശത്ത് കിഴക്കഭിമുഖമായി ഉപദേവതാക്ഷേത്രത്തിൽ ഭദ്രകാളിയും അയ്യപ്പനും. തെക്കുപടിർ്ഞാറ് ബ്രഹ്മരക്ഷസ്സും നാഗരും. തെക്കുകിഴക്ക് വലിയ കുളം, വടക്കുകിഴക്ക് ചെറിയ കുളം. മുമ്പിൽ ഗോപുരമുണ്ട്. 91 സെ മീ ഉള്ള കാത്യായനിയുടെ ശിലാവിഗ്രഹം ചതുർഭുജമാണ്. ശംഖ,ചക്ര,ഖേടക, ഖട്ടികൾ ധരിച്ചിരിക്കുന്നു. ഇരിക്കുന്ന ഗണപതി 45

സെ മീ. അയ്യപ്പലിംഗം 11 സെ മീ. ഭദ്രകാലി വാൽക്കണ്ണാടി 21 സെ മീ. ബ്രഹ്മരക്ഷസ്സ് ലിംഗം 15 സെ മീ. നാഗം 30 സെ മീ. തന്ത്രി കക്കാട്ട് മന.

71. കൊടുമ്പക്കാവ് അയ്യപ്പൻ കാഞ്ഞിരക്കോട്. എരുമപ്പട്ടി. താരതമ്യേന പുതിയത്. 17ആം നൂറ്റാണ്ടുമുതലുണ്ട്. ചാത്തിലച്ചൻ നായർതറവാട്ടു കാരണവർ കാട്ടിൽ വിറകു ശേഖരിക്കുന്ന തൊഴിലാളികളുടെ മേൽനോട്ടത്തിനു പോയി. ഉയർന്ന പാറപ്പുറത്ത് ഓലക്കുട ഉറച്ചിരിക്കുന്നത് കണ്ടു. അത് എടുക്കാനായില്ല. താഴെ ശിലാപ്രതിഷ്ഠ ചെയ്തു. പിന്നീട് ആലത്തൂർമന,അവണപ്പറമ്പുമനകൾക്ക് കിട്ടി. 1970 മുതൽ കൊച്ചിൻ ദേവസ്വം ബോഡിന്റെ ക്ഷേത്രം. ശ്രീകോവിൽ 75 സെ മീ ഉയരമുള്ള ഒരു വേദികമേലാമ് നിർമ്മിച്ചിരിക്കുന്നത്. ഏകതലം കിഴക്കഭിമുഖം. വിഗ്രഹത്തിനു ചുറ്റുമുള്ള ചുമർ ചുറ്റമ്പലം പോലെ താഴെ കരിങ്കല്ല് അധിഷ്ഠാനം,കൽച്ചുമർ, മേൽക്കൂരയില്ല. സോപാനത്തിന് 3 പടി. പ്രണാളമില്ല, ഓവു മാത്രം.(അത് ഭൂനിരപ്പിലാണ്). വടക്കുകിഴക്ക് കിണർ. തെക്ക് കുളം. ചുറ്റുമതിലുണ്ട്. ശാസ്താവിന് 37 സെ മീ ഉയരം. തന്ത്രി ഇല്ല.

72. രുധിരമഹാകാളി(ഉത്രാളി)ക്കാവ് എങ്കക്കാട്ട് . 15ആം നൂറ്റാണ്ടു മുതലുണ്ട്. കോളോത്ത് അച്ചൻ മൂകാംബിക നിന്നു വരുമ്പോൾ ഓലക്കുട മേൽ വന്ന ദേവിയാണെന്ന് ഐതിഹ്യം. ഓലക്കുട മുല്ലക്കൽ തറവാടിന്റെ വടക്കുകിഴക്കുള്ള കുളക്കരയിലെ പൂവമരച്ചോട്ടിൽ ഉറച്ചു. നൂറ്റാണ്ടുകൾക്കുശേഷം ക്ഷേത്രം ക്ഷയിച്ചു. ചെറുമി പുല്ലരിയുമ്പോൾ രക്തം (രുധിരം) കണ്ടു രുധിരമഹാകാലിസാന്നിദ്ധ്യം കണ്ടെത്തി. 1958ൽ പൂവമരം പുഴങ്ങിവീണ് വിഗ്രഹം തകർന്നു. പുതിയ വിഗ്രഹം പുതിയ പൂവമരച്ചോട്ടിൽ പ്രതിഷ്ഠിച്ചു.ശ്രീകോവിലിനടുത്ത് പൂവംമരം കാണാം. 1953 വരെ കേളോത്ത് തറവാടിന്റെയാണ്. ഇപ്പോൾ കൊച്ചി ദേവസ്വം ബോഡ് ഭരിക്കുന്നു. അനുഗ്രഹദായിനിയായ വനദുർഗ്ഗയാണ്. .ഏകതലശ്രീകോവിൽ പടിഞ്ഞാട്ടഭിമുഖം. മേൽക്കൂര നടു തുറന്നതാണ്. മുഖമണ്ഡപമുണ്ട്. ശ്രീകോവിലിനു വടക്ക് ഗണപതിക്ക് സങ്കൽപസ്ഥാനം. വടക്കുകിഴക്ക് കിണർ. പടിഞ്ഞാറ് വാതിൽമാടം.ബാക്കി ചുറ്റുമതിൽ തെക്കും വടക്കും പ്രവേശനദ്വാരങ്ങളോടുകൂടി. വടക്കുകിഴക്ക് അഗ്രശാല, കിണർ നാഗയക്ഷി (കിഴക്കഭിമുഖം). വനദുർഗ്ഗ ശിലാകണ്ണ്ടാ 37 സെ മീ(സൌമ്യയാണ്). ഗണപതിക്ക് പീഠം മാത്രം. നാഗയക്ഷി 30 സെ മീ. പുനപ്രതി,്ഠ ചെയ്തത് പുലിയന്നൂർ അനുജൻ നമ്പൂതിരിപ്പാട്. പാരമ്പര്യശാന്തിക്കാരൻ തമിഴ് ബ്രാഹ്മണരായ ചങ്കിങ്കൽ മഠം.

73. വീരാണിമംഗലം നരസിംഹമൂർത്തി-ശിവക്ഷേത്രം. എങ്കക്കാട്. അടുത്ത് വാഴാനിപ്പുഴ . വളരെ പുരാതനം. 3 ക്ഷേത്രമുള്ള സമുച്ചയം. എല്ലാം

പടിഞ്ഞാട്ടഭിമുഖം. നൃസിംഹം, ശിവൻ,കൃഷ്ണൻ- ഇവരിൽ വെച്ച് പഴയത് സ്വയംഭൂശിവനാണ്.ശിവക്ഷേത്രം നായന്മാരുടെയായിരുന്നു. ബ്രാഹ്മണർ വടക്കുവശത്ത് നൃസിംഹത്തേയും തെക്കുവശത്ത് കൃഷ്ണ നേയും പ്രതിഷ്ഠിച്ചു. ശിവന്റെ ഉഗ്രഭാവം കുറക്കാനാണിത്. ജലദൃഷ്ടി യും ഇതിന്നാണ്. ഊരാളർ വലിയമന, ചെമ്മങ്ങാട്ട് മന, ചേന്ദമങ്ങാട്ട് മന. 6000 പറ പാട്ടമുണ്ടായിരുന്നു പണ്ട്. 1992ൽ കൊച്ചിദേവസ്വം ബോഡ് ട്രസ്റ്റിയും 21 അംഗസമിതിയും ഭരണമേറ്റെടുത്തു. ഏറ്റവും വടക്കു കാണുന്നത് നൃസിംഹമൂർത്തിക്ഷേത്രം. നമസ്കാരമണ്ഡപവും കിണറുമുണ്ട്. വട്ടദ്വിതലശ്രീകോവിലാണ്. ചുറ്റമ്പലം എല്ലാ വശത്തും വാതിലുള്ളതാണ്. തിടപ്പള്ളി തെക്കുകിഴക്ക്. (എല്ലാ ക്ഷേത്രത്തിനും കൂടി ഒരു തിടപ്പള്ളി). രണ്ടു വാതിലുള്ള അഗ്രമണ്ഡപത്തിൽ ബലിക്കല്ല്. പുരാതനമായ ഒരു ദീപസ്തംഭം കാണുന്നുണ്ട്.ശിവന്റേയും കൃഷ്ണന്റേയും ക്ഷേത്രങ്ങൾ ഒരേ ചുറ്റുമതിലിനകത്താണ്.ആനപ്പള്ള മര്യാദയാണ്. ശിവക്ഷേത്രം ചതുരശ്രീകോവിൽ. അഷ്ടദിക്പാലകർക്ക് ശിലയുണ്ടെങ്കിലും മാതൃശില ഇല്ല. വാതിൽമാടമുണ്ട്. കൃഷ്ണൻകോ വിൽ വട്ടഏകതലം . മൈസൂർ ആക്രമണകാലത്ത് പ്രണാളം മുറി ച്ചിട്ടുണ്ട്. അഷ്ടദിക്പാലകർക്ക് ശിലയും മാതൃശിലയുമുണ്ട്. വലിയ ബലിക്കല്ലില്ല. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. .കുളം പടിഞ്ഞാറാണ്. (എല്ലാ ദേവതമാർക്കും നേരെ ജലദൃഷ്ടി) മൂന്ന് കുള പ്പുരയുണ്ട്. വടക്കുകിഴക്ക് പത്തായപ്പുര. 105 സെ മീ ഉയരമുള്ള നിൽക്കുന്ന ചതുർഭുജവിഷ്ണുവാണ് നൃസിംഹമൂർത്തി. ശിവലിംഗം 45 സെ മീ. കൃഷ്ണൻ കൃഷ്ണശിലാവിഗ്രഹം 67 സെ മീ നിൽക്കുന്ന ചതു ർഭുജവിഷ്ണു. ഇരിക്കുന്ന ഗണപതി 37 സെ മീ. തന്ത്രി പുലിയന്നൂർ മന.

74. കൊടലിനി കാത്യായനി എങ്കക്കാട് വളരെ പുരാതനം. വീരാണിമംഗല ത്തേക്കാളും വളരെ പഴയതാണ്.സ്വയംഭൂ ചതുരശ്രീകോവിൽ ഏക തലം പടിഞ്ഞാട്ട് അഭിമുഖം. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ശാസ്താവും നാഗരും. വടക്കുകിഴക്ക് കിണർ. തെക്ക് കുളം. കാത്യാ യനി 45 സെ മീ ,ഗണപതി ഇരിക്കുന്ന 25 സെ മീ വിഗ്രഹം ഗർഭഗൃ ഹത്തിൽത്തന്നെയാണ്. ശാസ്താലിംഗം 30 സെ മീ. നാഗം 30 സെ മീ. തന്ത്രി വീരാണിമംഗലത്തെ തന്ത്രിതന്നെ.
75. അയ്യപ്പൻകാവ് മഹാവിഷ്ണു മംഗലം (വടക്കാഞ്ചേരി).പഴയതാണ്. പടിഞ്ഞാട്ടഭിമുഖം. ഉപദേവത അയ്യപ്പൻ കിഴക്കഭിമുഖം. വടക്കുന്നാ ഥന്റെ കീഴേടമാണ്. 1960 മുതൽ കൊച്ചി ദേവസ്വം ബോഡ് എടുത്തു. വിഷ്ണുക്ഷേത്രം ദ്വിതലവൃത്തശ്രീകോവിൽ വടക്കുകിഴക്ക് കിണർ. നമസ്കാരമണ്ഡപമുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും

വാതിൽ. വലിയമ്പലത്തിൽനിന്ന് വടക്കോട്ടും വാതിലുണ്ട്. തെക്കേ നാലമ്പലത്തിൽ തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. (ഇത് കുറച്ചുകാലം അയ്യപ്പക്ഷേത്രത്തിലായിരുന്നു). വലിയ ബലിക്കല്ലുണ്ട്. പിന്നിലും മുന്നിലുമായി 2 ആലുണ്ട്.അയ്യപ്പക്ഷേത്രം ചതുരഏകതലം കിഴക്കഭിമുഖം. ചുറ്റുമതിലുണ്ട്. മര്യാദക്ക് പുറത്ത് വടക്കുകിഴക്ക് കുളം.നിൽക്കുന്ന ചതുർഭുജവിഷ്ണു 75 സെ മീ. ഇരിക്കുന്ന അയ്യപ്പൻ 45 സെ മീ. ഇരിക്കുന്ന ഗണപതി 15 സെ മീ. തന്ത്രി പുലിയന്നൂർ. പൂജാരി പരമ്പരയായി ഊരന്നൂർ ഇല്ലം (കൊടകരവഴി മട്ടന്നൂർകുന്ന്).

76. കരുമരക്കാട്ട് ശിവൻ വടക്കാഞ്ചേരി. വടക്ക് വടക്കാഞ്ചേരിപ്പുഴ. കൊച്ചിരാജാവിന്റെയും കുടുംബത്തിന്റേയും വേനൽക്കാലരാജധാനിയിൽ താമസിക്കുന്നവർക്കുവേണ്ടി ഉണ്ടാക്കിയ ക്ഷേത്രമാണ്. 1960 മുതൽ കൊച്ചിദേവസ്വം ബോഡ് എടുത്തു. കിണറിന്റെ സ്ഥാനത്താണ് പഴയ ശിവക്ഷേത്രം പണിതത്. കൃഷ്ണക്ഷേത്രം പിന്നീട് ചുറ്റമ്പലത്തിനകത്ത് പണിതു. ഭഗവതീക്ഷേത്രം കിഴക്കോട്ട് അഭിമുഖീകരിക്കേണ്ടതിനു പകരം ഇവിടെ പടിഞ്ഞാട്ടാണ്. അതായത് ആദ്യം അത് ഒരു സ്വതന്ത്രക്ഷേത്രമായിരുന്നിരിക്കണം. ചുറ്റമ്പലം പണിതപ്പോളാവാം അകത്ത് പെട്ടത്. പതിനെട്ടര ഭഗവതിക്കാവിലെ അരക്കാവാണ് ഇത്. ഉപദേവതാക്ഷേത്രത്തിലെ വിഗ്രഹം പ്രധാനകോവിലിലേക്ക് ശിൽപ്പി യഥാസമയം കൊണ്ടുവരാഞ്ഞതിനാലാണ് അത് ഉപദേവതാക്ഷേത്രമായത് എന്ന് കേൾക്കുന്നു. ഉപദേവതാക്ഷേത്രത്തിലും മാതൃശിലയും അഷ്ടദിക്പാലകർക്ക് ബലിതൂകാനുള്ള ശിലയും ഉണ്ട്. രണ്ട് ശിവക്ഷേത്രത്തിലും വെവ്വേറെ സങ്കൽപ്പമാണ്. പ്രധാനക്ഷേത്രത്തിൽ ശിവപാർവ്വതി. തെക്ക് ഇരിക്കുന്ന ഉഗ്രമൂർത്തിയായി ദക്ഷിണാമൂർത്തിസങ്കൽപം. ശിവന് ദ്വിതലവട്ടശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. തെക്കുപടിഞ്ഞാറെ ഉപദേവതാക്ഷേത്രത്തിൽ അയ്യപ്പൻ. കൃഷ്ണൻ ശിവനു വടക്ക്. പടിഞ്ഞാട്ട് അഭിമുഖം. ചതുരഏകതലം. കിണർ പിന്നിൽ. നമസ്കാരമണ്ഡപം രണ്ടിനുമുണ്ട്. കൃഷ്ണന് ഒരു മണ്ഡപംകൂടി വേറെയുമുണ്ട്. ഇവക്കെല്ലാം ചുറ്റുമായി 5 വാതിലുള്ള ചുറ്റമ്പലം. രണ്ടെണ്ണം പടിഞ്ഞാറ് രണ്ടു ദേവതകളെ അഭിമുഖീകരിച്ച്, ഒന്ന് തെക്കും ഒന്ന് വടക്കും ഒന്ന് ശിവന്റെ പിന്നിലും. വടക്കേ നാലമ്പലത്തിൽ ഭഗവതി. തെക്കുകിഴക്ക് തിടപ്പള്ളി. ഗണപതി തെക്കുപടിര്ഞ്ഞാറ് കിഴക്കഭിമുഖം. മുമ്പിൽ നടപ്പന്തൽ. ഇതിൽ രണ്ട് ബലിക്കല്ല് (ശിവനും കൃഷ്ണനും). വടക്കുപടിഞ്ഞാറ് നാഗത്തറ കിഴക്കഭിമുഖം. ശിവന് വേറെ ഒരു ക്ഷേത്രം പടിഞ്ഞാട്ടഭിമുഖം. മര്യാദ മുകള്ഭാഗം അർദ്ധവൃത്താകൃതി. പടിഞ്ഞാറ് ഗോപുരം. മര്യാദക്ക് കിഴക്കാണ് പ്രവേശനദ്വാരം. നദിക്കടുത്തായി വടക്ക് കുളം. ശിവലിംഗം 30 സെ മീ, നിൽക്കുന്ന കൃഷ്ണന് 53 സെ മീ, ഭഗവതി വാൽക്കണ്ണാടി 30 സെ മീ, ഇരിക്കുന്ന അയ്യപ്പൻ 30 സെ മീ, ഇരിക്കുന്ന ഗണപതി 30

സെ മീ, ദക്ഷിണാമൂർത്തി ഇരിക്കുന്ന രൂപം 30 സെ മീ, നാഗം 27 സെ മീ. തന്ത്രി പട്ടാമ്പിക്കടുത്തെ ഈക്കാട്ട് മന.

77. പള്ളിമണ്ണ കുമ്പളങ്ങാട് വടക്കാഞ്ചേരി . ഒരു കി മീ വടക്കുകിഴക്ക് വടക്കാഞ്ചേരിപ്പുഴ ഒഴുകുന്നു. ശിവപാർവ്വതിമാരുടെ വിവാഹശേഷമുള്ള സന്തോഷഭാവത്തിലാണ് ഇവിടെ ശിവസങ്കൽപ്പം. മുറജപവും വ്രതനിഷ്ഠകളുമുണ്ടായിരുന്ന പഴയ ക്ഷേത്രമാണ്. വിഷവൈദ്യന്മാരായ അവണപ്പറമ്പ്, ആലത്തൂർമനക്കാരുടെയായിരുന്നു. 16ആം നൂറ്റാണ്ടു മുതൽ ക്ഷേത്രം ഈ നിലയിലുണ്ട്. അതിനു മുമ്പത്തെ ചരിത്രം അജ്ഞാതമാണ്. 1988 മുതൽ കൊച്ചിദേവസ്വം ബോഡാണ് ഭരിക്കുന്നത്.





ചതുരദ്വിതലശ്രീകോവിൽ കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് മൂന്ന് വാതി
ൽ കിഴക്കും പടിഞ്ഞാറും വടക്കും. 2 വാതിൽ വലിയമ്പലത്തിന്റെ
വശങ്ങളിലാണ്. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. മുളയറ
വടക്കേ നാലമ്പലത്തിന്റെ കിഴക്ക്. പത്തായപ്പുര വടക്കുപടിഞ്ഞാറ്.
അഗ്രശാല വടക്ക്. വടക്കുകിഴക്ക് വേറെ ഒരു കിണറുകൂടിയുണ്ട്. ആന
പ്പള്ളമര്യാദ. കിഴക്ക് പണ്ട് ഗോപുരമുണ്ടായിരുന്നു. പഴയ അവശിഷ്ട
ങ്ങൾ ഇപ്പോഴും അവിടെയവിടെയായി ചിതറിക്കിടക്കുന്നുണ്ട്. കിഴ

ക്കും പടിഞ്ഞാറുമായി 2 വാതിലുണ്ട്. തെക്ക് കുളം. വടക്കേ ചുമരി ലെ ചിത്രങ്ങളുടെ മനോഹാരിത പറഞ്ഞറിയിക്കാനാവില്ല. മോഹിനി, അന്നപൂർണ്ണ, പൂതന, അർദ്ധനാരീശ്വരൻ,ശങ്കരനാരായണൻ, മുതലായ വരുടെ ചിത്രങ്ങളും കൃഷ്ണചരിത്രവും കിരാതാർജ്ജുനീയവും എല്ലാ മുണ്ട്. നാരായണശിഷ്യനായ ഗോപാലന്റെ ലിഖിതം വടക്കേ ചുമരിലു ണ്ട്. അദ്ദേഹമാവണം ഈ ചുമർചിത്രരചയിതാവ്. ശിവലിംഗം 45 സെ മീ .ഇരിക്കുന്ന ഗണപതി 30 സെ മീ. തന്ത്രി കക്കാട്ട് മന.

78. വ്യാസഗിരി ദക്ഷിണാമൂർത്തി.വടക്കാഞ്ചേരി. 1988ലുണ്ടായ പുതിയ ക്ഷേത്രമാണ്. ജ്ഞാനമൂർത്തി വിദ്യാമൂർത്തിസങ്കൽപമാണ്. ചതുരഏകതലം തെക്ക് അഭിമുഖം. വടക്ക് വടക്ക്പടിഞ്ഞാറ് സരസ്വതി പടിഞ്ഞാട്ട് അഭിമുഖം. ഗണപതി കിഴക്ക് അഭിമുഖം. 22 യവം പീഠ ത്തിന്മേൽ അഗ്നി,സർപ്പം, ഗ്രന്ഥം,വരദമുദ്ര ധരിച്ചാണ് ദക്ഷിണാമൂർത്തി. (ഗുരുസങ്കൽപം). നാലു ശിഷ്യന്മാർക്ക് പാഠം ചൊല്ലുന്ന രീതി. കാൽക്കൽ അപസ്മാരമൂർത്തി. 37 സെ മീ ഗണപതി. ഇരിക്കുന്ന ദാരുശിൽപ്പം മഹാലക്ഷ്മി. പ്രതിഷ്ഠ സ്വാമി പുരുഷോത്തമതീർത്ഥ.
79. പാതിരിക്കോട്ടുകാവ് ഭഗവതി മുണ്ടത്തിക്കോട് 11ആം നൂറ്റാണ്ടിൽ പാതിരിക്കോട്ട് നായരും കള്ളിടുത്ത്,അമ്പലപ്പറമ്പ്, ചേരമങ്ങാട്ട് നമ്പ്യാന്മാരും തമ്മിലുള്ള വഴക്കുകാരണം പുതുരിത്തി പള്ളിക്കാട്ട് മനക്ക് കൊടുത്ത് കൊച്ചിരാജാവിന്റെ നേരിട്ട ഭരണത്തിലാക്കി. ഇപ്പോൾ കൊച്ചിദേവസ്വം ബോഡ് വെളപ്പായ ദേവസ്വത്തിന്റെ കീഴേടമായി ഭരി ക്കുന്നു. കൊടുങ്ങല്ലൂരമ്മയുടെ അനിയത്തിയെന്ന് സങ്കൽപ്പം. ആദ്യം പ്രതിഷ്ഠിച്ച പ്രതിമയിൽ തവള ഇരുന്നു അത് മാറ്റി കണ്ണാടിപ്രതിഷ്ഠ ചെയ്ത്. പിന്നീട് പ്രതിഷ്ഠിച്ചതിന്റെ വലത്തെ കണ്ണിന്റെ കൃഷ്ണമണി തുറിച്ചതായിരുന്നു (ശിൽപ്പവൈകല്യം). അതും മാറ്റി, മൂന്നാമത് പ്രതി ഷ്ഠിച്ചത് കള്ളൻ എടുത്ത് കൊക്കരണിയിലിട്ടു.ഇപ്പോഴുള്ളത് ശിലാക ണ്ണാടിയാണ്. ആദ്യം 18 ദേശം ഈ ദേവിയുടെ തട്ടകമായിരുന്നു. മിണാലൂർ,തിരുത്തിപ്പറമ്പ്, പെരിങ്കണ്ടൂർ,വെളപ്പായ,മണിത്തറ, ചൂലി ശ്ശേരി, എടക്കുളം, അവണൂർ,കിരാലൂർ, തങ്കലൂർ,കാരൂർ, തെക്കുമുറി, വടക്കുമ്മുറി, കുട്ടംകുളം,പുല്ലറ, പുതുരുത്തി, ഇരിപ്പംകുന്ന്,ചിറ്റഴിക്കര. ആദ്യത്തെ മൂന്നു തട്ടകം കുറ്റിയംകാവ് ഭഗവതിക്കും അവസാനത്തെ മൂന്ന് തട്ടകം ഭരതക്കാട്ട് അയ്യപ്പനും കിട്ടി. ബാക്കി 12 തട്ടകമായി. ചതു രഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. ചുറ്റമ്പലത്തിന് പടിഞ്ഞാ റും കിഴക്കും വടക്കും വാതിൽ. വലിയമ്പലത്തിന് രണ്ട് വാതിലുണ്ട്. വടക്കേ നാലമ്പലത്തിലാണ് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപ ടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. വടക്കുകിഴക്ക് വേറെ കിണറുണ്ട്. വടക്കുകിഴക്ക് കുളം. മര്യാദക്ക് അർദ്ധവൃത്താകൃതിയിലാണ് മുക ൾഭാഗം. ഭദ്രകാളിയുടെ കണ്ണാടിശില 45 സെ മീ. പൂജകളെല്ലാം ദുർഗ്ഗ ക്കാണ്. ഇരിക്കുന്ന ഗണപതി 23 സെ മീ. തന്ത്രി മേൽമുണ്ടയൂർമന. പൂജാരി അറവൂർമഠം എമ്പ്രാന്തിരി.

൮0. കുറ്റിയങ്കാവ് ഭഗവതി മിണാലൂർ മുണ്ടത്തിക്കോട് പഞ്ചായത്ത്.




പടിഞ്ഞാറുഭാഗത്ത് പട്ടായക്കുന്ന് അരുവി ഒഴുകുന്നു. ചുറ്റും വയലുകളാണ്. 12ആം നൂറ്റാണ്ടിനു മുമ്പ് ഉണ്ട്. തലപ്പള്ളി കോവിലകത്തുംവാതിക്കലിന്റെ വന്ദേരി വടക്കേക്കാട്ടുള്ള മണികണ്ഠേശ്വരം ക്ഷേത്രത്തിൽനിന്ന് പാറക്കുളങ്ങര പണിക്കർതറവാട്ടിലെ കാരണവരുടെ കുടപ്പുറത്ത് വന്ന ദേവിയാണ്. പണിക്കർതറവാട്ടിൽ അതിനുശേഷം പല ഉപദ്രവങ്ങളും ഉണ്ടായി. അങ്ങനെ മണക്കുളം സ്വരൂപം ഏറ്റെടുത്തു. (മണക്കുളം സ്വരൂപത്തിന്റെ ഭൂമിയിലാണ് മണികണ്ഠേശ്വരം) ഹരികന്യകാസങ്കൽപ്പമാണ്. അതിനാൽ വിഗ്രഹം പുറത്തെഴുന്നള്ളിക്കുമ്പോഴെല്ലാം വടക്കേ ഉപദേവതാക്ഷേത്രത്തിലെ അയ്യപ്പനേയും കൂടെ എഴുന്നള്ളിക്കുന്നു. ചതുരഏകതലം പടിഞ്ഞാട്ടഭിമുഖം. പ്രണാളത്തിനു പകരം ഓവ്. മേൽക്കുര നടു തുറന്നാണ്. മുമ്പിൽ ഗോപുരമുണ്ട്. ദീർഘചതുരത്തിലുള്ള കുളത്തിലേക്ക് ജലദൃഷ്ടിയുണ്ട്. വടക്ക് ചതുര ഏകതലശ്രീകോവിലിലാണ് അയ്യപ്പൻ. ഗോപുരവും കുളവും ഇതിന്നു മുമ്പിലുമുണ്ട്. കിണറുണ്ട്. തെക്കുപടിഞ്ഞാറേ ഗോപുരത്തിലൂടെയാണ് പ്രവേശനം. ദ്വാരപാലകശിൽപ്പങ്ങൾ സുന്ദരമാണ്. ഇരിക്കുന്ന ഭദ്രകാളി 53 സെ മീ ചതുർഭുജം, വാലും ത്രിശൂലവും വരദഅഭയമുദ്രകളും. അതേ ശ്രീകോവിലിൽ മഹാവിഷ്ണുസങ്കൽപ്പത്തിലുള്ള ശിലയുമുണ്ട്. (15 സെ മീ) ഇരിക്കുന്ന ഗണപതി 30സെ മീ.ശിവലിംഗം 7 സെ മീ.

വടക്കേ കോവിലിലെ ഇരിക്കുന്ന അയ്യപ്പന് 45 സെ മീ . തന്ത്രി മേൽമുണ്ടയൂർ മന. ശാന്തി പാരമ്പര്യഊരാളരായ എമ്പ്രാന്തിരികുടുംബമാണ്.

81. ആനേടത്ത് മഹാവിഷ്ണു (നരസിംഹം) മിണാലൂർ മുണ്ടത്തിക്കോട് പഞ്ചായത്ത്. 11ആം നൂറ്റാണ്ടുമുതലുണ്ട്. മൂന്നാമത്തെയും അവസാനത്തേയും ഊരാളർ പാറക്കുളങ്ങര തറവാട്. 1981ൽ സമിതി എടുത്തു. 1987ൽ പുനപ്രതിഷ്ഠയും പുനരുദ്ധാരണവും ചെയ്തു. ഒരു കാൽ മുറിഞ്ഞ വിഗ്രഹം മാറ്റി. ചതുരദ്വിതലശ്രീകോവിൽ കിഴക്കഭിമുഖം. പ്രത്യേകത ഇവിടത്തെ ഗർഭഗൃഹം ചതുരമല്ല, അഷ്ടകോണാണ് എന്നതാണ്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. ചുറ്റമ്പലത്തിനു പുറത്താണ് കിണർ. വടക്കേ നാലമ്പലത്തിൽനിന്ന് വെള്ളം കോരാം. വടക്കുകിഴക്ക് കുളം. തെക്കുപടിഞ്ഞാറ് ആര്യങ്കാവ് ഭഗവതി,രക്തേശ്വരി, രക്ഷസ്സ്. കൃഷ്ണശിലാവിഷ്ണുവിഗ്രഹം ഉഗ്രനരസിംഹസങ്കൽപമാണ്. നിൽക്കുന്ന ചതുർഭുജവിഷ്ണു. ഇരിക്കുന്ന കൃഷ്ണശിലാഗണപതി 45 സെ മീ. ആര്യങ്കാവ് ഭഗവതി ഇരിക്കുന്ന 30 സെ മീ വിഗ്രഹം. രക്തേശ്വരിക്കും രക്ഷസ്സിനും ലിംഗപ്രതിഷ്ഠ. പുനപ്രതിഷ്ഠ ചെയ്ത തന്ത്രി അഴകത്ത് ശാസ്ത്രശർമ്മൻ നമ്പൂതിരിപ്പാട്. തന്ത്രി കക്കാട്ട് മന.
82. പനങ്ങാട്ടുകര കാത്യായനി. തെക്കുംകര ഗ്രാമപ്പഞ്ചായത്ത്. പുരാതനമാണ്. പരശുരാമപ്രതിഷ്ഠ. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. 12000 പറ നെല്ല് പാട്ടമുണ്ടായിരുന്നു. അവണപ്പറമ്പുമനയായിരുന്നു ഊരാലർ.സ്ത്രീകളോട് ദേവിക്ക് പ്രത്യേകപ്രിയമാണ്. ഉത്സവത്തിനു സ്ത്രീകളും കുത്തുവിളക്ക് എടുക്കും. 1968ൽ കൊച്ചിദേവസ്വം ബോഡ് ഏറ്റെടുത്തു. ദ്വിതലവൃത്തശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. പ്രണാളം മുട്ടുമടക്കിയിരിക്കുന്ന ഭൂതഗണം താങ്ങുന്നു. അതിന്റെ ശിരസ്സ് ഇടത്തുകയ്യാൽ താങ്ങിയിരിക്കുന്നു. വലത്തുകയ്യിലൊരു ഗദയുമുണ്ട്. പടിഞ്ഞാറ് ഒരു വേദിയുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. വാതിൽമാടത്തിനു വടക്ക് ഒരു വാതിലും കൂടിയുണ്ട്. വടക്കും തെക്കും നാലമ്പലത്തിന്റെ കിഴക്കുഭാഗത്ത് ഓരോ തിടപ്പള്ളി വീതം രണ്ട് തിടപ്പള്ളി. തെക്കേ നാലമ്പലത്തിലെ തിടപ്പള്ളി രാവിലേയും വടക്കേത് വൈകുന്നേരവും ഉപയോഗിക്കുന്നു.തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. വടക്കേ അഗ്രശാലയോട് ചേർന്ന് കിഴക്ക് ഒരു കിണറുണ്ട്. ആനപ്പള്ള മര്യാദ, കുളവും കുളപ്പുരയും 250 മീഅകലെ. അതിന്റെ കരയിലായി പഴയ ആൽമരമുണ്ട്. നിൽക്കുന്ന കാത്യായനീവിഗ്രഹം രുദ്രാക്ഷശിലയാണ്. ശംഖചക്ര,അഭയവരദമുദ്ര ധരിച്ച് വളരെ സൌമ്യയായ അനുഗ്രഹദായിനിയായ രൂപമാണ്. ബാലികയായിട്ടാണ്സങ്കൽപ്പം. ഇരിക്കുന്ന ഗണപതി 30 സെ മീ. തന്ത്രി ഇരിഞ്ഞാലക്കുടയിലെ നഗരമണ്ണ മന.
83. കുളപ്പുരമംഗലം ശിവൻ തെക്കുംകര. വടക്കാഞ്ചേരിനിന്ന് 4 കിമീ കിഴക്ക് പുന്നംപറമ്പ് ജങ്ക്ഷൻ. അവിടെനിന്ന് വയലുകളിലൂടെ 250 മീ വടക്കുപടിഞ്ഞാറാണ് ക്ഷേത്രം. 11ആം നൂറ്റാണ്ടുമുതലുണ്ട്. സുന്ദരരൂപ

നായി, ഭിക്ഷാടനമൂർത്തിയായി, അനുഗ്രഹദായകനായി പ്രപഞ്ചം ചുറ്റുന്ന സങ്കൽപ്പത്തിലാണ്. ചങ്ങമ്പള്ളി ഇല്ലം മച്ചാട്ട് ഇളയതിന് അനുഗ്രഹം കൊടുത്തിട്ടുണ്ട്. 1963 വരെ അവണപ്പറമ്പ് മന, പിന്നീട് കൊച്ചിദേവസ്വംബോഡ്. ദ്വിതലവൃത്തശ്രീകോവിൽ പടിഞ്ഞാട്ട് അഭി മുഖം. സോപാനം വശത്തുനിന്ന് രണ്ട് പടിവീതം കയറി പ്ലാറ്റ്ഫോമി ലെത്തുന്ന വിധം. സാധാരണ ഇത് ഉഗ്രമൂർത്തിക്കാണ് ഉണ്ടാവുക. പ്രണാളം ഭൂതഗണം താങ്ങുന്നു. നമസ്കാരമണ്ഡപത്തിൽ നന്ദി. വടക്കു കിഴക്ക് കിണർ. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും തെക്കും മൂന്നു വാതിൽ കൂടാതെ, വലിയമ്പലത്തിന് വടക്കും തെക്കുമായി രണ്ടെണ്ണം കൂടിയുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. പടിഞ്ഞാറ് കിഴക്കഭിമുഖമായി, ഗണപതിയും ശിവനും അയ്യപ്പനും. മര്യാദയും കുളവുമുണ്ട്. ഏകതല ഭാഗത്തെ ചുമരിൽ കിരാതം ദാരുശ്ശിൽപ്പങ്ങളുണ്ട്. ഗ്രീവത്തിൽ നരസിം ഹം, ദക്ഷിണാമൂർത്തി, ബ്രഹ്മാ, വിഷ്ണു. മ്യൂറലുകളെല്ലാം വെള്ള പൂശി നശിപ്പിച്ചിരിക്കുന്നു. 75 സെ മീശിവലിംഗം. ഇരിക്കുന്ന ഗണപതി 23 സെ മീ, ഉപദേവതാക്ഷേത്തിലെ ശിവലിംഗം 23 സെ മീ, അയ്യപ്പൻ 23 സെ മീ. തന്ത്രി നഗരമണ്ണമന ഇരിഞ്ഞാലക്കുട. പൂജാരി എമ്പ്രാന്തി രി.

84. പരിഹാരം ശിവൻ പണ്ടാരപ്പള്ളി ചേലക്കര പഞ്ചായത്ത്. സ്വയംഭൂവാ ണ്. 11ആം നൂറ്റാണ്ടുമുതൽ ക്ഷേത്രമുണ്ട്. തെക്കേ നമ്പിടിതറവാട്ടിൽനി ന്ന് കൊച്ചി ദേവസ്വംബോഡ് എടുത്തു. ഏകതലവൃത്തശ്രീകോവിൽ കിഴക്കഭിമുഖം. ഏകതലം കരിങ്കല്ലാണ്. ശ്രീകോവിലിന്റെ തെക്ക് ചേർന്ന ഉപദേവതാക്ഷേത്രത്തിൽ കിഴക്കഭിമുഖമായി ഗണപതി. തെക്കു കിഴക്കേ ഭഗവതിക്ഷേത്രത്തിൽ കിഴക്കഭിമുഖമായി രണ്ട് വിഗ്രഹമുണ്ട്. രണ്ടും ഭഗവതിയാണ്. സാധാരണ ഇത് പടിഞ്ഞാട്ടഭിമുഖമാവേണ്ടതാണ്. (നിയമത്തിൽനിന്ന് വ്യത്യസ്തം).തെക്കുകിഴക്ക് തിടപ്പള്ളിയും വടക്കു കിഴക്ക് കിണറും. മതിലിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലു ണ്ട്. കുളമുണ്ട്. സ്വയംഭൂ 45 സെ മീ. ഇരിക്കുന്ന ഗണപതി 45 സെ മീ. ഭഗവതിയുടെ രണ്ടു വിഗ്രഹവും ഇരിക്കുന്നു 45 സെ മീ വീതം. ഇവ കരുമാല, കളപ്പാറ ക്ഷേത്രങ്ങളിൽനിന്ന് കൊണ്ടുവന്നവയാണ്. തന്ത്രി പുലിയന്നൂർ.

85. അന്തിമഹാകാളൻ ചേലക്കര. ഭഗവതിക്കും അന്തിമഹാകാളനെന്ന കിരാ തമൂർത്തിക്കുമായി, രണ്ട് ക്ഷേത്രമുണ്ട്. ഭഗവതിക്ഷേത്രം പണ്ടാരപ്പ ള്ളി ഗ്രാമത്തിലും അന്തിമഹാകാളൻക്ഷേത്രം ചേലക്കരഗ്രാമത്തിലുമാ യിട്ടാണ് നിൽക്കുന്നത്.ചേലക്കരയിലെ എലിയാപ്പറ്റയിൽനിന്ന് ശിവചൈ തന്യവും കൊടുങ്ങല്ലൂരിൽനിന്ന് ഭഗവതിചൈതന്യവും ഇവിടെയെത്തി. 1993ൽ കളവുപോയ ദാരുശിൽപ്പം തിരിച്ചുകിട്ടി. പുനപ്രതിഷ്ഠചെയ്തു. 11ആം നൂറ്റാണ്ടിൽ തെക്കുംനമ്പിടിമാരുടെ ക്ഷേത്രമായിരുന്നു. 25000 പറ പാട്ടമുണ്ടായിരുന്നു. 1990ൽ കൊച്ചി ദേവസ്വം ബോഡ് എടുത്തു. അന്തി മഹാകാളൻ കിഴക്ക് അഭിമുഖമായി ചതുരഏകതലശ്രീകോവിലിലാണ്. പ്രണാളത്തിനു താഴെ ഭൂതഗണം താങ്ങുന്നു. ഭഗവതി ചതുരഏകതലം കിഴക്കഭിമുഖമായി ശിവന്റെ തെക്കുഭാഗത്ത് ഇരിക്കുന്നു. കിണർ

തെക്കുകിഴക്ക്. ചുറ്റമ്പലത്തിന് 5 വാതിൽ. 2 കിഴക്ക് ഓരോന്ന് ഓരോ ഭാഗത്ത്, രണ്ട് തിടപ്പള്ളിയിൽ, ഒന്ന് തെക്കേ നാലമ്പലത്തിലും വലിയ മ്പലത്തിന് വടക്കുവശവും. അന്തി മഹാകാളന് അഗ്രമണ്ഡപത്തിൽ വലിയ ബലിക്കല്ല്. തെക്കുപടിഞ്ഞാറ് നാഗരും തെക്കുകിഴക്ക് ആൽത്ത റയും. രണ്ട് കുളമുണ്ട്. ചെറുത് അന്തി മഹാകാളന്റെ മുന്നിൽ. വലുത് പടിർ്ഞാറ്. തെക്ക് പാട്ടുപുര. വടക്ക് അഗ്രശാല. വടക്കുകിഴക്ക് വെടിപ്പുര. മര്യാദയുണ്ട്. കിരാതമൂർത്തിയു ടെ ദാരുശിൽപ്പം 135 സെ മീ നിൽക്കുന്ന രൂപം. ഇടംകൈയിൽ വില്ലും ശരവും, വലംകൈയിൽ വാൾ. അർച്ചനാലിംഗം 45 സെ മീ. ഭദ്രകാളി 60 സെ മീ. നാഗം 37, 30, 23 വീതം. ഭഗവതിയുടെ വേലക്ക് രണ്ടുകൂർ പങ്കെടുക്കും. ചേലക്കര, വേങ്ങാനെല്ലൂരിലെ വടക്കുംകൂറും, തോന്നൂർ, കുറുമല, പണ്ടാരപ്പള്ളി യിലെ തെക്കുംകൂറും. കാളിദാരികന്മാരുടെ കോലം കെട്ടാൻ ഒന്നിടവിട്ട വർഷങ്ങളിൽ ഈ രണ്ട് തട്ടകത്തിനും അവകാശമുണ്ട്. (ഊഴം വെച്ച്). പണ്ട് വടക്കുംകൂർവേല വടക്കുംകൂർനമ്പിടി( കവളപ്പാറനായർ) തെക്കുംകൂർവേല തെക്കുംകൂർനമ്പിടി(പേരാറ്റുവീഥി നമ്പിടി) ഇവരാണ് നടത്തിയിരുന്നത്. വേലനിയന്ത്രണം കല്ലാട്ടുകുറുപ്പിനാണ്. ആദ്യകാലത്ത് ദാരികവധത്തിന് നരബലിയായിരുന്നു. പിന്നീടത് കോഴിയും ആടുമായി. ഇപ്പോൾ ഗുരുതിപൂജയും കുമ്പളങ്ങവെട്ടും മാത്രമേഉള്ളു. കാളവേലയു ണ്ട്. തന്ത്രി എളവള്ളി പുലിയന്നൂർ മനയാണ്.



86. തിരുവെമ്പിലപ്പൻ മഹാശിവക്ഷേത്രം വെങ്ങാനല്ലൂർ ഗ്രാമം. ചേലക്കര പഞ്ചായത്ത്.








തിരുവേമ്പിലപ്പൻ
വൃത്തഏകതലം
ഡോ.സുവർണ്ണനാലപ്പാട്ട്
ട്രസ്റ്റ്



തിരുവേമ്പിലപ്പൻ അഗ്രമണ്ഡപം ഡോ.സുവർണ്ണനാലപ്പാട്ട് ട്രസ്റ്റ്







പുരാതനം. 108 ശിവക്ഷേത്രങ്ങളിലൊന്ന്. സ്വയംഭൂ. ദ്രാവിഡകേരളത്തി ന്റെ വാസ്തുശൈലിക്ക് പ്രസിദ്ധമായ ക്ഷേത്രം. വെങ്ങാനല്ലൂരിലെ വെള്ളിനേഴിമന കാരണവർ വടക്കുന്നാഥനിൽ മുടങ്ങാതെ തിങ്ങൾഭജനം ചെയ്തിരുന്നു. വൃദ്ധനായപ്പോൾ അവിടംവരെ പോകാൻ വയ്യാതായി.

രാത്രി സ്വപ്നത്തിൽ ഞാൻ നിന്റെ അടുത്തുണ്ട് എന്ന് പറഞ്ഞതായി കേട്ടു. പിറ്റേന്ന് പുലയി വേങ്ങുമരക്കാട്ടിൽ പുല്ലരിയുമ്പോൾ കല്ലിൽ രക്തം കണ്ട് വെമ്പോലമനക്കാരെ അറിയിച്ചു. വെള്ളിനേഴിമന ശിവ ചൈതന്യം അതിൽ ദർശിച്ചു, വെള്ളിനേഴിയും വെമ്പോലയും കൂടി ക്ഷേത്രം പണിതു. 1907ൽ കൊച്ചിദേവസ്വത്തിന്റെയായിരുന്നു. 1950 മുതൽ കൊച്ചിദ്വസ്വം ബോഡിന്റെ തിരുവില്വാമല ഗ്രൂപ്പിന്റെയാണ്. 27000 പറ മിച്ചവാരം കിട്ടിയിരുന്ന ക്ഷേത്രമാണ്. ഏകതലവൃത്തശ്രീ കോവിൽ കിഴക്കഭിമുഖം. ഭൂതഗണം പ്രണാളം താങ്ങുന്നു. വെള്ളം വായിൽക്കൂടി വലിച്ച് ലിംഗം വഴി പുറത്തുതള്ളുന്ന രൂപമാണ് ഭൂ തഗണത്തിന്. സർവ്വതോഭദ്രശ്രീകോവിലാണ്. നാലുവശവും വാതിലുണ്ട്. ദക്ഷിണാമൂർത്തിയും ഗണപതിയും തെക്കഭിമുഖം, പാർവ്വതി പടിഞ്ഞാ ട്ടഭിമുഖം. തെക്കുകിവക്കും വടക്കുകിഴക്കുമായി 2 തിടപ്പള്ളി കിണറി നോട് ചേർന്നുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. കിഴക്ക് മഹാശാലയും ചെറിയ വലിയമ്പലവും. വടക്കേ മഹാശാലയിൽ മണികണ്ഠൻ പടിഞ്ഞാട്ടഭിമുഖം. തെക്കുപടിഞ്ഞാറ് അയ്യപ്പൻ കിഴക്കഭിമുഖം. നാഗർ വടക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. 4 വലിയ പത്തായമുണ്ട്. വടക്കുകിഴക്ക് കാണുന്ന അന്തിമഹാകാളനും ഭഗവതിയും പണ്ട് ചേലക്കര കൊട്ടാരത്തിലുണ്ടായിരുന്നതാണ്. വടക്കു ള്ള സുബ്രഹ്മണ്യൻ ടിപ്പുവിന്റെ കാലത്ത് പേരൂരിൽനിന്ന് കൊണ്ടുവന്ന് വെച്ചതാണ്. ആനപ്പള്ള മര്യാദയുണ്ട്. വലിയമ്പലത്തിലെ ദാരുശിൽപ്പ ങ്ങൾ മനോഹരമാണ്. ഉമയും ശിവനും ഗരുഡാരൂഢവിഷ്ണുവും പ്രസിദ്ധമാണ്. സ്വയംഭൂശിലാലിംഗത്തിന് 69 സെ മീ. നിൽക്കുന്ന പാർവ്വതി 120 സെ മീ. വലംകൈ താമര പിടിച്ചും ഇടംകൈ ലോലഹസ്തവുമാണ്. 15 സെ മീ ദക്ഷിണാമൂർത്തിലിംഗം. 15 സെ മീ ഭഗവതികണ്ണാടിബിംബം, ഇരിക്കുന്ന അയ്യപ്പൻ 60 സെ മീ. നിൽക്കുന്ന സുബ്രഹ്മണ്യൻ വലത്ത് വരദമുദ്ര, ഇടത്ത് ലോലഹസ്തം . തന്ത്രി കാലടി പടിഞ്ഞാറേടത്ത് മന.

87. ചൊവ്വക്കാവ് വനദുർഗ്ഗ. പുലക്കോട്ട് ഗ്രാമം ചേലക്കര. പതിനൊന്നാം നൂറ്റാണ്ടുമുതലാണ് ക്ഷേത്രമുള്ളത്. കിഴക്കേ കാട് വൃത്തിയാക്കുന്ന സ്ത്രീ മൂന്ന് സ്വയംഭൂവിഗ്രഹം ഒരേ ഗർഭഗൃഹത്തിലിരിക്കുന്നത് കണ്ടു. വളരെ അപൂർവ്വമായ ഈ കാഴ്ച കണ്ട് പ്രാദേശികനാടുവാഴി ക്ഷേ ത്രം പണിതു. എന്നാൽ ഇത് അതിന്ന് എത്രയോ മുമ്പേ ട്രൈബലുകൾ ആയ ആദിവാസിജനത ആരാധിച്ചിരുന്ന വിഗ്രഹങ്ങളും ഗർഭഗൃഹവു മാണ്. ഇപ്പോഴും ഉള്ളാടർക്ക് അവകാശങ്ങളുണ്ട്. അകത്ത് വനദുർഗ്ഗ യും ഭദ്രകാലിയും ഗണപതിയുമുണ്ട്. ഗണപതിക്ക് ഒരു മൺപ്രതിമയു മുണ്ട്. ഇളയത് ഗുരുതി സമർപ്പിക്കുന്നു. പണ്ട് ചുറ്റുമതിലിന് പുറത്ത്, ആദിവാസികൾ കോഴിഗുരുതി ചെയ്തിരുന്നതിനു പകരമാണിത്. അമ്പ ലക്കാട് ഇല്ലം ഇളയതുമാരാണ് മാനേജ് ചെയ്തിരുന്നത്. 15000 പറ മിച്ചവാരം മുമ്പ് ഉണ്ടായിരുന്ന ക്ഷേത്രം കൊച്ചി ദേവസ്വം ബോഡ് എടുത്തു. ചതുരഏകതലശ്രീകോവിൽ കിഴക്കഭിമുഖമാണ്. തുറന്ന മേൽക്കൂര. തെക്കു കിഴക്ക് തിടപ്പള്ളി ക്ഷേത്രത്തിൽനിന്ന് വിട്ടിട്ടാണ്.

ചുറ്റുമതിലിന് ഒരു വാതിലുണ്ട്. മുമ്പിൽ കിഴക്ക് രണ്ട് ആലും ഒരു ചെമ്പകവുമുണ്ട്. കുളം ജീർണ്ണിച്ച് കിടക്കുന്നു. ഭദ്രകാലിസങ്കൽപ്പത്തിലുള്ള വനദുർഗ്ഗ് 75 സെ മീ. അതിനു തെക്ക് ഗണപതി സ്വയംഭൂ 23 സെ മീ. വടക്ക്, ശിവൻസ്വയംഭൂ 15 സെ മീ. പ്രധാനവിഗ്രഹത്തിനു പിന്നിൽ 90 സെ മീ ഉള്ള ഭദ്രകാളിപ്രതിമ മണ്ണു കൊണ്ട്. ഗണപതിയുടെ മൺപ്രതിമ ഇരിക്കുന്ന 23 സെ മീ വിഗ്രഹം ശ്രീകോവിലിലുണ്ട്. തന്ത്രി ഇല്ല. അത്യാവശ്യത്തിന് വെങ്ങാനല്ലൂർ ദേവസ്വം തന്ത്രി വരും. ശാന്തി അമ്പലക്കാട്ടില്ലം ഇളയത്.

88. തൃത്തംതളി മഹാശിവ കിരാതമൂർത്തി. കൊണ്ടാഴി. ചീരക്കുഴി(ചേരക്കുഴി) പുഴ അഥവാ ഗായത്രിപ്പുഴയിൽവിവ്വ് ഒരു കി മീ അകലെ. പുരാതനമാണ്. പതിനെട്ടര തളികളിലൊന്നായിരുന്നു. 15ആം നൂറ്റാണ്ടിൽ തലപ്പള്ളിരാജവംശത്തിന് സാമൂതിരിയുടെ ആധിപത്യം സ്വീകരിക്കേണ്ടി വന്നു.സാമൂതിരി കോഴിക്കോട്ടേക്ക് തിരിച്ചുപോയപ്പോൾ, ആരോ ക്ഷേത്രം തീവെച്ചുപിന്നീട് ഒരു പ്രാദേശികകുടുംബത്തിന് കിട്ടി. 1907ൽ കൊച്ചി ഗനർമ്മെണ്ടും പിന്നീട് ദേവസ്വം ബോഡും എടുത്തു. ഇപ്പോൾ മായന്നൂർ ദേവസ്വം ഓഫീസറാണ് നോക്കുന്നത്. ദ്വിതലചതുരശ്രീകോവിൽ കിഴക്കഭിമുഖം. മുഖമണ്ഡപമുണ്ട്. ചുറ്റമ്പലമില്ല. തെക്കുകിഴക്ക് തിടപ്പള്ളിയും കന്നിമൂല ഗണപതിയും വടക്കുകിഴക്ക് മുളയറയും ചുറ്റി ഒരു ചുറ്റുമതിലുണ്ട്. ചുറ്റുമതിലിനു പുറത്ത് 7 ഉപദേവതാ ക്ഷേത്രം. തെക്കുകിഴക്ക് ശാസ്താ പടിഞ്ഞാറഭിമുഖം, തെക്കുപടിഞ്ഞാറ് മഹാഗണപതി കിഴക്കഭിമുഖം, തെക്കുപടിഞ്ഞാറ് നാഗത്തറ,രക്ഷസ്സ് കിഴക്കഭിമുഖം, വടക്കുകിഴക്ക് വിഷ്ണു കിഴക്കഭിമുഖം. മര്യാദ ഉണ്ട്. തെക്കു ഭജനമഠം. പിന്നിൽ കിണർ വടക്കുകിഴക്ക് കുളം,ഭദ്രകാളി, പാർവ്വതിക്ഷേത്രങ്ങൾ. കിരാതമൂർത്തിശിവലിംഗം 90 സെ മീ. ഇരിക്കുന്ന കന്നിമൂല ഗണപതി 30 സെ മീ. ഇരിക്കുന്ന മഹാഗണപതി 120 സെ മീ. തൊഴുകൈയോടെ നിൽക്കുന്ന ഹനുമാൻ 75 സെ മീ, കിരാതിസങ്കൽപ്പത്തിലുള്ള പാർവ്വതി 90 സെ മീ, നിൽക്കുന്ന വിഷ്ണു 90 സെ മീ ചതുർഭുജം. ഇരിക്കുന്ന ശാസ്താ 45 സെ മീ. ധ്യാനിക്കുന്ന രൂപമാണ്. വലത്തുകൈ പത്മം ധരിച്ചും ഇടത്തുകൈ മടക്കി വലത്തുകാലിൽവെച്ചും ഇരിക്കുന്നു. അപൂർവ്വമായ വിഗ്രഹമാണ്. നിൽക്കുന്ന സുബ്രഹ്മണ്യന് 90 സെ മീ. ഇടത്തുകൈയിൽ വേൽ. നാഗരാജാവിന് 20 സെമീ. ഭദ്രകാളി കണ്ണാടി 20 സെ മീ രക്ഷസ്സ് ലിംഗം 20 സെ മീ. രണ്ടാമത് പുനപ്രതിഷ്ഠിച്ച തന്ത്രി പണവൂർ ദിവാകരൻ നമ്പൂതിരിപ്പാട്. കിള്ളിക്കുറിശ്ശിമംഗലം.

89. തൃക്കുമരംകുടം ശിവസുബ്രഹ്മണ്യക്ഷേത്രം മായന്നൂർ,കൊണ്ടാഴി. ഭാരതപ്പുഴക്കപ്പുറം അര കിമീ പോയാൽ ഈ ക്ഷേത്രം കാണാം. നേരത്തേ ഉള്ള സ്വയംഭൂശിവനും സുബ്രഹ്മണ്യനും (ഒരേ ഗർഭഗൃഹത്തിൽ) 16ആം നൂറ്റാണ്ടിലാണ് ക്ഷേത്രം പണിതത്. ആദ്യം ഗണപതിയും ഉണ്ടായിരുന്നു. പാടൂർ നമ്പൂതിരി ഭാരതപ്പുഴക്കക്കരെ, തൃക്കങ്ങോട്ട് രണ്ടുമൂർത്തി ക്ഷേത്രത്തിൽ വാരമിരുന്ന് മടങ്ങിവരികയായിരുന്നു. അവിടത്തെ ഗണപതിയുടെ സൌന്ദര്യം കണ്ട് അതെടുത്തുകൊണ്ടുപോയി. ഇപ്പോൾ

പീഠം മാത്രം അവശേഷിക്കുന്നു. ടിപ്പു ക്ഷേത്രം നശിപ്പിച്ചിട്ടുണ്ട്. 1993വരെ ഓട്ടൂർ മനയുടെയായിരുന്നു. ഇപ്പോൾ സമിതിയാണ്. ചതുരഏകതലം കിഴക്കഭിമുഖം. നമസ്കാരമണ്ഡപത്തിന്റെ തറയേ ഉള്ളു. തെക്കുകിഴക്ക് തിടപ്പള്ളി, വടക്കുകിഴക്ക് കിണർ, തെക്കുകിഴക്ക് കുളം, ചുറ്റുമതിലുണ്ട്. സ്വയംഭൂശിവലിംഗവും സുബ്രഹ്മണ്യനും 30 സെ മീ വീതം. തന്ത്രി മുണ്ടനാട്ട് മന. (ഒറ്റപ്പാലം ചേറൂട്ടൂർ). ശാന്തി എമ്പ്രാന്തിരി.

90. കളംകണ്ടത്തൂർ നരസിംഹമൂർത്തി മായന്നൂർ. 1 കി മീ വടക്ക് ഭാരതപ്പുഴ. പുരാതനമാണ്. 5 മനക്കാരാണ് നിർമ്മിച്ചത്. 1990ൽ തൃശൂരിലെ തെക്കേ മഠം ഏറ്റെടുത്തു. മുപ്പട്ടുവ്യാഴാഴ്ചയും തിരുവോണം നക്ഷത്രങ്ങളിലും വാരമുണ്ടായിരുന്ന ക്ഷേത്രമാണ്. സാധാരണ വട്ടശ്രീകോവിലിന് ഗർഭഗൃഹവും വൃത്തമായിരിക്കും. ഇവിടെ ചതുരശ്രീകോവിലും വൃത്തഗർഭഗൃഹവുമാണ്. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. തിടപ്പള്ളി തെക്കുകിഴക്ക്. ഗണപതിയും അയ്യപ്പനും തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. വടക്കുകിഴക്ക് കുളം. നിൽക്കുന്ന വിഷ്ണുനരസിംഹമൂർത്തി 1.22 മീ ഉയരം. ഗണപതി ഇരിക്കുന്ന 45 സെ മീ വിഗ്രഹം, അയ്യപ്പന് 15 സെ മീ ലിംഗം. മീനത്തിലെ പുണർതമാണ് പ്രതിഷ്ഠാദിനം. തന്ത്രി മുണ്ടനാട്ട് മന, ചെറൂട്ടൂർ, ഒറ്റപ്പാലം. ശാന്തി എമ്പ്രാന്തിരി.

91. മായന്നൂർ കുറുംബാഭഗവതി.ഗായത്രിപ്പുഴ (ചേരക്കുഴി) ഭാരതപ്പുഴയോട് സംഗമിക്കുന്ന സ്ഥലത്ത്. കൊടുങ്ങല്ലൂർ, ഒറ്റപ്പാലം ചേറൂട്ടൂർ ഭഗവതിമാരോട് ബന്ധമുള്ള ക്ഷേത്രം 16ആം നൂറ്റാണ്ടിലാണ് ഉണ്ടായത്. പൊഴാട്ട് മന കാരണവർ കൊടുങ്ങല്ലൂരിൽ മാസത്തിലൊരിക്കൽ ഭജനത്തിന് പോയിരുന്നു. വൃദ്ധനായപ്പോൾ ഭാരതപ്പുഴയുടെ തെക്കേ കരയിൽ, മായന്നൂരിലെ പൈങ്കുളം ശിവക്ഷേത്രത്തിൽ വിശ്രമിച്ചു. ഓലക്കുടയിൽ കൂടെ പോന്ന ദേവിയെ ആദ്യം അവിടെ പ്രതിഷ്ഠിച്ചു. പിന്നെ പൊഴാട്ട് മനയിലേക്ക് മാറ്റി. പിന്നെ വാണിയംകുളത്തെ ചെറൂട്ടൂർ മനയിലെ ക്ഷേത്രത്തിലേക്ക് പ്രതിഷ്ഠിച്ചു. (ഭാരതപ്പുഴയുടെ വടക്കുഭാഗത്ത്). പോണത്ത് നായർ കാരണവർ അവിടെ ഭജിച്ചിരുന്നു. അദ്ദേഹത്തിന് സ്വപ്നത്തിൽ മായന്നൂരിൽ താൻ സാന്നിദ്ധ്യം ചെയ്യുമെന്ന് കണ്ടു. കാരണവർ അവിടെ ക്ഷേത്രമുണ്ടാക്കി. ക്ഷേത്രപാലനും വേട്ടേക്കരനുമുള്ള രുരുജിത്ത് വിധാനത്തിലാണ് ക്ഷേത്രം. കൊച്ചിൻ ദേവസ്വം ബോഡ് എടുത്തിട്ടും പോണത്ത് കാരണവർക്ക് അവകാശങ്ങളുണ്ട്. ഒരുകാലത്ത് മായന്നൂരിലെ 101 നായർകുടുംബങ്ങളാണ് നടത്തിയിരുന്നത്. (കണിയാർകോട്ട്, തിരുവില്വാമല,കൊണ്ടാഴി,മായന്നൂർ). 1988ൽ തീപ്പിടിച്ചതിനാല് ദാരുശിൽപ്പം മാറ്റി. നവീകരണം ചെയ്തു. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി,വടക്കുകിഴക്ക് മുളയറ, തെക്കുപടിഞ്ഞാറ് ചുറ്റമ്പലത്തിന്റെ പടിഞ്ഞാറേ ചുമരു തൊട്ടുംകൊണ്ട് കിണർ. വേട്ടേക്കരൻ തെക്കുകിഴക്ക് പടിഞ്ഞാട്ട് അഭിമുഖം. തെക്ക് പാട്ടുപുര,നാഗത്തറ. വടക്കുപടിഞ്ഞാറ് അയ്യപ്പൻ കിഴക്കഭിമുഖം. ക്ഷേത്രപാലൻ വടക്ക് കിഴക്കഭിമുഖം. കിഴക്ക് കുളം.

മര്യാദയുണ്ട്. പത്മാസനത്തിലാണ് ദേവി ഇരിക്കുന്നത്. ഇടത്തുകാൽമ ടക്കി, വലത്തുകാൽ തൂക്കിയിട്ടിരിക്കുന്നു. ചതുർഭുജം. ഇടത്ത് ഡമരു, പാത്രം, വലത്ത് ത്രിസൂലം,വാൾ. ക്ഷേത്രപാലൻ നില്ക്കുന്ന 90 സെ മീ വിഗ്രഹം. വേട്ടേക്കരന് ലിംഗം 15 സെ മീ. അയ്യപ്പൻ 45 സെ മീ. നാഗ ർ 30 സെ മീ. തന്ത്രി ചേറോട്ടൂർ മുണ്ടനാട്ട് മന. ശാന്തി എമ്പ്രാന്തിരി.

92. അങ്കല്ലൂർകാവ് ദുർഗ്ഗ മായന്നൂർ. തൊട്ടുതന്നെ ഭാരതപ്പുഴ. സ്വയംഭൂ. ക്ഷേത്രം 16ആം നൂറ്റാണ്ടിൽത്തന്നെ ഉണ്ട്. നമ്പൂതിരിമാർ ടിപ്പുവിനെ ഭയന്ന് ഓടിപ്പോയി. ഒരാൾ സ്വയംഭൂവിഗ്രഹത്തിന്റെ ആഴം നോക്കാ നായി 2 മീ കുഴിച്ചിട്ടും കണ്ടില്ല. വിഗ്രഹം ഇളകിയതുമില്ല. 2 ആഴ്ച ക്കകം അയാൾ മരിച്ചു. അപ്പോഴാണ് പുതിയ ക്ഷേത്രം ഉണ്ടാക്കിയത്. 1930വരെ കൊച്ചിദേവസ്വം ഭൂമിയായിരുന്നു. ചതുരഏകതലശ്രീകോവി ൽ കിഴക്കഭിമുഖം. പ്രണാളമില്ല. ഓവാണ്. തെക്കുകിഴക്ക് തിടപ്പള്ളി. സ്വയംഭൂവിന് ഭൂനിരപ്പിൽനിന്ന് മുകളിലേക്ക് 23സെ മീ. തന്ത്രി മുണ്ടനാട്ട് ചിറക്കര മായന്നൂർ.
93. കരിങ്കുട്ടി അയ്യപ്പൻകാവ്. കണിയാർകോട്ട് തിരുവില്വാമല പഞ്ചായത്ത്. 1 കി മീ തെക്ക് ചീരക്കുഴിപുഴ(ഗായത്രി).18ആം നൂറ്റാണ്ടുമുതൽ ക്ഷേത്ര മുണ്ട്. പൂന്തേടത്ത് മനയിലെ 2 അന്തർജ്ജനവും ഒരു ആൺകുട്ടിയും കൂടി ഇതിലേ സന്ധ്യക്ക് പോകുമ്പോൾ, ഒരു സുന്ദരയുവാവ് കൂടെ ചെന്നു വീടുവരെ എത്തിച്ചു. പിന്നെ അയാളെ കണ്ടില്ല. കാരണവർ അശരീരി കേട്ടത്, എന്നെ കരിങ്കുട്ടിയിൽ തിരയുക എന്നാണ്. അങ്ങനെ യുവാവിനെ കണ്ട സ്ഥലത്ത്(കരിങ്കുട്ടി) തിരഞ്ഞ് സ്വയംഭൂ കണ്ടെത്തി. പൂന്തേടത്ത് മനക്ഷേത്രമാണ്. 1948 വരെ. പിന്നെ കമ്മിറ്റി എടുത്തു. ശ്രീകോവിലില്ല. ചതുരക്കൽത്തിണ്ണയാണ് സ്വയംഭൂവിന് ചുറ്റും. മേൽക്കൂരയില്ല. വടക്കുകിഴക്ക് കിണറുണ്ട്. 1960ൽ തെക്കുകിഴക്ക് തിട പ്പള്ളി പണിതു. കിഴക്ക് നാഗത്തറ. രൂപമില്ലാത്ത അയ്യപ്പൻ പടിഞ്ഞാട്ട് അഭിമുഖം. 15 സെ മീ. നാഗം 30 സെ മീ. തന്ത്രി ഇല്ല.ശാന്തി തമിഴ് ബ്രാഹ്മണരാണ്. (സാമിക്കല്ല് എന്ന ആദിവാസിസങ്കൽപ്പം പോലെയാണ് ഇവിടത്തെ ക്ഷേത്രം).
94. പാമ്പാടി ഐവർമഠം ശ്രീകൃഷ്ണൻ,തിരുവില്വാമല. വടക്ക് ഭാരതപ്പുഴ. വളരെ പുരാതനമാണ് പാണ്ഡവപ്രതിഷ്ഠ. പാർത്ഥസാരഥിസങ്കൽപ്പമാ ണ്. പാണ്ഡവർ പിതൃതർപ്പണം ചെയ്ത സ്ഥാനമാകയാൽ ഇപ്പോഴും പിതൃതർപ്പണത്തിന് ആളുകൾ വരുന്നു. ഇവിടെയാണ് ഞാൻ ആത്മ പിണ്ഡം സമർപ്പിച്ചത്. മണ്ണൂർ നായർ തറവാടുവകയാണ്. 1960ൽ ഐവർമഠം വാരിയർ ഏറ്റെടുത്തു. ചതുരഏകതലം കിഴക്കഭിമുഖം. തെക്ക് ഉപദേവതാക്ഷേത്രം ശ്രീകോവിലിനോടു ചേർന്ന് കിഴക്കഭിമുഖം, അതിൽ ഗണപതിയും നാഗരും. നമസ്കാരമണ്ഡപമുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് അയ്യപ്പൻ കിഴക്കഭിമുഖം. ശിവനും പാർവ്വതിയും കിവക്കഭിമുഖമായി വടക്കുപടിഞ്ഞാറ്. ചുറ്റുമതിലും മര്യാദയുമുണ്ട്. 90 സെ മീ കൃഷ്ണൻ നിൽക്കുകയാണ്. ഇരിക്കുന്ന ഗണപതി 37 സെ മീ. പാർവ്വതിയുടെ പഞ്ചലോഹവിഗ്രഹം പൊട്ടിയി

ട്ടുണ്ട്. 15 സെ മീ ഉയരം. അയ്യപ്പന് ലിംഗം 23 സെ മീ. ശിവസാളഗ്രാമം 8 സെ മീ. നാഗർ 23 സെ മീ ഇരിക്കുന്നു. തന്ത്രി പണവൂർമന.

95. പാമ്പാടി സോമേശ്വരശിവക്ഷേത്രം ഭാരതപ്പുഴ അടുത്ത്. വളരെ പുരാതനം. സ്വയയംഭൂ. പീഠം പ്രതിഷ്ഠിച്ചത് യുധിഷ്ഠിരനാണ്. പിതൃതർപ്പണസ്ഥാനമാണ്. ഈ ക്ഷേത്രം കിഴക്കും അടികൾമഠം പടിഞ്ഞാറുമാണ്. ഇടയിലാണ് ഭാരതപ്പുഴ . 1950 വരെ മണ്ണൂർ നായർതറവാടിന്റെയായിരുന്നു. ഇപ്പോൾ കൊച്ചിദേവസ്വം ബോഡ്. വൃത്തഏകതലം കിഴക്കഭിമുഖം. നമസ്കാരമണ്ഡപമുണ്ട്.ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. തിടപ്പള്ളി തെക്കുകിഴക്ക്. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. അയ്യപ്പൻ തെക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി ചുറ്റമ്പലത്തിനു പുറത്ത്. നാഗരും തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം ചുറ്റമ്പലത്തിനു പുറത്ത്. വടക്ക് കിണർ. മര്യാദയുണ്ട്. സ്വയംഭൂ 60 സെ മീ. ഇരിക്കുന്ന ഗണപതി 23 സെ മീ. ഇരിക്കുന്ന അയ്യപ്പൻ 45 സെ മീ. നാഗർ 30 സെ മീ. തന്ത്രി പടിഞ്ഞാറേക്കാട്ട് മന. പൂജാരി എമ്പ്രാന്തിരി.

96. വില്വാദ്രിനാഥൻ തിരുവില്വാമല. 48 കിമീ തൃശ്ശൂരിൽനിന്ന് വടക്കുകിഴക്ക്. 20 കി മീ പാലക്കാട്ടുനിന്ന് പടിഞ്ഞാറ്. 3 കിമീ ലക്കിടിക്ക് തെക്ക് (ഭാരതപ്പുഴക്കരെ) ചെറിയ കുന്നിന്മേൽ. പുഴ 1 കി മീ വടക്ക് ഒഴു കുന്നു. വളരെ പുരാതനം. 2 ക്ഷേത്രമുണ്ട്. ഒന്ന് പടിഞ്ഞാട്ട് അഭിമുഖ മായി സ്വയംഭൂ. രണ്ട് പരശുരാമപ്രതിഷ്ഠ. 21 വട്ടം ക്ഷത്രിയനിഗ്രഹം ചെയ്ത പരശുരാമന് മുക്തിക്കുവേണ്ടി ശിവൻ ഒരു വിഷ്ണുവിഗ്രഹം കൊടുത്തു. വിഷ്ണുവിഗ്രഹം, ശിവശിഷ്യനായ പരശുരാമൻ നിളാതീരത്തെ കുന്നിൽ കിഴക്കഭിമുഖമായി പ്രതിഷ്ഠിച്ചു. ലക്ഷ്മണസങ്കൽപ്പ ത്തിലാണ് പ്രതിഷ്ഠ. ധാരാളം ആമലകീഫലം (നെല്ലിക്ക) ഉള്ള സ്ഥലത്താണ് പ്രതിഷ്ഠിച്ചത്. പിതൃക്കളെയെല്ലാം ബലി സ്വീകരിക്കാനായി ക്ഷണിച്ചു. വിഗ്രഹം കണ്ടാൽത്തന്നെ മുക്തി ലഭിക്കുമെന്നതാണ് പ്രത്യേകത. ക്ഷേത്രത്തിൻ കിഴക്കുവശത്ത് ഭൂതമലയിലാണ് പിതൃക്കളെ കുടിയിരുത്തിയത്. പടിഞ്ഞാറെ ക്ഷേത്രത്തിലുള്ള സ്വയംഭൂവാണ് ശ്രീരാമൻ. ഇതിനു താഴെ ഒരു ഗുഹയുണ്ട്. അതിൽ മുമ്പ് സ്വർണ്ണനിരമുള്ള ബില്വമരം ഉണ്ടായിരുന്നു. അതിനാലാണ് വില്വാദ്രിയെന്ന പേർ. സ്വയംഭൂസ്ഥാനത്തിനു മുകളിലായി ശ്രീരാമവിഗ്രഹം പ്രതിഷ്ഠിച്ചിട്ടുണ്ട്. ഒരിക്കൽ കശ്യപപുത്രനായ ആമലകൻ ഇവിടെ വിഷ്ണുവിനെ തപം ചെയ്തിരു ന്നു.ഭൂദേവി,ശ്രീദേവി,അനന്തസമേതനായി വിഷ്ണു പ്രത്യക്ഷനായി. അവിടെ ജനക്ഷേമത്തിനായി 3 ശിലാവിഗ്രഹം (രാമ,ശ്രീ,ഭൂ)സ്വയംഭൂവായി കണ്ടു. രാമനെ പിന്നീട് സ്വർണ്ണഗോളക പൊതിഞ്ഞു.(1937).1940ൽ ഗോളക മാറ്റുമ്പോൾ വിഗ്രഹം അൽപ്പം കേടുവന്നു. പിന്നെഗോളക രണ്ടാക്കി, മുകളിൽ അരവരെയും, താഴെ അരമുതലും രണ്ട് ഗോളക. പടിഞ്ഞാറെ ക്ഷേത്രത്തിനു മുന്നിൽ ഒരു വലിയ കുഴിയുണ്ട്. ഇതിലെ തീര്ത്ഥജലം സ്ഥിരമായി വന്നിരുന്നു. ഒരിക്കൽ ഇതിലേക്ക് കദളിപ്പഴം വീണു. എഴുത്താണികൊണ്ട് എടുക്കാൻശ്രമിച്ചപ്പോൾ കുഴിക്കകത്തു നിന്ന്

എന്തോ തകരുന്ന ശബ്ദംകേട്ടു. എഴുത്താണി വീഴുകയും ചെയ്തു. പിന്നീട് തീർത്ഥം വരുന്നത് നിന്നു. 1861ൽ പുനരുദ്ധാരണം നടന്നിട്ടുണ്ട്. ശുദ്ധിക്ക് നിശ്ചയിച്ച ദിവസം തീപ്പിടുത്തമുണ്ടായി. കിഴക്കേ ക്ഷേത്ര ത്തിലെ വിഗ്രഹം പുറത്തെടുത്ത് കുളത്തിലിട്ടു. സ്വയംഭൂ വിഗ്രഹങ്ങൾ എടുക്കാനായില്ല. 25 ദിവസം കഴിഞ്ഞാണ് തീ അണഞ്ഞ് ഭസ്മമെല്ലാം നീക്കാനായത്. പക്ഷേ സ്വയംഭൂ വിഗ്രഹം അപ്പോഴും യാതൊരു കേടും കൂടാതെ ഇരിക്കുന്നത് കണ്ടു. രാവണവധം കഴിഞ്ഞ് രാമലക്ഷ്മണ ന്മാരും സീതയും ഇവിടെ പിതൃതർപ്പണത്തിന് വന്നിരുന്നു. കൂടെ ഭഗവതിയും ശാസ്താവും ഉണ്ടായിരുന്നു. മടിച്ചുനിന്ന ഭഗവതി ശ്രീരാമനെ പേടിച്ച് ഭാരതപ്പുഴക്കപ്പുറം പാലപ്പുറത്ത് ചിനക്കത്തൂർ ഭഗവതിയായി. ലക്ഷ്മണൻ ശാസ്താവിനെ എറിഞ്ഞു. കുണ്ടിൽ വീണു. അതാണ് കുണ്ടിൽ ശാസ്താക്ഷേത്രം. വിഷ്ണുവിന്റെ ശക്തി കുറക്കാ നായി അസുരന്മാർ ബ്രാഹ്മണവേഷത്തിൽ അസുരനെ അയച്ചു. രാത്രി അവൻ പശുക്കളേയും മൂരികളേയും തിന്ന് കൊമ്പും എല്ലും കൂട്ടിവെ ച്ചതാണ് മൂരി ക്കുന്ന്. രാക്ഷസപ്പാറയിലാണ് അവൻ വസിച്ചത്. ഒരു രാത്രി വിഗ്രഹം നശിപ്പിക്കാൻ ശ്രമിച്ച അവനെ രാമൻ പ്രത്യക്ഷമായി വധിച്ചു. ഇതെല്ലാം ഐതിഹ്യം. പണ്ട് കിഴക്കും പടിഞ്ഞാറും ഗോ പുരമുണ്ടായിരുന്നു. ഒരിക്കൽ ശാന്തിക്കാരൻ ഒരു ഗോപുരത്തിന്റെ ഏഴാംനിലയിൽ വിളക്കുകൾവെച്ചു, നാവാമുകുന്ദക്ഷേത്രത്തിന്റെ ആൽത്തറയിലിരിക്കുന്ന ആൾക്ക് ആ വിളക്കുകൾ കാണാം. (കർണ്ണം അഥവാ കാക്കപറക്കുന്ന വഴി 40 കി മീ ദൂരത്ത്. റോഡുവഴിയാണ് 98 കി മീ.)ത്രികോണമി തിക്ക് വേണ്ടിയാണ് ഇത്. പിറ്റേന്ന് ഇടിവെട്ടി ഗോപുരങ്ങൾ നശിച്ചു. തറമാത്രം ബാക്കിയായി. 3 കി മീ തെക്കുപടി ഞ്ഞാറ് പുനർജ്ജനി ഗുഹയുണ്ട്. ഇനിയൊരു ജന്മമില്ലാതിരിക്കാനായി വിശ്വകർമ്മാവ് പരശുരാമന് നിർമ്മിച്ചുകൊടുത്തതാണ് എന്ന് സങ്ക ൽപ്പം. പ്രവേശന ദ്വാരത്തിൽ 3.7 മീ ഉയരമുണ്ട്. അകത്ത് 1.2 - 1.8 മീ ഉയരമേഉള്ളു, ചിലയിടത്ത് അതിലും കുറവാണ്. നീളം 200 മീറ്റർ. ക്ഷേത്രത്തിന്റെ 2 കി മീ തെക്കുകിഴക്കുള്ള പാറയിലെ പാപനാശിനി തീർത്ഥത്തിൽ മുങ്ങിക്കുളിച്ചശേഷമാണ് പുനർജ്ജനി നൂഴേണ്ടത്. ഗുഹ ആദ്യം വടക്കുപടി ഞ്ഞാറെക്കും പിന്നെ കിഴക്കോട്ടും തിരിയുന്നു. ചിലയിടത്ത് ശരീരവും തലയും കുനിച്ച് ഇഴഞ്ഞുവേണം നീങ്ങാൻ. പലപ്പോഴും ഇരുന്നോ കിടന്നോ നീങ്ങേണ്ടിവരും. കിഴക്കോട്ട് തിരി ഞ്ഞാൽആദ്യം ഇരുട്ടാണ്. പിന്നെ വെളിച്ചം കിട്ടും. അവിടെ വേറൊരു ഗുഹ ആദ്യത്തേതിനോടു ചേരും. അവിടെ ഇരുന്നും നിരങ്ങിയും നീങ്ങണം.ഓക്സിജനും കുറവാണ്. ഇതു കഴിഞ്ഞാലാണ് വെളിച്ചം കാണുക. പിന്നെ ഗുഹയുടെ ഉയരം കൂടിവരുന്നു. പുറത്തുകടന്ന് ആദ്യം പാപനാശിനിയിലും പിന്നെ പാപനാശിനിയുടെ പടിഞ്ഞാറുള്ള പാതാളതീർത്ഥത്തിലും കുളിക്കുക. കൊമ്പുതീർത്ഥത്തിലേയും അമ്പു തീർത്ഥത്തിലേയും ജലമെടുക്കുക. ഗുരുവായൂർ ഏകാദശിനാളാണ് പുനർജ്ജനി നൂഴുന്നത്. പ്രദക്ഷിണക്രമം പറയുന്നത്: ആദ്യം കിഴക്കു നിന്ന് പ്രവേശിച്ച് ഹനുമാൻ,ലക്ഷ്മണൻ, (ഏറ്റവും പഴയ പരശുരാമപ്ര

തിഷ്ഠ) , ഗണപതി, വിഷ്ണു (പടിഞ്ഞാറേ ശ്രീരാമക്ഷേത്രം), വലിയ ബലിക്കൽ പ്രദക്ഷിണം, വീണ്ടും ശ്രീരാമൻ, ലക്ഷ്മണൻ, കിഴക്കേ വാതിലിലൂടെ പുറത്തുകടന്ന് ശാസ്താ, ശിവ,പാർവ്വതി, ഇത് മൂന്നോ നാലോ പ്രാവശ്യം ചെയ്യുക. ക്ഷേത്രസങ്കേതം വടക്ക് കാരാപ്പുഴമുതൽ തെക്ക് കോവിലകപ്പാറ വരേയും, പടിഞ്ഞാറ് കോഴിച്ചേരിപ്പാടം മുതൽ കിഴക്ക് ഗണപതിതീർത്ഥം വരേയുമാണ്. പരശുരാമൻ 5 ഇല്ലക്കാരെ യാണ് ക്ഷേത്രം ഏൽപ്പിച്ചത്. മൂസദുമാരാണ്.. ചങ്ങനാത്ത്, വാവട്ട്, കണ്ടനാട്ട്, ഏറ്റാത്ത്, കണ്ടങ്ങാട്ട്. (നാലാമത്തേത് അന്യംനിന്നു.) .ഇവരിൽ മൂത്ത കാരണവരുടെ ബിരുദമാണ് പരശുടൈയാരെന്നത്. (കേരളത്തിലെ പല ലിഖിതങ്ങളിലും ഈ പേരുണ്ട്. ) പരശുടൈയാർ പരശുരാമന്റെ പ്രതിനിധിയാണ്. അദ്ദേഹം സന്യാസജീവിതം നയിച്ചു കൊണ്ട് ക്ഷേത്രപരിസരത്തിൽത്തന്നെ ജീവിക്കണം. ക്ഷേത്ര ഭരണം ഊരാണ്മയായ പരശുടൈയാർക്കും, കാരായ്മ സമുദായത്തിനുമാണ്. (ജനം). പരശുടൈയാർക്ക് വധശിക്ഷ കൊടുക്കാനുള്ള അധികാരം വരെയുണ്ട്. കാരായ്മ മൂത്തത്, അണ്ണത്ത്, ഇക്കരത്ത്, പൊള്ളട്ട്, നാലോന്നിൽ എന്നിവർക്കാണ്. ഇക്കരത്ത് അന്യംനിന്നു. ഒരിക്കൽ ഊരാളരെ ശകാരിച്ചതിന് എടരത്ത് നമ്പിയെ ക്ഷേത്രത്തിൽനിന്ന് പുറത്താക്കി. അയാൾ സാമൂതിരിപക്ഷം ചേർന്നു. സവിശേഷഅവകാ ശങ്ങളും ആചാരങ്ങളും പൂജകളും പെരുമ്പടപ്പിനും വേണാടിനും പിന്നീട് സാമൂതിരിക്കും ഉണ്ടായിരുന്നു.1772ൽ സാമൂതിരി ശ്രീകോവിൽ മേൽക്കൂര ചെമ്പുതകിടു മേഞ്ഞു. ക്ഷേത്രം പെരുമ്പടപ്പ് വന്ദേരിസ്വരൂ പത്തിന്റെയാണ്. 1789ൽ സ്വർണ്ണവും ചെമ്പും ധനവുമെല്ലാം ടിപ്പു കൊണ്ടുപോയി. 1861ൽ പുനരുദ്ധാരണമുണ്ടായി. 1883ൽ പുനരുദ്ധാ രണം പൂർത്തിയായി. 1903 കൊച്ചി ഗവർമ്മെണ്ട് ദേവസ്വം എടുത്തു. 1957ൽ കൊച്ചിൻ ദേവസ്വം ബോഡിന്റെയായി. 1,56000 പറ മിച്ചവാ രം കിട്ടുന്ന സമ്പന്നമായ ക്ഷേത്രമായിരുന്നു പെരുമ്പടപ്പുരാജാവിന്റെ ഈ ക്ഷേത്രം. ആ മിച്ചവാരം തന്നിരുന്ന വയലുകളും, 125 ഏക്കർ പറമ്പും പാറകളും ഇതിനെ 1963 വരെ ഏറ്റവും ധനമുള്ള ഇനത്തി ലാണ് പെടുത്തിയിരുന്നത്. മഹാവിഷ്ണു(ശ്രീരാമ)ക്ഷേത്രം പടിഞ്ഞാട്ട് അഭിമുഖം ദ്വിതലം മൂന്ന് അറകളുള്ളത്. (ഗർഭഗൃഹം, നമസ്കാരമണ്ഡ പം,മുഖമണ്ഡപം). ലക്ഷ്മണ ക്ഷേത്രവും ചതുരദ്വിതലം കിഴക്കഭിമുഖം. ഭൂതഗണം താങ്ങുന്ന സോപാനം. മൂന്ന് അറകുണ്ട്. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം.







ചുറ്റമ്പലത്തിന് നാലു വാതിലുണ്ട്. കിഴക്കും പടിഞ്ഞാറുമുള്ളത് രണ്ടു

പൂതനക്കര ശിവൻക്ഷേത്രങ്ങളെ അഭിമുഖീകരിക്കുന്നു.ഹനുമാൻ കിഴക്ക് , പടിഞ്ഞാട്ടഭിമുഖം. അതിന്നടുത്താണ് കലവറയും കൂത്തമ്പലവും. പാലക്കാട്ടുരാജാ ഇടത്തിലച്ചൻ പണിത അഗ്രശാല മുന്നിൽ. മര്യാദക്ക് വടക്കും തെക്കും വളരെ ഉയരമുണ്ട്. വടക്ക് ഭഗവതിച്ചിറയിലേക്കുള്ള പടവുകളുണ്ട്. കിഴക്കും പടിഞ്ഞാറും പഴയ ഗോപുരത്തറയുണ്ട്. കിഴക്കുള്ള ഗുഹ ഇപ്പോൾ മൂടിയിരിക്കുന്നു. അത് തിരുനെല്ലി വരെ പോകുന്ന പുരാതനമാർഗ്ഗമാണ്. തെക്ക് സരസ്വതിക്കുണ്ട്. തെക്കു കിഴക്ക് മര്യാദക്ക് പുറത്ത് കുണ്ടില് ശാസ്താക്ഷേത്രത്തിലാണ് ശാസ്താവും ശിവനും പാർവ്വതിയും. വലഭിയിൽ ദശാവതാരം ,ശിലാദ്വാരപാലകരും ദാരു ശിൽപ്പങ്ങളും, നാരായണമഹർഷിയുടെ തപസ്സും സുന്ദരമാണ്.. ലക്ഷ്മണവിഗ്രഹം ഏറ്റവും പഴയതും 135 സെ മീ ഉയരമുള്ളതു മാണ്. ചതുർഭുജമാണ്. (തിരുനെല്ലി ഭഗവാനും ഈ സങ്കൽപ്പമാണ്) രാമവിഗ്രഹം 165 സെ മീ ചതുർഭുജം. ലക്ഷ്മി,ഭൂമി അതേ പീഠ ത്തിലാണ്. മഹാലക്ഷ്മി 65 സെ മീ, വലത്തുകൈ പത്മം ,ഇടത്തുകൈ ലോലം. ഇരിക്കുന്ന ഗണപതി 105 സെ മീ. ശാസ്താലിംഗം 37 സെ മീ. നിൽക്കുന്ന ഹനുമാൻ തൊഴുകൈ 160 സെ മീ. മൂന്നുനേരം ശ്രീബലി യും എന്നും നവകവുമുണ്ട്. കുംഭത്തിലെ കറുത്ത പക്ഷം ഏകാദശി യാണ് തിരുവില്വാമല ഏകാദശി. ലക്ഷ്മണപ്രതിഷ്ഠ പരശുരാമനാണ്. സ്വയംഭൂരാമപ്രതിഷ്ഠ ആമലകീമഹർഷി. ഇപ്പോഴത്തെ തന്ത്രി കുന്നത്ത് മന പെരുവനം. ശാന്തിക്ക് നാല് പരമ്പരാഗതഇല്ലങ്ങളാണ് അവകാശി കൾ. കുന്നത്ത്, കുന്തക്കൽ, എടശ്ശേരി, മറുതേരി.

97. പൂതനക്കര ശിവൻ തിരുവില്വാമല. 14ആം നൂറ്റാണ്ടുമുതലുണ്ട്. കാടിൽ പുല്ലരിയാൻപോയ ചെറുമിയുടെ കഥ ഇവിടേയുമുണ്ട്. പാലക്കൽ നായർവീട്ടിലെ കാരണവരാണ് ക്ഷേത്രം പണിതത്.1934 വരെ അവരു ടെയായിരുന്നു. പിന്നെ കൊച്ചി സർക്കാരും ദേവസ്വം ബോഡും എടു ത്തു. ഏകതലവൃത്തശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. പ്രണളമില്ല. രണ്ട് ഉപദേവതാക്ഷേത്രം. തെക്ക് ഗണപതിക്ക് , പടിഞ്ഞാട്ടഭിമുഖം. വടക്ക് നാഗർ കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി ചുറ്റുമതിലിനകത്ത്. പുറത്ത് ബ്രഹ്മരക്ഷസ്സ്. കുളമുണ്ട്. തന്ത്രി കുന്നത്ത്മന പെരുവനം.
98. കോടത്തൂർശിവക്ഷേത്രം .100 മീ കിഴക്ക് ഗായത്രിപ്പുഴ(ചേരക്കുഴി). പഴയന്നൂർ ഗ്രാമപ്പഞ്ചായത്ത്. 11ആം നൂറ്റാണ്ടിലാണ് ഈ സ്വയംഭൂ വിഗ്രഹം കണ്ടെത്തിയത്. നമ്പൂതിരിമാരുടെ ഗ്രാമമായിരുന്നു. പുലയൻ കല്ലിലെ ചോര കണ്ട് ഇല്ലത്തെ കാരണവരെ വിവരമറിയിച്ച സ്ഥിരം കഥ ഇവിടേയുമുണ്ട്. കാരണവർ ക്ഷേത്രം പണിതു. ടിപ്പുകാലത്ത് നമ്പൂതിരിമാരെല്ലാം ഓടിപ്പോയി. കോടല്ലൂർ കമ്പൂർ വാദ്ധ്യാർ മഠം ക്ഷേത്രം നടത്തി. 1903ൽ കൊച്ചി സർക്കാറും 1950ൽ ദേവസ്വം ബോഡും ക്ഷേത്രം ഏറ്റെടുത്തു. ചതുരദ്വിതലം കിഴക്കഭിമുഖം.

ചുറ്റമ്പലത്തിന് 4 വാതിൽ -2 കിഴക്കോട്ടും ഒന്ന് പടിഞ്ഞാട്ടും ഒന്ന് വടക്കോട്ടും അഭിമുഖം. തെക്കുപടിഞ്ഞാറ് തിടപ്പള്ളി. അടുത്ത് ഗണപതി കിഴക്കഭിമുഖം. വടക്ക് മുളയറ. വലിയമ്പലത്തിന്റെ വടക്കേ അറ്റം കിഴക്കഭിമുഖമായി സുബ്രഹ്മണ്യൻ. വടക്കുകിഴക്ക് കിണർ. കുളമുണ്ട്. സ്വയംഭൂ 40 സെ മീ ശിവപാർവ്വതീസങ്കൽപ്പമാണ്. ഇരിക്കുന്ന ഗണപതി 23 സെ മീ. സുബ്രഹ്മണ്യൻ 56 സെ മീ. തന്ത്രിയെ ദേവസ്വം ബോഡ് നോമിനേറ്റ് ചെയ്യുകയാണ്.

99. വേട്ടേക്കരപ്പൻ പഴയന്നൂർ. 15ആം നൂറ്റാണ്ടുമുതലുണ്ട്. കൊച്ചിരാജാവ് വാരാണസിയിൽനിന്ന് ശത്രുസംഹാരത്തിന് പ്രാർത്ഥിച്ചു. വേട്ടേക്കരൻ കൂടെപ്പോന്നു. രൂപം വേട്ടേക്കരന്റെ സാധാരണരൂപം തന്നെ. 1950ൽ ദേവസ്വം ബോഡ് എടുത്തു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിവക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. കിഴക്ക് കുളം. നിൽക്കുന്ന വേട്ടേക്കരൻ 45 സെ മീ, രണ്ടുകൈ, ഇടംകൈയിൽ അമ്പും വില്ലും, വലംകൈ കടിബന്ധവും ചുരികയും.തന്ത്രി പടിഞ്ഞാറേ കുന്നത്ത് മന.

100. പള്ളിപ്പുറത്ത് മഹാവിഷ്ണുക്ഷേത്രത്തിലെ പഴയന്നൂർ ഭഗവതി. മഹാവിഷ്ണുക്ഷേത്രം 12ആം നൂറ്റാണ്ടിനു മുമ്പേ ഉണ്ട്. അതിന്നു മുമ്പ് ക്ഷേത്രത്തിൽ പൂജിച്ചിരുന്ന വിഗ്രഹം കുളത്തിൽകിടക്കുന്നുണ്ട്. ഇപ്പോ ളുള്ളത് 12ആം നൂറ്റാണ്ടിലെ വിഗ്രഹമാണ്. പുരാണപുരി എന്നതിന്റെ സംസ്കൃതപദമാണ് പഴയന്നൂർ എന്നതുകൊണ്ട് ഗംഗയുടെ വലത്തേ കരയിൽ 15 കി മീ വടക്കുപടിഞ്ഞാറുള്ള പുരാണപുരിയിലെ ഭഗവ തിയാണെന്ന് വിശ്വാസം. 15ആം നൂറ്റാണ്ടിലെ ഒരു കൊച്ചിരാജാവ് കാശിയിൽ പോയപ്പോൾ അലഹബാദിന് 46 കി മീ താഴെ ഒരുപ്രകാ ശവലയം കണ്ടു. എന്റെ നാട്ടിലെ ജനങ്ങളെ അനുഗ്രഹിക്കാനായി കൂടെ പോരണമെന്ന് അപേക്ഷിച്ചു. പ്രകാശവലയമായി കൂടെ വന്ന് ഗായ ത്രിപ്പുഴയുടെ അടുത്തുവെച്ച് താഴെ ഇറങ്ങി, പള്ളിപ്പുറം വിഷ്ണുവി ന്റെ തെക്കേ അരയാൽച്ചുവട്ടിലിരുന്നു. അതാണ് മൂലസ്ഥാനം. പിന്നീട് തിടപ്പള്ളിയിലുണ്ടായിരുന്ന നേദ്യം വിളമ്പി സ്വയം ഭക്ഷിച്ചുവെന്നും ഐതിഹ്യമുണ്ട്. വിഗ്രഹം ഇരുന്ന് ഉണ്ണുന്ന രൂപമാണ്. വിഷ്ണുവിന്റെ വലിയമ്പലത്തിൽ കിഴക്കോട്ടഭിമുഖമായാണ് പ്രതിഷ്ഠിച്ചത്. ഇവിടെ ഒരു പ്രത്യേകത മാതൃക്കൾ സാധാരണ സ്ഥലത്തല്ല, ചുറ്റമ്പലത്തിനും ബാഹ്യഹാരത്തിനും ഇടക്കാണ് എന്നതാണ്. പുരാണപുരിയാണ് കൊച്ചിരാജകുടുംബത്തിന്റെ പരദേവതാസ്ഥാനം. ഈ ക്ഷേത്രത്തിന് കോഴിയമ്പലം എന്നും പേരുണ്ട്. ഇവിടെ ഒരു സംശയം വരുന്നു. കോഴി എന്ന പുരാണനഗരം പതിനഞ്ചാം നൂറ്റാണ്ടിലുണ്ടായതല്ല, കാരണം അത് വളരെ കാലം മുമ്പേ കൊച്ചിരാജ്യത്ത് ഉണ്ട്. (കൊടു

ങ്ങല്ലൂരിലെ കുക്കുടാരാമം).പഴയ നഗരം എന്നത് കാശിയാവേണ്ടതില്ല. വളരെ അടുത്ത കാലത്താണ് കോഴിയുടെ ചിത്രമുള്ള സിന്ധുലിപികൾ മോഹഞ്ജോദാരോവിൽനിന്ന് ലഭിച്ചത്. മോഹഞ്ജോദാരോവിന്റെ പേർ കോഴി(അഥവാ കുക്കുട)ആരാമമെന്നാണെന്നും ആരാമം വേദത്തിലെ അർമ്മാകം അഥവാ പഴയ നഗരമാണെന്നും പൌരാണികപുരാവസ്തു ശാസ്ത്രജ്ഞരുടെ അഭിപ്രായമനുസരിച്ച്(ഐരാവതം മഹാദേവൻ) കൊച്ചി കോയി(ഴി)ത്തമ്പുരാന്മാരുടെ പരദേവത മൊഹഞ്ജോദാരോ വിലെ കൊറ്റവൈ തന്നെയാണ് എന്ന് ഗ്രഹിക്കണം. തമിഴിലും കൊറ്റ വൈക്ക് കോഴി എന്നാണ് പേര്. 15ആം നൂറ്റാണ്ടിലെ കൊച്ചിത്തമ്പു രാൻ ആ പഴയദേവിയെ പുനപ്രതിഷ്ഠിച്ചത് , തന്റെ പഴയ നഗരത്തി ൽനിന്ന് പലായനം ചെയ്ത് ഇപ്പോഴത്തെ കൊച്ചിയിലെത്തിയ ശേഷ മാണ്. കൊച്ചിരാജാക്കന്മാർ എവിടെ പോയാലും അവിടെ പരദേവ തയെ പ്രതിഷ്ഠിക്കുന്ന പതിവുള്ളവരുമാണ്. ഇവിടത്തെ ക്ഷേത്രത്തിൽ വെച്ച് 15ആം നൂറ്റാണ്ടിൽ കുറച്ചുകാലം അദ്ദേഹം ചോറിട്ടുപാട്ടും അരിയിട്ടുവാഴ്ചയും നടത്തി. എന്നാൽ ആദ്യം സാമൂതിരിയും പിന്നെ പാലക്കാട്ട് രാജാവും ടിപ്പുവും അത് മുടക്കി. കോഴിയെ പറപ്പിക്കലും കോഴിക്ക് ഭക്ഷണം കൊടുക്കലും സംരക്ഷിക്കലും പാട്ടുകൊട്ടിലിലെ കളംപാട്ടും ഇവിടെ പ്രധാനമാണ്. ധ്വജത്തിൽ കോഴിയാണ് വാഹനം. ഗേറ്റിലും രണ്ട് കോഴിയുണ്ട്. മുറ്റത്തും ക്ഷേത്രത്തിലും കോഴികൾ നിർബാധം വിഹരിക്കുന്നു. ദുർഗ്ഗയാണോ ശ്രീഭദ്രയാണോ മുതലായ സംശയങ്ങൾ ക്ഷേത്രജീവനക്കാരിൽ ചിലർ ഉന്നയിച്ചു. കാശിനിന്ന് വന്നതിനാലാണ് അവർക്ക് ശ്രീഭദ്രയെന്ന് സംശയം. എന്നാൽ ആചാര ങ്ങളെല്ലാം ഭദ്രകാളിയുടേതാണു താനും. കാളിക്ക് കോഴിബലിയാണ്, ഇവിടെ യാതൊരു കാരണവശാലും കോഴിയെ ഉപദ്രവിക്കാനേ പാടില്ല എന്ന വ്യത്യാസമുണ്ട്. കൊറ്റവക്കു മാത്രമല്ല, കൊറ്റവൈയുടെ പുത്ര നായ മുരുകനും കോഴിക്കൊടിയോനാണ്. മുരുകന് മയിലാണ് വാ ഹനം. ജീവനക്കാർ ദേവിക്ക് മയിലാണോ കോഴിയാണോ വാഹനമെന്ന് സംശയിക്കുന്നത് ഈ പ്രശ്നം കൊണ്ടാണ്. കൊറ്റവൈ തമിഴകത്തെ ദുർഗ്ഗയാണ്. ഈ ദേവിയെ ദ്രാവിഡസംസ്കൃതിയായ മോഹഞ്ജോ ദാരോവിലും ആരാധിച്ചിരുന്നു. ഇതേ ദേവിയെ മൂഷകവംശകാലം മുതലേ കേരളം ഭരിക്കുന്ന കൊച്ചിരാജവംശം പരദേവതയാക്കുന്നതിൽ ഒരു സംസ്കൃതിയുടെ തുടർച്ചയാണുള്ളത്. ആ വംശത്തിന്റെ ജനിത കപ്പഴക്കം കാണാനാണ് ഇത്തരം ഐതിഹ്യങ്ങൾ സഹായിക്കുന്നത്. ചരിത്രപരമായി തന്റെ പൂർവ്വസ്ഥലം വിട്ടുപോകേണ്ടിവരുമ്പോളാണ് കൊച്ചിരാജാക്കന്മാർ പുതിയ പരദേവതാക്ഷേത്രം സ്ഥാപിക്കുന്നത്. സാമൂതിരിയുടെ അധിനിവേശം കൊണ്ട് 15ആം നൂറ്റാണ്ട് അവർക്ക്

അത്തരം ഒരു സന്ദർഭം വരുത്തിത്തീർത്തു എന്നു മാത്രം. പന്തൽ നമ്പൂതിരി അടക്കമുള്ള 11 ഇല്ലക്കാരും കൊച്ചി രാജകുടുംബവുമാണ് പള്ളിപ്പുറം വിഷ്ണുക്ഷേത്രവും അതിലെ പഴയന്നൂരമ്മയുടെ ക്ഷേത്ര വും നടത്തിയിരുന്നത്. പിന്നീട് കൊച്ചിദേവസ്വം ബോഡ് ഏറ്റെടുത്തു. വിഷ്ണു ഏകതലവൃത്തശ്രീ കോവിലിൽ കിഴക്കഭിമുഖം. പ്രണാളം താങ്ങുന്നത് ഭൂതഗണമാണ്. വടക്കുകിഴക്ക് കിണർ. അത് തെക്ക് വാതിലുള്ള ഒരു ചുറ്റിനകത്താണ്. ചുറ്റമ്പലത്തിന് 5 വാതിൽ രണ്ട് കിഴക്കും ഓരോന്നുവീതം പടിഞ്ഞാറും തെക്കും വടക്കും. വലിയമ്പ ലത്തിന്റെ തെക്കേ അറ്റത്താണ് ഭഗവതി. അതിന് ശ്രീമുഖവും മുഖമ ണ്ഡപവുമുണ്ട്. തെക്കേ നാലമ്പലത്തിന്റെ തെക്കുകിഴക്ക് തിടപ്പള്ളി. ഇതിനെ വടക്കേ നാലമ്പലത്തിന്റെ വടക്കേ അറ്റത്തേക്ക് മാറ്റിയിട്ടുണ്ട്. പടിഞ്ഞാറെ നാലമ്പലത്തിന്റെ തെക്കുപടിഞ്ഞാറേ ഉപദേവതാക്ഷേത്ര ത്തിൽ ഗണപതി,ശാസ്താ, പ്രഭ,സാത്യക, ശിവൻ. വടക്കുപടിഞ്ഞാറ് കലവറ. വടക്കുകിഴക്ക് സരസ്വതിപൂജ നടത്തുന്നു. വിഷ്ണുവിനെ അഭിമുഖീകരിച്ച് അഗ്രമണ്ഡപം, വലിയ ബലിക്കല്ല്. ഈ അഗ്രമ ണ്ഡപത്തിനും ശ്രീമുഖമുണ്ട്. 2 ധ്വജം. വിഷ്ണുവിന് ഗരുഡധ്വജം. ഭദ്രകാളിക്ക് കോഴി.മുമ്പിലെ ആറാട്ടുകുളത്തിന് ദ്വിതലകുളപ്പുര. ദേവതമാർക്ക് ജലദൃഷ്ടി. പുറത്താണ് നാഗത്തറ. തെക്ക് പാട്ടുകൊട്ടിൽ. കളമെഴുത്തുപാട്ടിന് 16 ഭുജമുള്ള ഭദ്രകാളിയെ വരക്കുന്നു. തെക്കുപടി ഞ്ഞാറ് പവിഴമല്ലിത്തറയും കോഴിപ്പുരയും.ആദ്യം സർപ്പക്കാവും ഇവിടെയായിരുന്നു. പടിഞ്ഞാറുനിന്ന് വടക്കുകിഴക്ക് കുളപ്പുരയുടെ സമീപത്തേക്ക് മാറ്റിയതാണ്. തെക്ക് ഗോപുരവും ഗോപുരത്തിൽ കോഴിയും ഉണ്ണിയാലെന്ന അരയാൽച്ചോട്ടിലെ മൂലസ്ഥാനവും. വടക്ക് വേറെ ഒരു ചിറ കൂടിയുണ്ട്. വിഷ്ണുവിന്റെ നമസ്കാരമണ്ഡപത്തിൽ ശംഖചക്രഅഭയവരദമുദ്രകളോടെ ഭഗവതി, അഗ്രമണ്ഡപത്തിൽ പാലാഴിമഥനം,ദേവാസുരയുദ്ധം,അലങ്കരിച്ച ആന, നവഗ്രഹം ,ഇവ കൂടാതെ മൂന്നു ഭാവത്തിൽ(ധ്യാനം, അഭയം,വരദം) ദേവിയും ഉണ്ട്. തൊഴതുനിൽക്കുന്ന ഭക്തനുമുണ്ട്. ഇവയിൽ ചിലത് തീപ്പിടുത്തത്തിൽ കേടുവന്ന് അവശിഷ്ടമായി ഒരിടത്ത് കൂട്ടിയിട്ടിരിക്കുന്ന കാഴ്ച ഹൃദയഭേദകമാണ്. ദേവീക്ഷേത്രത്തിൽ മൂന്നു തൂണിലായി 3 ദ്വാരപാ ലകരും നാലാമത്തേതിൽ താമര പിടിച്ച ഭക്ത നുമാണ്. നവഗ്രഹവും ദേവാസുരയുദ്ധവുമുണ്ട്.വിഷ്ണുക്ഷേത്രത്തിലെ മ്യൂറലുകളിൽ കൃഷ്ണ കഥകളാണ്. നാലമ്പലത്തിൽ ഗണപതി, അനന്ത ശയനം, ഗുരുവായൂരപ്പ ൻ, നരസിംഹം. പള്ളിപ്പുറത്തപ്പൻ കൃഷ്ണ ശിലയിൽ,60 യവം നിൽക്കുന്ന ചതുർഭുജനരസിംഹമാണ്. തേവാരമൂർത്തിസങ്കൽപ്പം പ്രഹ്ലാദാനുഗ്രഹമൂർത്തിയായിട്ടാണ്. ഇരിക്കുന്ന ഗണപതി 15 സെ മീ.

ശാസ്താ,പ്രഭ, സാത്യകന്മാർക്ക് 8 സെ മീ വീതം. പഴയന്നൂരമ്മ മധുരമീനാക്ഷിയും ഊരകത്തമ്മ കാഞ്ചി കാമാക്ഷിയുമെന്നാണ് സങ്കൽപ്പം.പഴയന്നൂരമ്മ വലത്തുകാൽ കുന്തിച്ചിരുന്ന് ഇടത്തുകാൽ മടക്കി, നിലത്തിരുന്ന് ഭക്ഷണം കഴിക്കുന്ന രീതിയിലുള്ള വിഗ്രഹമാണ്. അഭയവരദമുദ്രയുണ്ട്. ജ്യേഷ്ഠനായ വിഷ്ണുവിന്റെ അടുക്കള(തിട പ്പള്ളി)യിലിരുന്ന് സ്വയം ഭക്ഷണം വിളമ്പിക്കഴിക്കുന്ന മധുരമീനാ ക്ഷിയാണ്. (പാണ്ഡ്യന്റെ പരദേവത). നാഗം 23 സെ മീ. വിഷ്ണുവിന് മീനത്തിലെ ചോതി മുതൽ തിരുവോണം വരെ 8 ദിനമാണ് ഓണാ ഘോഷം. വടക്കേത്തറ, തെക്കേത്തറക്കാർ പങ്കെടുക്കുന്നു. ഈ ദിവസങ്ങളിൽകഞ്ഞിയും പുഴുക്കും തേങ്ങ ചിരകിയതും പപ്പടവും പഴുത്തമാങ്ങയും പ്രസാദമാണ്. നിത്യവും ആനയെഴുന്നള്ള ത്തിലും ആറാട്ടിലും ദേവിയും പങ്കെടുക്കുന്നു. തുലാം അവസാനത്തെ വെള്ളി ഭഗവതിക്ക് നിറമാല. തന്ത്രി പടിഞ്ഞാറെ കുന്നത്ത് മന (ചേർപ്പ്). പന്തൽവൈദികനാണ് ശാന്തിക്കാരനെ തെരഞ്ഞെടുക്കുന്നതിൽ പ്രധാനചുമതല വഹിക്കുന്നത്.




